# ഹേമപഞ്ജരം.




തോട്ടക്കാട്ടു മാധവിഅമ്മ.

വില അണ. 12.

# ഹേമപഞ്ജരം.



തോട്ടക്കാട്ട മാധവിഅമ്മ.





ഇട്ടിവംപെരൂർ

രാമാനുജമുദ്രാലയത്തിൽ

അച്ചടിച്ചത്.

1100.

# മുഖവുര.

---

ഹേമപഞ്ജരം, പ്രസിദ്ധഗദ്യകാരനും 'മോഡേൺ റ വ്യൂ' എന്ന മാസികയുടെ പ്രസാധകനുമായ ശ്രീമാൻ രാമാനന്ദചാറ്റർജ്ജിയുടെ പുത്രിയായ ശ്രീമതി സീതാദേവിയുടെ "കേജ് ഓഫ് ഗോൾഡ്" എന്ന കൃതിയുടെ ഒരു ഏകദേശ തർജ്ജമയാകുന്നു.

ഈ പരിഭാഷയ്ക്ക് എന്നോടാവശ്യപ്പെട്ട് വേണ്ടുന്ന ഒത്താശകൾ ചെയ്തുതന്ന് സഹായിച്ച ശ്രീമാൻ കെ. യം. പണിക്കരവർകളോടും ഇതിന്ന് അനുവാദംതന്ന ശ്രീമാൻ രാമാനന്ദചാറ്റർജ്ജി അവർകളോടും എന്റെ ഹൃദയപൂർവ്വമായ കൃതജ്ഞതയേയും, കൃത്യാന്തരബാഹുല്യത്തിന്നിടയിലും സ്നേഹപൂർവ്വം ഇതു പരിശോധിച്ചുതന്ന എന്റെ അമ്മാമൻ ശ്രീമാൻ. ടി. കെ. കൃഷ്ണമേനോനവർകളോട് എന്റെ ബഹുമാനത്തേയും പ്രകാശിപ്പിച്ചുകൊണ്ട്, ഈ ഗ്രന്ഥത്തെ എന്റെ മരിച്ചുപോയ അച്ഛനമ്മമാർക്കായിക്കൊണ്ട് സമർപ്പിച്ചുകൊള്ളുന്നു.

തോട്ടയ്ക്കാട്ട് മാധവിയമ്മ.

---

# ശുദ്ധിപത്രം

---

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 15 | 14 | അവരെ | അവളെ |
| ,, | 15 | അവരുടെ | അവളുടെ |
| ,, | 25 | അവരെ | അവളെ |
| ,, | 26 | അവരുടെ | അവളുടെ |
| 16 | 3 | അവർ | അവൾ |
| ,, | 6 | ,, | ,, |
| ,, | 12 | അവരെ | അവളെ |
| 30 | 18 | അവരുടെ | അവളുടെ |
| ,, | 22 | ,, | ,, |
| 31 | 3 | അവരൊന്നും | അവളൊന്നും |
| 33 | 24 | അവർ | അവൾ |
| 34 | 5 | അവരുടെ | അവളുടെ |
| ,, | 24 | ,, | ,, |
| 35 | 24 | അവർ | അവൾ |
| 44 | 24 | അവൾ | അവർ |
| 46 | 22 | അവൾക്കായി | അവർക്കായി |
| 50 | 7 | അവരുടെ | അവളുടെ |
| ,, | 8 | അവർക്ക് | അവൾക്ക് |

| | | | |
|---|---|---|---|
| 50 | 9 | അവരുടെ | അവളുടെ |
| ,, | 12 | ,, | ,, |
| ,, | 24 | അവർ | അവൾ |
| 51 | 11 | അവരെ | അവളെ |
| 52 | 3 | അവർക്കായി | അവൾക്കായി |
| 55 | 4 | അവർ | അവൾ |
| ,, | 6 | അവരുടെ | അവളുടെ |
| ,, | 7 | ,, | ,, |
| ,, | 11 | അവർ | അവൾ |
| ,, | 24 | അവരുടെ | അവളുടെ |
| ,, | 25 | ,, | ,, |
| 56 | 6 | അവളുടെ | അവരുടെ |
| ,, | 7 | ,, | ,, |
| ,, | 8 | ,, | ,, |
| ,, | 13 | അവരുടെ | അവളുടെ |
| 57 | 2 | അവൾ | അവർ |
| 59 | 7 | അവരുടെ | അവളുടെ |
| 60 | 8 | അവൾ | അവർ |
| ,, | 12 | ,, | ,, |
| 62 | 11 | അവർക്കു | അവൾക്കു |
| 66 | 1 | അവരുടെ | അവളുടെ |
| ,, | 4 | അവർക്കു | അവൾക്കു |
| ,, | ,, | അവർ | അവൾ |
| ,, | 12 | അവർ | അവൾ |
| ,, | 14 | അവരുടെ | അവളുടെ |

| | | | |
|---|---|---|---|
| 66 | 18 | അവൾ | അവർ |
| 69 | 5 | ,, | ,, |
| ,, | 7 | ,, | ,, |
| 71 | 5 | അവരുടെ | അവളുടെ |
| ,, | 6 | ,, | ,, |
| ,, | 12 | അവരുടെ | അവളുടെ |
| ,, | 13 | അവരെ | അവളെ |
| ,, | 25 | ,, | ,, |
| 72 | 18 | അവർ | അവൾ |
| ,, | 19 | അവരുടെ | അവളുടെ |
| 74 | 26 | അവളുടെ | അവരുടെ |
| 75 | 15 | അവർക്ക് | അവൾക്കു |
| 89 | 6 | അവരുടെ | അവളുടെ |
| ,, | 16 | അവർ | അവൾ |
| 90 | 16 | അവരോട് | അവളോട് |
| 105 | 1 | പെൺകുട്ടികളൊന്നും | പെൺകുട്ടികളോടൊന്നും |
| ,, | 22 | അവരുടെ | അവളുടെ |
| 107 | 11 | അവൾ | അവർ |
| 110 | 4 | പ്രകാശിക്കുന്നത് | പ്രകാശിപ്പിക്കുന്നത് |
| ,, | 14 | അവർ | അവൾ |
| ,, | 24 | പിന്നിൽ | പിന്നി |
| 111 | 15 | നടന്നവരുടെ | നടക്കുന്നവരുടെ |
| ,, | 19 | അവർ | അവൾ |
| ,, | ,, | അശ്രദ്ധയുള്ളവരല്ല | അശ്രദ്ധയുള്ളവളല്ല |

| | | | |
|---|---|---|---|
| ,, | 20 | അവർ | അവൾ |
| ,, | 22 | അവൎക്കു | അവൾക്കു |
| 113 | 1 | അവരുടെ | അവളുടെ |
| 113 | 6 | ചെറിയമ്മെ! | ചെറിയമ്മ |
| 118 | 21 | അവൎക്കു | അവൾക്കു |
| 119 | 5 | ,, | ,, |
| 122 | 3 | അവർ | അവൾ |
| ,, | 5 | ,, | ,, |
| ,, | 6 | അവരുടെ | അവളുടെ |
| ,, | 9 | അവരെ | അവളെ |
| ,, | 16 | അവർ | അവൾ |
| ,, | ,, | അവരുടെ | അവളുടെ |
| 123 | 6 | അവരുടെ | അവളുടെ |
| ,, | 10 | ,, | ,, |
| 126 | ,, | ക്ഷണിച്ചു് | ക്ഷണിച്ചുകൊണ്ടു |
| ,, | 17 | അവൾക്കു | അവൎക്കു |
| 127 | 13 | അവരുടെ | അവളുടെ |
| ,, | 15 | ,, | ,, |
| 129 | 7 | അവൾ | അവർ |
| ,, | 11 | അവരെ | അവളെ |
| ,, | ,, | അവരുടെ | അവളുടെ |
| ,, | 19 | അവരോട് | അവളോട് |
| 130 | 4 | അവൾ | അവർ |
| ,, | 5 | ,, | ,, |

| | | | |
|---|---|---|---|
| 131 | 11 | അവരെ | അവളെ |
| ,, | 12 | അവർ | അവൾ |
| ,, | ,, | അവരുടെ | അവളുടെ |
| ,, | 13 | ,, | ,, |
| 132 | 20 | അവൾക്കു | അവൾ |
| 134 | ,, | അവരും | അവളും |
| ,, | 21 | അവക്കു | അവൾക്കു |
| 135 | 2 | അവരെ | അവളെ |
| ,, | 15 | അവർ | അവൾ |
| ,, | ,, | അവരുടെ | അവളുടെ |
| 150 | 25 | ആൎഗ്ഗത്തിന്ന | ആ മാൎഗ്ഗത്തിന്ന് |
| 153 | 5 | ഊൎമ്മിളക്കു | ഊൎമ്മിളയിൽനിന്ന് |
| 154 | 19 | അവരുടെ | അവളുടെ |
| 155 | 17 | അവക്കു | അവൾക്ക് |
| 169 | 1 | അവർ | അവൾ |
| 173 | 12 | വിട്ടു | വിട്ടു |
| 183 | 6 | അവക്കു | അവൾക്കു |
| 183 | 18 | അവരുടെ | അവളുടെ |
| 189 | 12 | വീണു | വീണ |
| ,, | 25 | അവർ | അവൾ |
| 193 | 8 | എന്നാൽ | എന്നിൽ |
| 194 | 9 | നിങ്ങളെ | നിങ്ങൾ |
| 202 | 13 | അവൾ | അവർ |
| ,, | 14 | അവളുടെ | അവരുടെ |

95-ാം ഭാഗത്തിൽ, 10-ാം വരിയിൽ, "എല്ലാവക്കും" എന്നതിന്നു ശേഷം, "കഴിയും" എന്നു കൂട്ടിയും, 139-ാം ഭാഗത്തിൽ 4-ാം വരിയിൽ "ഗൃഹത്തിന്ന് അവരുടെ"യെന്നുള്ളതും 170-ാം ഭാഗത്തിൽ 23-ാം വരിയിൽ "അതു" എന്നുള്ളതും കുറച്ചും, 194-ാം ഭാഗത്തിൽ 10-ാം വരിയിൽ "പോകുംമുമ്പെ" എന്നു കഴിഞ്ഞു "തീർച്ചയായും സത്യത്തെ," എന്നുകൂടി ചേർത്തും വായിക്കേണ്ടതാണ്.

---



# ഹേമപഞ്ജരം.

## അദ്ധ്യായം ൧.

ശീതകാലത്തിലെ വെയിൽ ആ പ്രദേശത്തെ ചൂടു പിടിപ്പിക്കുവാൻ തുടങ്ങിയിട്ടേ ഉണ്ടായിരുന്നുള്ളു. വീട്ടിന്റെ മുമ്പിലായി, ബീഹാർകാരനായ തോട്ടക്കാരൻ, ഏതോ അപരിചിതമായ ശിരസ്സിങ്കൽ തന്റെ ശകാരവർഷത്തെ ചൊരിഞ്ഞുകൊണ്ട്, പൂച്ചെടികളെ നനയ്ക്കുവാൻ ആരംഭിക്കയും ചെയ്തിരുന്നു. ആ സമയത്ത്, ഒരു കുതിരവണ്ടി പടികടന്ന് ഉമ്മറത്തു വന്നുനിന്നു. ആ വണ്ടിയുടെ കിളിവാതലിന്നുള്ളിൽക്കൂടി തല പുറത്തേയ്ക്കിട്ടുകൊണ്ടു് ഒരു യുവാവ് "ഇതാണൊ ക്ഷേത്രനാഥബാബുവിന്റെ ഭവനം?" എന്നു ചോദിച്ചു.

തോട്ടക്കാരൻ, ആലോചിച്ചുറച്ചപോലെ, നനപാത്രത്തെ താഴെവെച്ചു; പിന്നെ അവന്റെ ചുകന്ന കരിമ്പടത്തെ ചുമലോട് ഒന്നുകൂടി ചേർത്തു പുതച്ചിട്ട്, ഗൌരവത്തിൽ "അതെ" എന്നു ഉത്തരം പറഞ്ഞു.

യുവാവ് വണ്ടിവാതൽ തുറന്നു പുറത്തേക്കു ചാടി. വണ്ടിക്കാരന്റെ കണക്കറിഞ്ഞ് കൂലി കൊടുത്തശേഷം, വാതലിന്നുനേരെ വേഗത്തിൽ തിരിച്ചു; ഉമ്മറത്ത് വെണ്ണക്കല്ലുകൊണ്ടുള്ള ചവിട്ടുപടികളെ രണ്ടും മൂന്നുമായി ഒരേ സമയത്തുതന്നെ കയറി പൂമുഖത്തേക്കു കടന്നു.

ഈ വീട് പട്ടണത്തിന്റെ മദ്ധ്യത്തിൽ ആയിരുന്നില്ല; അതുവിട്ട് അല്പം പുറത്തേക്കു മാറിയിട്ടായിരുന്നു. അത് ബിഹാർപട്ടണത്തിൽ സുപരിചിതമായ പ്രദേശത്തിന്റെ അതൃത്തിയിൽ ഉൾപ്പെട്ടിരുന്നു. പട്ടണത്തിലെ ബഹളം അല്പമായി അവിടെ കേട്ടിരുന്നു എങ്കിലും, അത് അസഹ്യതയ്ക്കു കാരണമാക്കിയിരുന്നില്ല. കെട്ടിടം, തോട്ടം, വീട്ടുസാമാനങ്ങൾ എന്നിവയിൽ നിന്ന് അവയുടെ ഉടമസ്ഥൻ പാശ്ചാത്യപരിഷ്കാരത്തിങ്കൽ അല്പം ഭ്രമമുള്ള ഒരാളാണെന്നു ഊഹിപ്പാൻ എളുപ്പമായിരുന്നു.

ഒരു കാവല്ക്കാരൻ നീണ്ടതായ ഒരു 'സലാ'മോടുകൂടി ആഗതനെ അഭിവാദനംചെയ്തു. ഉടനെ തന്നെ "എന്റെ 'നാമലിഖിതം' നിന്റെ യജമാനനു കൊടുക്കൂ" എന്ന് ആ യുവാവ് ആയാളോടുപറഞ്ഞു. കാവല്ക്കാരൻ ഒരു കസാല നീക്കിയിട്ടുകൊടുത്ത്, അവിടെനിന്നു പോയി. ആ യുവാവാകട്ടെ മുറിയുടെ ചുമരിന്മേലുള്ള ചിത്രങ്ങളെ പരിശോധിച്ചു ചുററും നടന്നുകൊണ്ടിരുന്നു. അവയോ, ഗുണത്തിങ്കൽ കുറവുള്ളവയല്ലായിരുന്നുതാനും.

ആ ചെറുപ്പക്കാരന് ഇരുപത്താറൊ ഇരുപത്തേഴൊ വയസ്സായിട്ടുണ്ടാവും. നല്ല നിറം മനോഹരമായ മുഖകാന്തി. ഉടുപ്പിലെ വൃത്തിയും, വടിവും ഭാവവും പൊതുവെയുള്ളവരുടെ നോട്ടത്തെ ആകർഷിച്ചിരുന്നു. തീവണ്ടിയിൽനിന്ന് അപ്പോൾ ഇറങ്ങിവന്നിട്ടേ ഉണ്ടായിരുന്നുള്ളു എന്നത് ആയാളുടെ നല്ലവണ്ണം മിനുക്കിവെച്ചിട്ടുള്ള മുടിയും ഒരു പൊടിയുടെ പാടുപോലുമില്ലാത്ത ഉടുപ്പിന്റെ മോടിയും കാരണം വിശ്വസിക്കുവാൻ ഞെരുക്കമായിരുന്നു; എന്നു മാത്രമല്ല, നേരെ വിപരീതമായിതോന്നിക്കുക

യും ചെയ്തിരുന്നു. അപ്പോൾ തണുപ്പുകാലമായിരുന്നു എങ്കിലും ആയാൾ കയ്യിലുണ്ടായിരുന്ന ഉറുമാൽകൊണ്ട് മുഖം കൂടക്കൂടെ തുടയ്ക്കുന്നുണ്ടായിരുന്നു.

ദ്വാരപാലകൻ മടങ്ങിവന്ന് അദ്ദേഹത്തെ വിളിച്ചു മാത്രയ്ക്ക് ചുമരിന്മേൽ തൂക്കിയിരുന്ന ഒരു വലിയ കണ്ണാടിയിൽ നോക്കി തലമുടി ഒന്നുകൂടി ശരിപ്പെടുത്തിയിട്ട്, ആ മുറിവിട്ടു രണ്ടുമൂന്നു മുറികളും ഒരു വരാന്തയും കടന്ന് ചെമ്പുള്ള ശീലകൊണ്ട് വാതൽ മറച്ചിട്ടുള്ളതായ ഒരു മുറിയുടെ മുമ്പിലായി അവർ നിന്നു. അകത്തുനിന്ന് ആരോ ഗൌരവത്തിൽ "അകത്തുവരു" എന്നു ഉറക്കെ പറഞ്ഞു; വാതൽമറ നീക്കുന്നതിനു കാവല്ക്കാരന് അവസരംകൊടുക്കാതെ, താൻതന്നെ അതിനെ ഒരു ഭാഗത്തേക്കു തള്ളിനീക്കി ആ യുവാവ് അകത്തേക്കു പ്രവേശിച്ചു.

ആ മുറിയിൽ വളരെ അധികം സാമാനങ്ങൾ ഉണ്ടായിരുന്നില്ല. ഉള്ളവ ഉറപ്പുള്ളവയും വിലപിടിച്ചവയും ആയിരുന്നു. പ്രായംചെന്ന ഒരാൾ അടിമുതൽ മുടിവരെ ഒരു പുതപ്പുകൊണ്ടു മൂടിയിട്ട് ഒരു വലിയ ചാരുകസാലമേൽ ഇരിക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തിന്റെ സമീപത്ത് ഒരു ചെറിയ മേശമേൽ വരിവരിയായി മരുന്നുകുപ്പികളും ഗുളികച്ചെപ്പുകളും ഒരു അളവുഗ്ലാസ്സും ഒരുക്കിവെച്ചിട്ടുണ്ടായിരുന്നു.

ഓരോ ജനാലയ്ക്കും വാതലിന്നും ഘനമേറിയ ശീലകൊണ്ടുണ്ടാക്കപ്പെട്ട മറശ്ശീലകളും തൂക്കിയിരുന്നു. അടുത്തമുറിയിലെ വലിയ കട്ടിലും രത്നകമ്പിളി വിരിച്ചിട്ടുള്ള നിലവും തുറന്നുകിടന്നിരുന്ന വാതിലിൽക്കൂടെ കാണാമായിരുന്നു. ചുരുക്കത്തിൽ പറയുകയാണെങ്കിൽ, ആ വീട്ടിൽ

താമസിക്കുന്ന ആൾ ദീർഘകാലമായി അനുഭവിച്ചുപോരുന്ന രോഗത്താൽ ബാധിതനാണെന്നറിയുന്നതിന്നു വലിയ ബുദ്ധിയൊന്നും ആവശ്യമായിരുന്നില്ല. അദ്ദേഹത്തിന്റെ മുഖത്ത് നാസികാഗ്രവും തെളിവുള്ളതായ രണ്ടു കണ്ണുകളുമല്ലാതെ ആ സമയത്ത് വേറെ ഒന്നും പ്രത്യക്ഷപ്പെട്ടിരുന്നില്ല.

യുവാവ് അകത്തുകടന്ന് തൊഴുത ഉടനേ "അപ്പോൾ നിങ്ങളാണ് ലളിതൻ അല്ലേ? ഇരിക്കു" എന്ന് അദ്ദേഹം പറഞ്ഞു.

ലളിതൻ ഒരു കസേല വലിച്ചിട്ട് അതിന്മേൽ ഇരുന്നു. വന്ന ആളെ നല്ലവണ്ണം ഒന്നു നോക്കിയശേഷം, ആ ഗൃഹസ്ഥൻ പിന്നെയും സംസാരംതുടങ്ങി. "യാത്ര സുഖകരമായിരുന്നില്ലേ? ഇങ്ങിനെയുള്ള ഉടുപ്പോടുകൂടി എന്താണ് പുറത്തിറങ്ങി നടക്കുന്നത്? ഇത്ര വയസ്സായിട്ടും ജലദോഷം പിടിക്കുക എന്നത് ഗുരുതരമായിട്ടുള്ള ഒരു സംഗതിയാണെന്നു നിങ്ങൾ മനസ്സിലാക്കാത്തത് എന്താണ്?"

തന്റെ ഉടുപ്പിനെ പററി ഇങ്ങനെ പുറപ്പെടുവിച്ച ഒരഭിപ്രായം കേട്ടിട്ട് അല്പം വല്ലാതായിക്കൊണ്ട്, ലളിതൻ "എനിക്കു തണുപ്പുതോന്നുന്നില്ല; ഈ മാതിരി ഉടുപ്പിൽ പുറത്തുപോകുന്നതിന്നു് ഞാൻ പരിചയിച്ചിട്ടുണ്ട്." എന്നുപറഞ്ഞു.

അല്പനേരത്തെ മൌനത്തിന്നുശേഷം, "നിങ്ങൾ ഇപ്പോൾ എന്താണ് ചെയ്യുന്നത്?" എന്ന് ക്ഷേത്രനാഥൻ ചോദിച്ചു.

"ഞാൻ കല്ക്കട്ടയിൽ വക്കീലായിരിക്കുവാനാണ്, തീച്ചപ്പെടുത്തിയിരിക്കുന്നത്."

"അപ്പോൾ ഇതുവരെ ജോലി തുടങ്ങിയിട്ടില്ലേ?"

"ഇല്ല. വരുന്നമാസം മുതല്ക്ക് ആരംഭിക്കുവാനാണ് വിചാരിക്കുന്നത്. അതിന്നുള്ള എല്ലാ ഏപ്പാടും ചെയ്തിട്ടുണ്ട്." എന്ന് അല്പം സംശയിച്ചുകൊണ്ട് ലളിതൻ ഉത്തരം പറഞ്ഞു.

"സുബോധൻ ഇപ്പോൾ എവിടെയാണ്?" എന്നായിരുന്നു ക്ഷേത്രനാഥന്റെ പിന്നത്തെ ചോദ്യം.

"അദ്ദേഹം ഇപ്പോൾ ഞങ്ങളുടെ കൃഷിസ്ഥലത്താണ്."

"ആയാൾ കല്യാണം കഴിച്ചുവൊ?" അതിന്ന് അല്പം മടിച്ച് "ഇല്ല," എന്നുത്തരം പറഞ്ഞു.

പിന്നെ കുറേനേരത്തേക്ക് രണ്ടാളും മിണ്ടാതെയിരുന്നു. എന്നാൽ ആ സമയം ലളിതൻ തന്റെ ശ്രദ്ധയെ മേൽഭാഗത്തുള്ള ഉത്തരം എണ്ണുന്നതിന്ന് വിനിയോഗിച്ചിരുന്നു. പിന്നെ പെട്ടന്ന് ഉറക്കെ കണ്ഠം തെളിയിച്ചുകൊണ്ട് ക്ഷേത്രനാഥൻ ഇപ്രകാരം പറഞ്ഞു, "വളരെ നല്ലത്. കുളിച്ചു വല്ലതും കഴിക്കുക. എന്റെ കുതിരയും വണ്ടിയും ഇയ്യിടയായിട്ട് വെറുതെ നില്ക്കുകയാണ്. ഉച്ചയ്ക്ക് നിങ്ങൾക്ക പുറത്തുപോകണമെങ്കിൽ ഉപയോഗിക്കാം."

"ഞാൻ വൈകുന്നേരത്തെ വണ്ടിക്കു തന്നെ മടങ്ങിയാലൊ എന്നാലോചിക്കുകയാണ്." എന്ന് ലളിതൻ എഴുന്നേററുകൊണ്ട് പറഞ്ഞു. "ഞാൻ ഇവിടെ താമസിക്കേണ്ടുന്ന ആവശ്യം വല്ലതുമുണ്ടൊ?"

"ഇല്ല. എന്താവശ്യമാണുള്ളത്? നിങ്ങൾക്കു പോകണമെങ്കിൽ അങ്ങനെ ആവാം."

"ശരി എന്നാൽ ഞാൻ പോകയാണ്." ഇപ്രകാ

രമുള്ള വാക്കുകൾ കൊണ്ട് ചുരുക്കത്തിൽ ക്ഷേത്രനാഥനോ
ട് യാത്രയും പറഞ്ഞ് ലളിതൻ ആ മുറി വിട്ടു പുറത്തു കട
ന്നു. മറശ്ശീലയുടെ മറുഭാഗത്തെത്തിയപ്പോൾ, ദീർഘമാ
യൊന്നു നിശ്വസിച്ചു തന്നത്താൻ ഇങ്ങനെ പറഞ്ഞു;
"ദൈവമെ! ഞാനിവിടെ താമസിക്കുന്ന പക്ഷം, ഞാൻ ന
ശിച്ചുപോവും! ഇപ്പോൾതന്നെ പകുതി ശ്വാസംമുട്ടിക്ക
ഴിഞ്ഞു."

കുളി കഴിഞ്ഞശേഷം, തനിക്കായി ഒരുക്കപ്പെടുത്തിയി
ട്ടുള്ള മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും ആയാൾ നടന്നു തു
ടങ്ങി. വീട്ടുടമസ്ഥന്റെ ധനസമൃദ്ധി എല്ലാദിക്കിലും ഒരു
പോലെ പ്രത്യക്ഷപ്പെട്ടിരുന്നു. അതു ലളിതന്റെ ശ്രദ്ധ
യ്ക്കു വിഷയമാകാതെയിരുന്നതുമില്ല. ഭക്ഷണസമയമായ
പ്പോൾ, തനിയേ ഉണ്ണാനിരിക്കേണ്ടിവന്നു. ഒരിക്കൽ ഭ
ക്ഷണമുറിക്കടുത്ത് ഒരു ശബ്ദം കേട്ടുവോ എന്നു ലളിതൻ
സംശയിച്ചു. ആ താടിക്കാരൻ കംസനേയോ വിളമ്പു
വാൻ കറികൾ കൊണ്ടുവന്നു കൊടുക്കുന്ന വെപ്പുകാരനേ
യോ കൂടാതെ വല്ലവരേയും കാണാമെന്നുള്ള ആശയോടെ,
ആയാൾ ആ വഴിക്കു നോക്കി. എന്നാൽ അവിടെ ഒരാളു
ടെ നിഴൽ പോലുമുണ്ടായിരുന്നില്ല.

ഒരു വിധത്തിൽ ഉച്ചസമയം കഴിച്ചുകൂട്ടി, തീവണ്ടി
യുടെ സമയത്തിന്നു വളരെ മുമ്പുതന്നെ കുതിരവണ്ടി
വരുത്തി അതിൽ കയറിയിരുന്നു. വണ്ടി പടികടന്നു
പോകുംവഴിക്ക് മാളികമുകളിലേക്കു ആയാൾ ഒന്നു തിരി
ഞ്ഞുനോക്കി. മുൻവശത്തെ മുറിയുടെ ജനവാതിൽ തുറ
ന്നുകിടന്നിരുന്നു. അതിൽ തന്റെ ദൃഷ്ടി പതിഞ്ഞ ഉടനെ

ആയാൾ, “ഛെ! ഇവിടെ ഒന്നു രണ്ടു ദിവസം വല്ല തരത്തിലും എനിക്കു കഴിച്ചുകൂട്ടാമായിരുന്നു.” എന്നു പറഞ്ഞു.

കീശയിൽനിന്നു മണിയെടുത്തുനോക്കിയതിൽ വണ്ടി വരുവാൻ സമയം ധാരാളമുണ്ടെന്നറിഞ്ഞു. തല പുറത്തേക്കിട്ടുകൊണ്ട് “ഇതാ, വണ്ടി പതുക്കെ പോകട്ടെ” എന്നു വണ്ടിക്കാരന്നു കല്പനകൊടുത്തു. അവൻ ഈ കല്പനയനുസരിക്കുന്നതിൽ ഒരു വിധത്തിലും വീഴ്ചവരുത്തിയതുമില്ല.

ലളിതന്റെ വണ്ടി ദൃഷ്ടിപഥത്തിൽനിന്നു മറഞ്ഞമാത്രയിൽ, ആയാളെ നോക്കിക്കൊണ്ടുനിന്നിരുന്ന പെൺകുട്ടി ജനാലയുടെ അടുക്കൽനിന്നു മാറി. ആ മുറിയുടെ നടുവിലായി ഒരു എഴുത്തുമേശയും അതിന്റെ ഇരുവശത്തും ഓരോ കസാലയും കിടന്നിരുന്നു. അവൾ ഇരുന്നിട്ട് സാമാനങ്ങൾ അങ്ങോട്ടുമിങ്ങോട്ടും മാററിയും മറിച്ചും ഇട്ടു തുടങ്ങി. അവൾക്കു പതിനെട്ടോ പത്തൊമ്പതോ വയസ്സു കാണും. അവളുടെ ഉടുപ്പിൽനിന്നോ ആഭരണങ്ങളിൽനിന്നോ അവൾ ഒരു വിധവയാണെന്നു വിധിക്കുവാൻ വഴിയില്ല; വകഞ്ഞിട്ടിരിക്കുന്ന തലമുടിയുടെ നടുവിൽ കുങ്കുമം കാണാത്തതുകൊണ്ട് അവൾ വിവാഹം കഴിഞ്ഞവളാണെന്നും ഊഹിപ്പാൻ തരമില്ല. അതുകൊണ്ട് അവൾ ഒരു കന്യകയാണെന്നുവേണം തീർച്ചപ്പെടുത്താൻ. ബിഹാർപോലെയുള്ള ഒരു സ്ഥലത്ത് ആ പ്രായത്തിൽ കല്യാണം കഴിക്കാതിരുന്ന ആ കന്യകയുടെ അവസ്ഥ ശിഷ്യന്മാരിലും ക്ഷേത്രനാഥബാബുവിന്റെ വീട്ടിൽ വരാറുള്ള ചുരുങ്ങിയ സ്നേഹിതന്മാരിലും അത്ഭുതപൂർവ്വവും ഭയപ്രദവുമായ വിചാരത്തെ ജനിപ്പിച്ചു.

ഈ പെൺകുട്ടി ക്ഷേത്രനാഥബാബുവിൻെറ പുത്രി ആയിരുന്നില്ല; അദ്ദേഹത്തിന്നു മക്കളുണ്ടായിരുന്നില്ല. അദ്ദേഹത്തിന്നു ഇവളെ എവിടെനിന്നു കിട്ടിയെന്ന് ആൎക്കും അറിവുണ്ടായിരുന്നില്ല. ബീഹാറിലേക്കുള്ള, അദ്ദേഹത്തിൻെറ പ്രഥമപ്രവേശനത്തോടുകൂടി അവളെ ഈ വീട്ടിൽ എല്ലാവരും കാണുവാൻ തുടങ്ങിയിട്ടുണ്ടായിരുന്നു. അവൾക്ക് ഈ ഗൃഹനാഥനോടു യാതൊരു ബന്ധവുമില്ലെന്ന് എവരും അറിഞ്ഞിരുന്നു. എന്തെന്നാൽ അവൾ അദ്ദേഹത്തെ എപ്പോഴും 'ക്ഷേത്രനാഥബാബു' എന്നാണ് വിളിച്ചുവന്നിരുന്നത്.

ഒരു വയോധികനായ വൃദ്ധൻ വാതില്ക്കൽവന്ന് "ബാലെ! ബാബു കുട്ടിക്കൊണ്ടുവരുവാൻ പറഞ്ഞയച്ചിരിക്കുന്നു." എന്നു പറഞ്ഞു. ഈ നാമധേയത്തിലായിരുന്നു ഇയാൾ ആദ്യം നാലുവയസ്സിൽ വന്ന ആ കന്യകയോടു സ്വാഗതം പറഞ്ഞിട്ടുള്ളത്. ഇപ്പോൾ അവൾ കുട്ടിയല്ലാ എങ്കിലും, ആ പേർ ഇന്നും നിലനിന്നുപോന്നിരുന്നു. ആ വീട്ടിലെ മററു ഭൃത്യന്മാരും ഈ വൃദ്ധനെ അനുകരിച്ച് ആ പേരിൽ തന്നെ ഊൎമ്മിളയെ വിളിച്ചുപോന്നു. എന്നാലും ക്ഷേത്രനാഥബാബു ഒഴിച്ച് ആരുംതന്നെ ആ നാമത്തെ ഉപയോഗിച്ചിരുന്നില്ല.

ഊൎമ്മിളയാകട്ടെ, ഒരു പുസ്തകത്തിൻെറ ഏടുകൾ ഓരോന്നായി മറിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവൾക്കു വായിക്കുന്നതിന്ന് അപ്പോൾ അല്പംപോലും താൽപൎയ്യമുണ്ടായിരുന്നില്ല; എന്നാൽ അവരവരുടെ കൈകൾ എന്തെങ്കിലും പ്രവൃത്തിയിൽ ഏൎപ്പെട്ടുകൊണ്ടിരിക്കുന്നത് സമാധാനകരമായിതോന്നുന്ന വളരെ ആളുകൾ ഉണ്ട്. അവളെ വി

ളിച്ചു ഉടനെ പുസ്തകം മേശമേലിട്ട് ഊൎമ്മിള ക്ഷേത്രനാഥ ൻെറ മുറിയിലേക്കു പോയി. അവളുടെ തലമുടി അഴിഞ്ഞു കിടന്നിരുന്നു; എന്നാൽ പോകുംവഴിക്ക് അവൾ അതിനെ ചുററിക്കെട്ടി.

ക്ഷേത്രനാഥൻെറ മുറിയിലുള്ള എല്ലാ വാതിലുകളും ജനാലകളും ആ സമയത്ത് ചേൎത്തടച്ചിരുന്നു. അവയിലെ മറസ്സിലകളും നിവൎത്തിയിട്ടിരുന്നു. ഉമ്മറത്തുള്ള വാതൽ മാത്രം കുറച്ചു തുറന്നിട്ടുണ്ടായിരുന്നു. ഊൎമ്മിള വാതി ല്ക്കൽ കൂടി എത്തി നോക്കിക്കൊണ്ട് മുറിയുടെ ഉൾഭാഗ ത്തെ സ്ഥിതി മനസ്സിലാക്കി. അപ്പോൾ അഗ്നികുണ്ഡത്തിൽ തീ എരിഞ്ഞിരുന്നു. ക്ഷേത്രനാഥൻ കിടക്കവാൻ പോയി. അദ്ദേഹത്തിൻെറ പ്രത്യേകശിഷ്യൻ യജമാനൻെറ കാലി ന്മേൽ ചൂടുവെള്ളം നിറച്ച കുപ്പി ഉരുട്ടുകയായിരുന്നു. നാ ലൊ അഞ്ചൊ കൊല്ലങ്ങൾക്കു മുമ്പ് അദ്ദേഹത്തിന്ന് ഒരു കഠിനരോഗം പിടിപെട്ടു. മേലിൽ പ്രത്യേകം സൂക്ഷിക്കുന്ന തിന്ന് അന്ന് അദ്ദേഹത്തോടു വൈദ്യൻ ഉപദേശിച്ചിരു ന്നതുകൊണ്ട്, അദ്ദേഹം വെളിച്ചത്തോടും വായുവിനോടും മല്ലിടുവാനായി അന്നുമുതല്ക്കു നിശ്ചയിച്ചിരിക്കുകയും, അ തിന്നുവേണ്ടി ഈ രണ്ടു മുറികളേയും ഒരു ബലമേറിയ കോ ട്ടയാക്കി തിരിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. അദ്ദേഹം ഒരിക്കലും പുറത്തുപോയിരുന്നില്ല. ഇതു വൈദ്യൻ വിരോ ധിച്ചു എങ്കിലും, ആയാളുടെ ആദ്യത്തെ ഉപദേശത്തെ പി ന്നീടു കൊടുത്തിട്ടുള്ളതില്വാ ക്ഷേത്രനാഥനു ഹൃദ്യമായി തോ ന്നിയതിനാൽ, അദ്ദേഹം അതിനെ അനുകരിക്കുകയാണ് ചെയ്തിരുന്നത്. അദ്ദേഹത്തിൻെറ ഈവിധമുള്ള മനോഗ തിയെ നീക്കം ചെയ്യുന്നതിന്ന്, വൈദ്യൻ ഒന്നു രണ്ടു തവ

ണം ബലമായി ഉദ്യമിച്ചു എങ്കിലും, ഫലിക്കായ്കയാൽ, ബാബുവിന്റെ ഇഷ്ടംപോലെ നടക്കുന്നതിന് ഇപ്പോൾ വിട്ടുകൊടുത്തിരിക്കയാണ്. ക്ഷേത്രനാഥൻ "ഇതുകൊണ്ട് എനിക്കു വളരെ സുഖമുണ്ട്." എന്നു പറഞ്ഞിരുന്നു. അദ്ദേഹത്തിനു സുഖമില്ലെന്നായി മററുള്ളവർ കണ്ടിരുന്നതുകൊണ്ട്, ഇത് അവൾക്കു വിശ്വസിക്കുവാൻ ഞെരുക്കവുമായിരുന്നു.

"ഞാനകത്തു വരട്ടെ?" എന്ന് ഒരു നിമിഷനേരം വാതിലിന്റെ പുറത്തുനിന്നശേഷം, സൌന്ദര്യസ്വരത്തിൽ ഉൎമ്മിള ചോദിച്ചു.



"വരു" എന്നു ക്ഷേത്രനാഥൻ പറഞ്ഞു. ഉൎമ്മിള അകത്തു കടന്ന ക്ഷണത്തിൽ, ക്ഷേത്രനാഥന്റെ ശിഷ്യൻ ഒരു കസാല നീക്കിയിട്ടുകൊടുത്തതിന്മേൽ ഇരുന്നു. ആ ഗൃഹനായകൻ അവളെ അത്ഭുതപൂൎവ്വം സൂക്ഷിച്ചൊരു പരിശോധനകഴിച്ചിട്ട്, ഇങ്ങനെ പറഞ്ഞു: "ലളിതൻ എന്നു പേരായിട്ട് ഒരു ചെറുപ്പക്കാരൻ ഇന്നിവിടെ വന്നിരുന്നു ആയാളെ നീ കണ്ടുവൊ?"

"ഉവ്വ്. ഞാൻ കണ്ടു."

"ആയാളെപ്പററി എന്തു വിചാരിക്കുന്നു?" എന്നു തലേണ്ണ തന്നെത്താൻ അല്പം ഉയൎത്തിവെച്ചുകൊണ്ട് ക്ഷേത്രനാഥൻ ചോദിച്ചു.

സാധാരണയായി, ഇപ്രകാരമുള്ള ഒരു ചോദ്യം ഒരിക്കൽ മാത്രം കണ്ടിട്ടുള്ള ഒരാളെ പററി ഒരാളോട് ആരും ചോദിക്കുക പതിവില്ല; വളരെപ്പേരും ഇതിനൊരു ഉത്തരം കൊടുക്കുവാൻ മടിക്കും. എന്നാൽ ഇത്തരത്തിലുള്ള ചോദ്യങ്ങളെ കേട്ടു ശീലിച്ചിട്ടുള്ള ഉൎമ്മിള ഇതിന്റെ മറുപടി

യിൽനിന്ന് രക്ഷപ്പെടുവാൻ തരമില്ല എന്നറിഞ്ഞിരുന്നു. താനൊരു ചോദ്യം ആരോടെങ്കിലും ചോദിച്ചിട്ട് അതിനുള്ള മറുപടി കിട്ടാത്തതായ ഒരവസ്ഥ ക്ഷേത്രനാഥന് ഊഹിക്കുവാൻപോലും അശക്യമായിരുന്നു. അദ്ദേഹം ഒരു പ്രധാനാദ്ധ്യാപകനായിട്ട് ഒരിക്കലും ഇരുന്നിട്ടില്ലെങ്കിലും, അദ്ദേഹത്തിന്റെ സമ്പ്രദായം അത്തരത്തിലൊരാളുടെ ആയിരുന്നു. അതു തന്റെ ഏകശിഷ്യത്തി അവൾക്കു ഓർമ്മവെച്ച ദിവസം മുതല്ക്കുതന്നെ മനസ്സിലാക്കിയിട്ടുമുണ്ടായിരുന്നു. അതു ഹേതുവായിട്ട് ഒരു നിമിഷനേരത്തെ ആലോചനയ്ക്കു ശേഷം, "അത്ര ചീത്തയല്ല." എന്ന് ഊർമ്മിള ഉത്തരം പറഞ്ഞു.



"ഹ്ംഹം" എന്നു ക്ഷേത്രനാഥൻ ഒന്നുമൂളി. കുറെനേരം മൗനമായിരുന്നശേഷം, പ്രത്യേകിച്ചാരോടും പറയുകയല്ലെന്ന നാട്യത്തിൽ ക്ഷേത്രനാഥൻ തുടർന്നു— "ശരിയാണ്. ഒരു മട്ടിൽ ആ സ്ഥലം തരക്കേടില്ലെന്ന് ആർക്കും പറയാം. പോകുന്നതിന് അല്പം ബുദ്ധിമുട്ടുള്ളതായി എനിക്കു തോന്നി; താമസിക്കുന്നതിനുള്ള അത്യാശ അത്ര നല്ലതല്ലല്ലോ; ആ തരത്തിലും ഒന്നോ രണ്ടോ ആളുകളെ ഞാൻ കണ്ടിട്ടുണ്ട്. അതിലും നല്ലതാണ് പോകുന്നതിലുള്ള തിടുക്കം".

ഊർമ്മിള ഒന്നും മിണ്ടാതെയിരുന്നു. താൻ ക്ഷണിക്കാതെ തന്നോടു സംഭാഷണത്തിനൊരുങ്ങുന്നത് — പ്രത്യേകിച്ചും ചെറുപ്പക്കാർ— അദ്ദേഹത്തിന് അസഹ്യമായിരുന്നു. അവർ വിനയത്തോടുകൂടി ഇരിക്കണമെന്നും വല്ലവരും വല്ല ചോദ്യവും ചോദിച്ചാൽ ഉടനടി ഉത്തരം പറയേണമെന്നുമായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ഈ

സംഗതിയിലാകട്ടെ ഊൎമ്മിളയ്ക്കു് ഒന്നും പറയുവാനമുണ്ടായിരുന്നില്ല. അതിനാൽ അവൾ അവിടെ കത്തുന്ന തീ നോക്കിക്കൊണ്ടിരുന്നു. ആ മുറിക്കകത്തുണ്ടായിരുന്ന ചൂടിന്റെ ആധിക്യം, കാലം തണുപ്പായിരുന്നിട്ടും, അവളുടെ തല വേദനിപ്പിക്കുവാൻ തുടങ്ങി. അവിടെനിന്നു സാവധാനത്തിൽ എഴുനേററുപോകുന്നതായാൽ അതു ക്ഷേത്രനാഥൻ അധികപ്രസംഗമായി കരുതുമോ എന്നവൾ ആലോചിച്ചു തീൎച്ചപ്പെടുത്തുവാൻ തുടങ്ങുമ്പോൾ, സംഭാഷണം തുടരുന്നതിന്നായി അദ്ദേഹം വീണ്ടും വായ് തുറന്നു—

"നിന്നെ പഠിപ്പിക്കുവാൻ ഇന്നു മിസ്സ് പാക്കർ വന്നില്ലേ?"

"ഇല്ല. ഇന്നു ഞായറാഴ്ചയാണ്".

"ഓ. ശരിതന്നെ. ഞാൻമറന്നുപോയി". അതോൎമ്മ വെയ്ക്കുവാൻ അദ്ദേഹത്തിന്നു പ്രത്യേകിച്ചു കാരണമൊന്നുമുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ദിനചൎയ്യയിൽ ഞായറാഴ്ചയ്ക്കു വിശേഷമൊന്നുമുണ്ടായിരുന്നില്ല. ഒടുവിൽ, ഊൎമ്മിളയ്ക്കു മോചനം കിട്ടി. "ആട്ടെ, പൊയ്ക്കോളൂ. എനിക്കു കുറച്ചു ജലദോഷമുണ്ട്, നല്ല സുഖം തോന്നുന്നില്ല. അതുകൊണ്ട് ഇന്നുരാത്രി ഇതിലധികം എഴുനേററിരിക്കുന്നില്ല" എന്നാദ്ദേഹം ഊൎമ്മിളയോടു പറഞ്ഞയച്ചു. വൈകുന്നേരമായിട്ടെ ഉണ്ടായിരുന്നുള്ളൂ. ഊൎമ്മിള, അദ്ദേഹത്തിന്റെ ചൂടുകൊണ്ടു ചുകന്നുവീൎത്തമുഖത്തേക്കു ചാഞ്ചല്യത്തോടെ ഒന്നുനോക്കി. അവളുടെ ആഗ്രഹം ആ ജനാലകളും വാതലുകളും ഒന്നൊഴിയാതെ തുറന്നിടുന്നതിന്നായിരുന്നു. എന്നാൽ ബാബുവായിട്ട് അവൾക്കിതുവരെയുള്ള പരിചയം, തന്റെ രക്ഷിതാവ് അദ്ദേഹത്തിന്റെ വിചാരത്തിന്നു വിപരീതമായി ആരോഗ്യം വീണ്ടുകിട്ടുന്നതിൽ

വിമുഖനെന്നും തന്റെ ഹിതംപോലെ നടന്നു രോഗത്തിൽ അകപ്പെടുന്നതിനു താൽപര്യമുള്ള ഒരാളാണെന്നും പഠിപ്പിച്ചിട്ടുണ്ടായിരുന്നു. ഒട്ടും താമസിക്കാതെ ഊർമ്മിള ബദ്ധപ്പെട്ട് ആ മുറി വിട്ടുപോയി.

വൃദ്ധയായ രഖിയാ എന്ന ശിഷ്യത്തി ഊർമ്മിളയുടെ മുറി അടിച്ചുവാരി കിടയ്ക്കവിരിക്കുവാൻ വന്നു കൂട്ടുകയായിരുന്നു. ഊർമ്മിളയുടെ ബാല്യത്തിൽ അവൾ, ഒന്നാമതായി ഈ വീട്ടിൽ കാൽവെച്ചതുമുതല്ക്ക് ഈ രഖിയയായിരുന്നു അവളെ ശുശ്രൂഷിച്ചിരുന്നത്. ഇപ്പോഴും ദിവസത്തിൽ ചുരുങ്ങിയത് ഒരു പത്തു പ്രാവശ്യമെങ്കിലും ഭക്ഷണം, ഊണ്, ഉറക്കം മുതലായതിലും മറ്റു സംഗതികളിലും ക്ഷണിക്കാതെതന്നെ ഉപദേശങ്ങൾ കൊടുക്കുകയും ശാസിക്കയും ചെയ്ത് ഇവൾ ഊർമ്മിളയെ ഉപദ്രവിക്കുക പതിവായിരുന്നു. ആ വൃദ്ധയുടെ മക്കൾ സമീപമുള്ള പേരയ്ക്കാത്തോട്ടത്തിൽ സ്വന്തമായ വീടുണ്ടാക്കി പാർത്തുപോന്നിരുന്നു; എന്നാൽ, താൻ വളർത്തിക്കൊണ്ടുവന്നിരുന്ന 'ബാല' വിവാഹം കഴിച്ചു പോകുംവരെയ്ക്കും, അവളെ വിട്ടുപിരിയുന്നതിനു രഖിയയ്ക്ക് മനസ്സുണ്ടായിരുന്നില്ല. ബാബു ഇതുവരെയായിട്ടും അവളെ വിവാഹം ചെയ്യിക്കാത്തതെന്തുകൊണ്ടാണെന്ന് അവൾക്കു ലേശവും അറിവുണ്ടായിരുന്നില്ല. എന്നാൽ ഈ സംഗതിയെപ്പററി അന്യരോടു പറഞ്ഞാൽ തനിക്കുതന്നെ അവമാനമുണ്ടാകുന്നതെന്തിനാണ് എന്നു അവൾ വിചാരിച്ചു— രഖിയയ്ക്കു വന്ദനം— ആ ഗൃഹത്തിലും മററുമുള്ള ശിഷ്യന്മാരും ആളുകളുമെല്ലാം ഊർമ്മിളയുടെ [illegible]നാവാൻ പോകുന്ന യുവാവ് ഒരു 'മജിസ്റ്റർ' (മജിസ്റ്റ്രേട്ട്) ആയി തീരുവാൻ ശീമയ്ക്കു പോയിരി[illegible]യാണെന്നു മട

ങ്ങി എത്തിയാൽ ഉടനെ വിവാഹമുണ്ടാകുമെന്നും അറി ഞ്ഞിരുന്നു. അതങ്ങനെയല്ലെങ്കിൽ, അവളെ ഇംഗ്ലീഷ് പഠിപ്പിപ്പാൻ ഒരു മദാമ്മയെ ഏൎപ്പെടുത്തുകയും മററും ചെയ്തിട്ടുള്ളതെന്തിനാണ്?

ഊൎമ്മിള അവളുടെ മുറിയിൽ കടന്ന ഉടനെ തന്നെ രുഖിയയെ പറഞ്ഞയച്ചു. രുഖിയ 'എണ്ണിപ്പറക്കി'ക്കൊണ്ട് വാതലിന്നു പുറത്തു കടന്ന മാത്രയ്ക്ക്, മുറിയുടെ വാതൽ അകത്തുനിന്നു തഴുതിട്ടു. രുഖിയയുടെ ശുശ്രൂഷകളിൽ നിന്നൊഴിയുവാൻ ഇതൊരു മാൎഗ്ഗമേ അവൾക്കുണ്ടായിരു ന്നുള്ളു. പിന്നീട്, കണ്ണാടിയുടെ മുമ്പിൽചെന്നുനിന്ന് ഊൎമ്മിള അവളുടെ തലമുടി പിന്നുവാൻ തുടങ്ങി.

ആ അകത്തു പ്രവേശിക്കുന്ന ഒരാളുടെ ദൃഷ്ടി ഒന്നാമ തായി പതിയുന്നത് ഒരു യുവതിയുടെ എണ്ണച്ഛായത്തില്പ ള്ള ചിത്രത്തിന്മേലായിരുന്നു. അത് ഏകദേശം ഒരാളുടെ വലിപ്പമുണ്ടായിരുന്നു. ധരിച്ചിരിക്കുന്ന ഉടുപ്പ് പഴയ പരി ഷ്കാരത്തിലുള്ള, വിവാഹം കഴിഞ്ഞ ഒരു ഹൈന്ദവതരുണിയു ടേതായിരുന്നു. ആഭരണങ്ങൾ ധാരാളമണിഞ്ഞിരുന്നു. എന്നാൽ വസ്ത്രം ശിരസ്സു മൂടിയിട്ടില്ലായിരുന്നില്ല. ഇതു തീച്ച യായും ചിത്രമെഴുതിയ ആളുടെ ഹിതമായിരിക്കണം. പുഞ്ചി രിയോടുകൂടിയുള്ള മാംസളമായ ആ വട്ടമുഖം ലോകത്തെ അത്ഭുതത്തോടെ വിലോകനം ചെയ്യുന്നതായി തോന്നിച്ചി രുന്നു. ഇത് ക്ഷേത്രനാഥന്റെ ഭാൎയ്യയുടെ ചിത്രമായിരുന്നു. ഊൎമ്മിള അവരെ ജീവനോടുകൂടി കണ്ടിട്ടില്ല; എങ്കിലും, അവരുടെ ഏകാന്തവാസത്തിങ്കൽ ഈ സ്മിതമുഖിയായ യു വതിയെ അവരുടെ ഒരു കൂട്ടുകാരിയായി കരുതിവന്നു. മു മ്പ് ഇതു പൂമുഖത്തെ അലങ്കരിച്ചിരുന്നു. എന്നാൽ ക്ഷേ

ത്രനാഥൻ തന്റെ കിടപ്പുമുറിയെ ശരണം പ്രാപിച്ചതു മുതല്ക്കു ആ പൂമുഖം അടച്ചിട്ടിരുന്നതിനാൽ, ഊൎമ്മിള ഈ ചിത്രത്തെ അതിന്റെ ഇരുട്ടടഞ്ഞ തടവുമുറിയിൽ നിന്നു രക്ഷപ്പെടുത്തി തന്റെ മുറിയിൽ കൊണ്ടുവന്നു വെച്ചു. മറെറാരു മൂലയിൽ അവളുടെ അമ്മയുടെ ചിത്രവും ഉണ്ടായിരുന്നു. ഇതു് അത്ര വലുതായിരുന്നില്ലെങ്കിലും, വിലയേറിയ ഒരു ചട്ടത്താൽ അലങ്കരിക്കപ്പെട്ടിരുന്നു. ആ ചിത്രത്തിൽ പതിഞ്ഞിട്ടുള്ള സ്ത്രീയുടെ മുഖം അതിസുന്ദരവും അല്പം ഗൌരവത്തോടുകൂടിയതും ആയിരുന്നു. ക്ഷേത്രനാഥൻ ഈ ചിത്രത്തെ ഊൎമ്മിളയുടെ പതിനാറാമത്തെ പിറന്നാൾ ദിവസം അവൾക്കു സമ്മാനിച്ചതിന്നു മുമ്പായി, തനിക്കൊരു അമ്മയുണ്ടായിരുന്നു എന്നതിന്നു പ്രത്യക്ഷമായി യാതൊരു തെളിവും ഊൎമ്മിളയ്ക്കുണ്ടായിരുന്നില്ല. ക്ഷേത്രനാഥൻ അത്ര നിഷ്കൎഷയോടെ അവളെ വളൎത്തിയിരുന്നതുകൊണ്ടു്, ഈവിധം ആകസ്മികമായി അവളുടെ അമ്മയുടെ ചിത്രം കിട്ടിയപ്പോഴും, തന്റെ അമ്മയെപ്പററി അതിൽകൂടുതൽ വിവരം അറിയുന്നതിന്നിടവരികയോ, ചോദിക്കുവാൻ ധൈൎയ്യപ്പെടുകയോ, ക്ഷേത്രനാഥനുമായി തനിക്കുള്ള ബന്ധംതന്നെ മനസ്സിലാക്കുകയോ ചെയ്തില്ല. ആ ചിത്രത്തിന്റെ ചുവട്ടിലായി "സുരസുന്ദരി" എന്നെഴുതിയിട്ടുണ്ടായിരുന്നു. സകല തടസ്ഥങ്ങളും തള്ളിക്കളഞ്ഞു് തന്റെ മാതാപിതാക്കന്മാരെക്കുറിച്ചു് ക്ഷേത്രനാഥനോടു ചോദിക്കുന്നതിന്നു് ഊൎമ്മിള പലപ്പോഴും താൽപൎയ്യപ്പെട്ടു എന്നാൽ ഈ വിചാരം അന്തൎഗ്ഗതിൽ വരുത്തുവാൻ ധൈൎയ്യം അവളെ അനുവദിച്ചില്ല. ക്ഷേത്രനാഥന്റെ ഗംഭീരമായ മുഖദൎശനം, അവളുടെ ചോദ്യങ്ങളെല്ലാം നാവിന്റെ തുമ്പ

ത്തുവനാമം അവിടെ നിഖകൊള്ളിച്ചതേയുള്ളൂ. ക്ഷേത്രനാഥൻെറ ഏകാന്തവാസത്തിങ്കൽ അദ്ദേഹം ഒരു സുഖജീവിതത്തെ നയിക്കുന്നില്ല എന്ന് അവർ വളരെ ബാല്യത്തിലേതന്നെ മനസ്സിലാക്കിയിരുന്നു. എന്നാൽ അതിനെപ്പററി സഹതപിക്കുവാനല്ലാതെ മറെറാന്നും ചെയ്യുന്നതിന്ന് അവർ ശക്തയല്ലായിരുന്നു. ആവശ്യപ്പെടാതെ അങ്ങു ചെന്നിരിക്കുവാൻകൂടി വിചാരിക്കുന്നതിന്നുപോലും ഉൗർമ്മിളയ്ക്കു ധൈര്യം വന്നില്ല. അവളോ, തൻെറ ദിവസങ്ങളെ പുസ്തകങ്ങളുടെ സഹവാസത്തിൽ കഴിച്ചുകൂട്ടിപോന്നു. മദ്ധ്യവയസ്കയായ മിസ്സ് പാക്കർ എന്ന സ്ത്രീ രണ്ടു മൂന്നു മണിക്കൂറുനേരത്തോളം വിവിധവിഷയങ്ങളെപ്പററി ദിവസേന അവരെ പഠിപ്പിക്കുക പതിവായിരുന്നു. അവർ പോയാൽ ഉൗർമ്മിള പുസ്തകങ്ങൾ പാരായണംചെയ്യും പിയാനോ വായിച്ചും ചിത്രങ്ങൾ ഉണ്ടാക്കി വരച്ചും സമയം കഴിക്കുകയാണ് ചെയ്തിരുന്നത്. വല്ലപ്പോഴും ഒരു ദിവസം അറകളെ പരിശോധനയ്ക്ക് യദൃച്ഛയാ ചെന്ന് അവിടെ സന്നിധാനം ചെയ്യുന്ന മൂർത്തികൾക്ക് അത്ഭുതവും കോപവും ഉണ്ടാക്കുകയും ചെയ്യാറില്ലെന്നില്ല. വൃദ്ധനായ രുഖിയ ഒരു മട്ട് എല്ലായ്പോഴും 'ചിലച്ചു'കൊണ്ട് അവളുടെ പിന്നാലെ ഉണ്ടായിരിക്കും. അതിനാൽ തൻെറ നിശ്വാസവായുവിനെ എന്നപോലെ നിത്യപരിചയത്താൽ ഉൗർമ്മിള രുഖിയയുടെ സാന്നിദ്ധ്യത്തെപോലും പലപ്പോഴും വിസ്മരിച്ചിരുന്നു. രുഖിയ അധികമായി ശകാരിക്കുവാൻ തുടങ്ങുമ്പോൾ അവളെ തൻെറ മുറിയിൽനിന്ന് വല്ല വിധേനയും പുറത്താക്കി വാതൽ അടയ്ക്കുകയും ചെയ്തിരുന്നു.

അന്നാകട്ടെ ഊർമ്മിള മുടി പിന്നിയിട്ടശേഷം ഒരു പുസ്തകമെടുത്ത് ജനാലയ്ക്കു സമീപം വന്നിരുന്നു. എന്നാൽ അവളുടെ വായന വളരെദ്ദൂരെ നീങ്ങിയിരുന്നില്ല. പുസ്തകം മടിയിൽവെച്ചിട്ട് അകലെയുള്ള വയലുകളിൽക്കൂടെ വരുന്ന അസ്തമനസൂര്യന്റെ അവസാനരശ്മികളുടെ പ്രഭാവത്തെ നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. ആരാണ് ഈ യുവാവായ ലളിതൻ? ഇപ്രകാരമുള്ള രണ്ടു മൂന്നു യുവാക്കന്മാർ ഇതിന്നുമുമ്പും ഈ ഗൃഹത്തിൽ വന്നിട്ടുണ്ട്. ഒരാൾ ഒരു ദിവസവും മറ്റൊരാൾ രണ്ടു ദിവസവും ഇവിടെ താമസിക്കുകയും ചെയ്തു. എന്നാൽ ആരുംതന്നെ ഒരാഴ്ചയിലധികം താമസിച്ചിട്ടില്ല. അവർ വന്നതെന്തിനായിരുന്നു എന്ന് ഒരാളും ഊർമ്മിളയെ അറിയിച്ചിട്ടില്ല, എങ്കിലും ഉദ്ദേശം ഊഹിപ്പാൻ വിഷമമുണ്ടായിരുന്നില്ല. അവരെ ഓരോരുത്തരേയും അവൾ കാണുകയും ക്ഷേത്രനാഥൻ അവരെക്കുറിച്ച് ഊർമ്മിളയോടു ചില ചോദ്യങ്ങൾ ചെയ്കയും പതിവായിരുന്നു. ആ യുവാക്കന്മാരുടെ ആഗമനത്തെപ്പററി തന്നോടു പ്രത്യേകസംബന്ധമുണ്ടായിരുന്നു എന്നറിയുന്നതിന്ന് അവൾക്ക് അധികകാലം വേണ്ടിവന്നില്ല. അതെങ്ങനെയായാലും, ഈ യുവാവ് സുന്ദരനായിരുന്നു; ആയാളുടെ സമ്പ്രദായങ്ങളും പരിഷ്കൃതങ്ങളായിരുന്നു. ആയാൾ ആറുമാസം മുമ്പെ വന്ന യോഗേശനെപ്പോലെ ആയിരുന്നില്ല. യോഗേശനാവട്ടെ രണ്ടുദിവസത്തെ താമസത്തിന്നിടയിൽ ചായക്കോപ്പ ഉടക്കുകയും വിരുന്നുകാരെ സല്ക്കരിക്കുവാനുള്ള മുറിയിൽ വിരിച്ചിരുന്ന പരമധാനിയിന്മേൽ ഒരു കസാലയിന്മേലിരിക്കുവാനുള്ള ശ്രമത്തിൽ 'തെരുപ്പറക്കുക'യും തന്റെ കത്തികൊണ്ട് ആയാളുടെ

ചുണ്ടിനെത്തന്നെ മുറിപ്പെടുത്തുകയും മററും ചെയ്ത് വീട്ടിൽ ബഹളമുണ്ടാക്കിയ ഒരു ചെറുപ്പക്കാരനായിരുന്നു. അതിന്നു മുമ്പെ വന്ന പ്രമോദൻെറ ആകൃതിതന്നെ അന്യരെ ചിരിപ്പിക്കുന്നതിന്ന് ധാരാളം മതിയായിരുന്നു. ബയസ്കോപ്പിലെ ചിത്രങ്ങൾപോലെ ഇങ്ങനെ ഓരോരുത്തരുടേയും രൂപങ്ങൾ അവളുടെ മനസ്സിൽകിടന്നു കളിക്കുവാൻ തുടങ്ങി. എന്നാൽ ഈ അവസാനചിത്രം ഒന്നാന്തരമായിരുന്നു. അതിനെ ഒരു തിരശ്ശീലമേലാക്കി കുറേനേരം നോക്കിക്കൊണ്ടിരിക്കുവാൻ ആരും ആഗ്രഹിക്കുമായിരുന്നു. എന്നാലും അതൊരു ചിത്രം മാത്രമായിരുന്നു! അതിൽ കൂടുതലായി യാതൊരു പരിചയവും ഊർമ്മിളയോട് ആയാൾക്ക് ഇല്ലായിരുന്നു.

സന്ധ്യാസമയത്തെ അല്പമായ വെളിച്ചവും അപ്രത്യക്ഷമായപ്പോൾ ഊർമ്മിള എഴുന്നേററ് ജനാലയെ വിട്ടു എട്ടു മണിക്കുശേഷം ആ ഗൃഹത്തിൽ യാതൊരു വെളിച്ചവും കത്തിപ്പോകരുതെന്ന് ക്ഷേത്രനാഥൻെറ നിയമമുണ്ടായിരുന്നതിനാൽ ഊർമ്മിളയ്ക്കു വല്ലതും വായിക്കേണ്ടതുണ്ടെങ്കിൽ ആ സമയത്തിന്നു മുമ്പായിട്ടു തീർക്കേണ്ടതായിവന്നു. അതിന്നുശേഷം അത്താഴവും ഉറക്കവും മാത്രമെ പ്രവൃത്തികളിൽ (കർമ്മഭാഗത്തിൽ) ഊർമ്മിളയ്ക്കു ബാക്കിയുണ്ടായിരുന്നുള്ളു. യാതൊരു വ്യത്യാസവും കൂടാതെ ഒന്നുപോലെ മറെറാന്ന് എന്ന വിധത്തിൽ അവളുടെ യുവജീവിതത്തിലെ ദിവസങ്ങൾ ഒന്നൊന്നായി പൊയ്ക്കൊണ്ടിരുന്നു. അന്യമായ ജീവിതം അവൾക്കു പരിചയമുണ്ടായിരുന്നില്ല; എങ്കിലും ഈ രാജകീയമായ തടവിൽനിന്ന് രക്ഷപ്രാപി

ള്ള് വിസ്തൃതമായ ലോകത്തിലെ സാധാരണ പന്ഥാവിൽ
കൂടെ ഒരിക്കൽ പ്രയാണം ചെയ്യുന്നതിന്ന് അവൾ പ
ലപ്പോഴും ആഗ്രഹിച്ചു. ആ മനുഷ്യർ ഓരോരുത്തരായി
എവിടെ നിന്നൊ തന്റെ പഞ്ജരത്തിന്റെ മുമ്പിൽ വ
ന്നുനിന്ന് അവളുടെ ദൃഷ്ടിയെ മറയ്ക്കാതെ ആ അജ്ഞാ
തസ്ഥലത്തേക്ക തന്നെ മടങ്ങിപ്പോയി. അവരുടെ ലോ
കം ഏതു തരത്തിലുള്ളതായിരിക്കാം? കൊടുങ്കാറേറാടു
കൂടിയതെങ്കിലും ചന്ദ്രരശ്മി പ്രകാശിക്കുന്നതായും പൂ
ക്കൾ വിരിച്ചിട്ടുള്ളതായുമുള്ള ഈ ലോകത്തിന്റെ ചിത്ര
ത്തെ അവൾ വായിക്കാറുള്ള വിനോദകഥകളിലെ മിക്ക
ഭാഗങ്ങളിലും കണ്ടിരുന്നത് വാസ്തവത്തിൽ ഉള്ളതാണൊ?
അതൊ, എല്ലാദിക്കിലും ഇതുപോലെ ഉത്സാഹവിഹീ
നമായി, നിശ്ശബ്ദമായി, ഏകാന്തമായി, നിർജ്ജീവമായിട്ടു
ള്ള ലോകം മാത്രമാണൊ ഉള്ളത്?

ഒരു ദിവസത്തെ താമസത്തിന്ന മാത്രം വന്നതും ത
ന്റെ ശാന്തമായ മാനസസരസ്സിനെ മനോജലത്തിൽ തി
രതല്ലിച്ചു കല്ലോലിതമാക്കിയവനുമായ ആ യുവാവായ
ലളിതൻ മറെറാരു ലോകത്തിന്റെ — അതായത്, മനു
ഷ്യർ തമ്മിൽ ചിരിക്കുകയും, കരയുകയും, സ്നേഹിക്കുകയും,
വെറുപ്പും നിഘതാപവും മൂലം വേർപെടുകയും ചെയ്യുന്നതാ
യ ഒരു ലോകത്തിന്റെ — വാസനയെക്കൂടി കൂട്ടിക്കൊണ്ടു
വന്നതുപോലെ കാണപ്പെട്ടു. ഇന്നാകട്ടെ, ഊർമ്മിളയുടെ
വിചാരങ്ങൾ ആ അജ്ഞാതലോകത്തിൽ മാത്രം കിടന്നു
നീന്തുവാൻ തുടങ്ങി. എന്നാൽ അവിടെ ആരേയും അ
വൾക്കറിവില്ലായിരുന്നു. ഏറിയാൽ രണ്ടൊ മൂന്നോ യുവാ
ക്കന്മാരുടെ മുഖം, അവ്യക്തമായിട്ടെങ്കിലും അവൾക്കു തി

രിച്ചറിയുവാൻ സാധിച്ചതായി തോന്നി. സുരസുന്ദരികളും ക്ഷേത്രനാഥനും അദ്ദേഹത്തിന്റെ ഭാൎയ്യകളും ഊൎമ്മിളയ്ക്കു തന്നേയും അതിനോടു യാതൊരു ബന്ധവുമില്ലായിരുന്നു. അവർ മറെറാരു ലോകത്തിൽ ചേൎന്നവരായിരുന്നു.

## അദ്ധ്യായം ൨

ക്ഷേത്രനാഥന്റെ ഗൃഹത്തിൽ അവിച്ഛിന്നമായുണ്ടായിരുന്ന നിശ്ശബ്ദത പെട്ടെന്ന് പുറപ്പെട്ടുപോയതായി തോന്നി. ചുവട്ടിലെ നിലയിൽ മുഴുവനും അനേകം വൈദ്യന്മാരുടേയും വക്കീലന്മാരുടേയും സ്നേഹിതന്മാരുടേയും സമൂഹത്താൽ ഇപ്പോൾ തിരക്കായി തീൎന്നു. അദ്ദേഹത്തിന്ന് അസ്വാസ്ഥ്യം വൎദ്ധിച്ചതിനാൽ കിടപ്പുമുറി ഒരിക്കലും ബാബു വിടാത്ത മട്ടിലായി.

ഊൎമ്മിളയ്ക്ക് ഇപ്പോൾ ധാരാളം ജോലിയുണ്ടായിരുന്നു. ദീനക്കാരന്റെ ആവശ്യങ്ങളെ നിവൎത്തിക്കുന്നതിൽ പകൽ മുക്കാലും കഴിക്കേണ്ടതായി വന്നു. അവളുടെ ജോലിത്തിരക്കിനിടയിൽ ഇടയ്ക്കിടയ്ക്ക് ക്ഷേത്രനാഥന്റെ മുറിയിലേക്ക് അവൾ പോയിക്കൊണ്ടിരുന്നു. അദ്ദേഹത്തിന്നു കിടയ്ക്കവിട്ട് എഴുന്നേല്ക്കുവാൻകൂടി ശക്തിയില്ലാതായതിനാൽ, അദ്ദേഹം കിടക്കുന്ന കട്ടിലിന്നരികെ ചെന്ന് കുറേനേരം ഒന്നും മിണ്ടാതെ നിന്നശേഷം, അവൾ മടങ്ങിപ്പോരും. അവൾക്കുതന്നെ അദ്ദേഹത്തെ ശുശ്രൂഷിക്കുന്നതിന്നുള്ള അവസരം കിട്ടിയിരുന്നില്ല; എന്നു മാത്രമല്ല, ക്ഷേത്രനാഥന്റെ ക്ലേശം അനുഭവിക്കുന്ന മുഖ-

ദൎശനംതന്നെ അവളുടെ കണ്ണിന്നു പുണ്ണായിതീൎന്നു; എന്നാലും ദീനക്കാരന്റെ മുറിയിൽ കൂടക്കൂടെ പോയില്ലെങ്കിൽ അവൾക്ക് സമാധാനമുണ്ടായിരുന്നില്ല.

ഒരു ദിവസം രാവിലെ ഊൎമ്മിള ആ മുറിയിൽ പ്രവേശിച്ചപ്പോൾ, ക്ഷേത്രനാഥൻ തലേണ്ണയിന്മേൽ വളരെ ബുദ്ധിമുട്ടി അല്പനേരം ചാരിയിരുന്നശേഷം ഇപ്രകാരം പറഞ്ഞു. “ഊൎമ്മിളേ ഇവിടെ വരു”. ഊൎമ്മിള അടുത്തു ചെന്നു നിന്നപ്പോൾ “ഇരിക്കു” എന്നു ക്ഷേത്രനാഥൻ വീണ്ടും പറഞ്ഞു. “ഇന്നെനിക്കു നിന്നോടു വളരെ എല്ലാം പറവാനുണ്ട്. വളരെ ചെറുപ്പത്തിൽ ഞാൻ നിന്നെ ഇവിടേക്കു കൊണ്ടുപോന്നു; അത് എവിടെനിന്നാണെന്നറിയുന്നതുകൊണ്ട് നിനക്കു വലിയ പ്രയോജനമൊന്നും ഉണ്ടാവാനില്ല. പക്ഷെ, നീ പിന്നീടറിഞ്ഞേക്കാം. എന്റെ മാതൃകയ്ക്കടിസ്ഥാനപ്പെടുത്തി എന്നാലാവുംവണ്ണം ഇതുവരെയ്ക്കു് ഞാൻ നിന്നെ വളൎത്തിക്കൊണ്ടുവരികയും ചെയ്തു. പ്രയത്നങ്ങൾ ഫലപ്രദങ്ങളായി തീൎന്നിട്ടുണ്ടൊ ഇല്ലയൊ എന്നു കാണുന്നതിന്ന് ഞാൻ പോകുന്നതിന്നു മുമ്പായി എനിക്കു സമയം പോരാ; ഇനി എന്റെ ജീവിതകാലത്തിൽ അധികദിവസങ്ങളില്ല. എന്നാൽ കഴിയുന്ന വിധത്തിൽ ഞാൻ നിനക്കു വേണ്ടുന്ന സൌകൎയ്യങ്ങളെല്ലാം ചെയ്തു വെക്കുന്നുണ്ട്. ഇതിന്റെ എല്ലാം അൎത്ഥം ഇപ്പോൾ നിനക്കു മനസ്സിലാക്കുവാൻ കഴിയുകയില്ലായിരിക്കാം. എന്നാൽ നിന്റെ നന്മയ്ക്കായി വേണ്ടതെല്ലാം ഞാൻ ചെയ്യുമെന്ന് നീ വിശ്വസിക്കുന്നുണ്ടൊ?”

ഊൎമ്മിള സമ്മതിച്ച നിലയിൽ തലയാട്ടി. അവളുടെ കണ്ണുകളിൽ ജലം പെരുകുകയും ഒരു വാക്കുപോലും പ

റപ്പെടുവിക്കുന്നതിന്ന് അവൾ അശക്തയായി തീരുകയും ചെയ്തു. അവളെ മററു ലോകരിൽനിന്നു തീരെ മറച്ചു രക്ഷിച്ചുപോന്നതുകൊണ്ട് അവളുടെ ജീവിതത്തിൽ ഇതുവരെ ക്ഷേത്രനാഥനേയൊഴിച്ച് അന്യനെ ആശ്രയിച്ചിട്ടില്ലായിരുന്നു. ഈ മറയെ ഭേദിച്ചൊരു വഴിയുണ്ടാക്കി രക്ഷപ്രാപിക്കുന്നതിന്ന് ഊൎമ്മിള മുമ്പ് പലപ്പോഴും ഉൽക്കണ്ഠിതയായിരുന്നു. എന്നാൽ ആ തിരശ്ശീല മേല്പോട്ടു പൊന്തിക്കേണ്ടതായി അവൾ കണ്ട ഈ അവസരത്തിലാകട്ടെ അവളുടെ ഹൃദയം തുടിക്കുവാൻ തുടങ്ങി. അതിന്റെ പിന്നിലായി എന്തെല്ലാം ഭയഹേതുക്കൾ ഒളിഞ്ഞു കിടക്കുന്നുണ്ടാവുമെന്ന് അവളറിഞ്ഞിട്ടില്ല. കൂടിനെ വിടേണ്ടതായ സമയം എത്തിച്ചേൎന്നു; എന്നാൽ പറക്കുന്നതിലുള്ള വിചാരം കലൎപ്പില്ലാത്ത സന്തോഷത്തെ ഉണൎത്തിയില്ല.

ക്ഷേത്രനാഥൻ ഊൎമ്മിളയുടെ മുഖത്തുനോക്കി, അവളുടെ ജീവകാലത്തിന്നിടയ്ക്കു് ആദ്യമായി തന്റെ അടുക്കലേക്ക് അവളെ അടുപ്പിച്ച്, ശിരസ്സ് തടവിക്കൊണ്ട് ഇപ്രകാരം പറഞ്ഞു — "ഒട്ടും ഭയപ്പെടേണ്ട; എന്റെ ജീവകാലത്തിൽ യാതൊരപകടവും തീണ്ടാതെ നിന്നെ രക്ഷിച്ചുപോന്നതുപോലെ തന്നെ, എന്റെ മരണശേഷവും ഞാൻ നിന്റെ സുഖജീവിതത്തിന്നു വേണ്ട ഏൎപ്പാടുകൾ ചെയ്തുവയ്ക്കും. ഇപ്പോൾ പോകാം, ഇനിയും, ഈ മുറിയിൽത്തന്നെയിരുന്നു നി ക്ലേശിക്കരുത്."

ഊൎമ്മിളയുടെ കണ്ണുകളിൽനിന്നു കണ്ണുനീർ ഒഴുകിത്തുടങ്ങി. അവൾ പണിപ്പെട്ടെഴുന്നേററ് കാലിടറിക്കൊണ്ടു ആ മുറിവിട്ടു. രാവിലത്തെ വെളിച്ചം അവളുടെ കണ്ണുകൾ

ക്ക് അന്ധകാരമായും ലോകം മുഴുവനും പരന്നു വരുന്ന ഒരു
ക്രൂരിരുട്ട് അവളെ വിഴുങ്ങുവാൻ എത്തുന്നതായും അവൾക്കു
തോന്നി. അവളുടെ മുറിയുടെ ഒരു കോണിൽ ഒരു പ്രതിമ
യെന്നപോലെ അവൾ നിശ്ചലയായിരുന്നു. അങ്ങിനെ അ
ല്പസമയം കഴിഞ്ഞപ്പോൾ, താഴെ അനേകം ആളുകൾ ത
മ്മിൽസംസാരിക്കുന്ന ശബ്ദം കേൾക്കുകയാൽ, അവൾ പോ
യി ജനാലയുടെ അടുക്കൽ ചെന്നുനിന്നു. 'മറ്റ്വാൻ'(കാവല്ക്കാ
രൻ) അഞ്ചാറുമാന്യരേയും കൂട്ടിക്കൊണ്ട് പൂമുഖത്തേക്കു ക
ടന്നു. അവരിൽ ഒരാൾ ക്ഷേത്രനാഥന്റെ കുടുംബവൈദ്യ
നായിരുന്നു. രണ്ടു പേർ ഊർമ്മിളയ്ക്കു തിരിച്ചറിയുവാൻ ക
ഴിയത്തക്കവരായ നല്ല പരിചയമുള്ള സ്നേഹിതന്മാരും മററു
മൂന്നുപേർ അപരിചിതരുമായിരുന്നു. ഇത്ര വളരെ ആളുകളു
ടെ ഒരുമിച്ചുള്ള ആഗമനത്തിന്റെ കാരണം അറിയുവാൻ
അശക്തയായ ഊർമ്മിള അത്ഭുതപരവശയായി കുറേ
നേരത്തേക്ക് നിന്നേടത്തുതന്നെ നിന്നുപോയി; പിന്നെ
സാവധാനത്തിൽ അവളുടെ മുറിയിലേക്കു തിരിച്ചു വന്ന് ഒ
രിക്കൽക്കൂടി അവിടെയിരുന്നു.

ക്ഷേത്രനാഥൻ ഒരു 'കുന്ന്' തലേണകൾകൊണ്ടു താ
ങ്ങപ്പെട്ട് എഴുന്നേററിരുന്ന് വന്നവരെ സല്ക്കരിച്ചു. അവ
രെല്ലാവരും അദ്ദേഹത്തെ അഭിവാദനം ചെയ്തിരുന്ന ഉട
നെ അദ്ദേഹം ഇപ്രകാരം പറഞ്ഞു—"നിങ്ങൾക്ക് ഈ
വിധം ബുദ്ധിമുട്ടിനിടയാക്കി ഇവിടെ വരുത്തിയതിന്റെ ഉ
ദ്ദേശം എന്താണെന്നറിയാമല്ലൊ. അതുകൊണ്ട് ഇനി
യും താമസംകൂടാതെ കാര്യത്തിൽ പ്രവേശിക്കുന്നതാണ് ന
ല്ലത്. എനിക്കു പറവാനുള്ള സംഗതികൾ എല്ലാം വ്യ

ക്തമായറിയിക്കുന്നതിന്നുള്ള ശക്തി എന്നെ വിട്ടുപോകുന്നത് എപ്പോളാണെന്നു നിശ്ചയിക്കുവാൻ തരമില്ല."

മരണപത്രം എഴുതുവാനുള്ള സകല ഏൎപ്പാടുകളും ചെയ്തു, ക്ഷേത്രനാഥൻ വീണ്ടും പറയുവാൻ തുടങ്ങി "എന്റെ നാട്ടിലുള്ള വീടും വസ്തുക്കളും എന്റെ മരുമകനായ ശിശിരന്നായിക്കൊണ്ട് ഞാൻ വിടുന്നു. അവയുടെ ആദായത്തിൽനിന്ന് മാസംതോറും ഒരുനൂറുറുപ്പികവീതം ഊൎമ്മിളയ്ക്കു് അവൾ വിവാഹം ചെയ്യാതിരിക്കുന്നേടത്തോളം കാലത്തേക്ക് കൊടുക്കുവാൻ അവന്നു ബാദ്ധ്യതയുള്ളതാകുന്നു."

അവിടത്തെ ഒരു വക്കീൽ 'കരകര' ശബ്ദത്തോടേ കുറച്ചുനേരം എഴുതിയശേഷം, അന്വേഷണനാട്യത്തിൽ ക്ഷേത്രനാഥനെ ഒന്നു നോക്കി. പിന്നീട് തന്റെ അനേകം ശിഷ്യന്മാൎക്കും സ്നേഹിതന്മാൎക്കും ഓരോന്നൊക്കെ കൊടുക്കുന്നതിന്നുള്ള വിവരം, പേരുകൾ പറഞ്ഞുകൊണ്ട് അറിയിച്ചുശേഷം, ക്ഷേത്രനാഥൻ ഇപ്രകാരം അവസാനിപ്പിച്ചു; "ഇനി വാസ്തവത്തിൽ പ്രധാനമായ കാൎയ്യത്തിൽ പ്രവേശിക്കട്ടെ. ഏകദേശം അമ്പതിനായിരം ഉറുപ്പികയോളം എന്റെ വകയായി ബാങ്കിൽ കിടപ്പുണ്ട്. അതിന്നപ്പുറമെ ഈ സ്ഥലം വിററാൽ ഇരുപത്തയ്യായിരം ഉറുപ്പികയോളം കിട്ടും. ഈ സംഖ്യ മുഴുവനും ഊൎമ്മിള എന്റെ മരിച്ചുപോയ ഭാൎയ്യയുടെ മരുമകനായ സുബോധചന്ദ്രനേയോ അനുജനായ ലളിതകുമാരമിത്രനേയോ വിവാഹം ചെയ്യുന്നപക്ഷം അവൾക്കായി വെക്കുന്നു. ഇതിലും വിശേഷവിധിയായി എനിക്കൊന്നും ഇനി പറവാനില്ല. ഈ വീട്ടിലെ സാമാനങ്ങളും ഊൎമ്മിളയ്ക്കുള്ളവയാണ്. അവൾ

ക്ക് അവയെ സൂക്ഷിക്കുകയോ വില്ക്കുകയോ ഇഷ്ടംപോലെ ചെയ്യാം. എൻെറ പുസ്തകശേഖരം മാത്രം ഇവിടെ പൊതുവേയുള്ള വായനശാലയിലേയ്ക്കു കൊടുത്തിരിക്കുന്നു."

"ക്ഷേത്രനാഥ!" എന്ന് അവിടെ കൂടിയിരുന്നവരിൽ ഒരാൾ വിളിച്ചു. "നിങ്ങൾ ഈ ചെയ്തതു ശരിയോ? അവളുടെ വിവാഹത്തിനെ സംബന്ധിച്ച് ഇത്ര നിർബ്ബന്ധമായ നിബന്ധനകൾ ഇല്ലെങ്കിൽ നന്നായിരുന്നേനെ. നിങ്ങൾ ഊർമ്മിളയെ ഈ കാലംവരെയ്ക്കു വിവാഹം ചെയ്യിക്കാതെ വച്ചുകൊണ്ടിരുന്നു; വിദ്യാഭ്യാസംചെയ്യിക്കയും ചെയ്തു; തീർച്ചയായും അവൾക്ക് സ്വതന്ത്രമായ അഭിപ്രായങ്ങൾ ഉണ്ടായേക്കാം. ഒന്നാലോചിച്ചുനോക്കൂ, എന്തെങ്കിലും കാരണവശാൽ അവൾ മറ്റുവല്ലവരേയും വിവാഹം ചെയ്യുന്നപക്ഷം, അവളിൽനിന്നു സകലതും നിങ്ങൾ എടുത്തുകളയുന്നു. അതിന്നുപുറമെ, സുരബോധനോ ലളിതനോ അവളെ വിവാഹം ചെയ്യുന്നതിന്ന് മനസ്സുണ്ടായില്ലെന്നു വരാം. എന്നാലും ഊർമ്മിള നിർദ്ധനയായി. ഊർമ്മിളയ്ക്ക് ഈ ലോകത്തിൽ മറ്റാരുമില്ല. അതോർക്കുക.

"അവൾക്ക് ഈ ലോകത്തിൽ മറ്റാരുമില്ലാത്തത് എന്തുകൊണ്ടാണെന്നു നിങ്ങൾക്കറിയാമൊ?" എന്നു ക്ഷേത്രനാഥൻ ഉച്ചസ്വരത്തിൽ ചോദിച്ചപ്പോൾ കോപംകൊണ്ട് അദ്ദേഹത്തിൻെറ കണ്ണുകളിൽനിന്നു തീപ്പൊരി പറക്കുന്നതുപോലെ തോന്നി. "അവളുടെ ബന്ധത്തിൽ പെടാത്തവനായ ഒരാളുടെ ആശ്രയത്തിന്മേൽ വളരേണ്ടതായി വന്നത് എന്തുകൊണ്ടാണെന്നറിയാമോ? അവളുടെ അമ്മ

ച്ചു് അവരുടെ സ്വേച്ഛപോലെയുള്ള മാൎഗ്ഗത്തെ അവലംബിക്കുവാൻ അതിരുകവിഞ്ഞ അവസരം അനുവദിച്ചുപോയി. അതാണ്."

ആ മുറിയിലുണ്ടായിരുന്ന എല്ലാവരും തീരെ നിശ്ശബ്ദരായി തീൎന്നു. വൈദ്യൻ ക്ഷേത്രനാഥന്റെ മുഖത്തു നോക്കിക്കൊണ്ട് അദ്ദേഹത്തിന്റെ അടുക്കലേക്കു ചാഞ്ഞുചെന്ന് ഇപ്രകാരം പറഞ്ഞു പിടിച്ചു കിടത്തി. "നിങ്ങൾ ഇങ്ങിനെ ക്ഷോഭത്തിന്നു കാരണമുണ്ടാക്കരുത്. ഇതുകൊണ്ടു നിങ്ങൾക്കു വലിയ ഉപദ്രവം തട്ടിയേക്കാം."

"ഞാൻ എനിക്കുതന്നെ ഉപദ്രവം ചെയ്യുന്നതായാലും ഇല്ലെങ്കിലും അതുകൊണ്ടു വലിയ വ്യത്യാസമൊന്നുമുണ്ടാവാനില്ല." എന്നു ക്ഷേത്രനാഥൻ പൂൎവ്വസ്വരത്തിനോട് താരതമ്യപ്പെടുത്തുമ്പോൾ അല്പം ശാന്തമായ വിധത്തിൽ പറഞ്ഞു വീണ്ടും എഴുന്നേറ്റിരുന്നു. "അത് അങ്ങിനെതന്നെയിരിക്കട്ടെ. ഊൎമ്മിളയേ വിവാഹം ചെയ്യുവാൻ സുഭോധാലജ്ജിതനും ഒരുക്കമാണെന്നത് ഒന്നാമതായി മനസ്സിലാക്കിയ ശേഷമാണ് ഞാൻ അതെഴുതിച്ചിട്ടുള്ളത്. അവർ ഇതിനെ തള്ളിക്കളയുന്നു എങ്കിൽ അവളുടെ ഇഷ്ടം പോലെ ആരെയെങ്കിലും അവൾക്കു വിവാഹം ചെയ്യാം; ആ പണം അവൾക്കുതന്നെ കിട്ടുകയും ചെയ്യും. അവൾ വിവാഹം ചെയ്യാതിരിക്കുന്നപക്ഷം, ജീവാവസാനംവരെ ഒരുനൂറുറുപ്പികവീതം അവൾക്കു കിട്ടും. ആ വിധമെങ്കിൽ, ആ അമ്പതിനായിരം ഉറുപ്പികകൊണ്ട് എന്റെ നാട്ടിൽ ഒരു ധൎമ്മാസ്പത്രി സ്ഥാപിക്കുകയും വേണം.

"നിങ്ങളുടെ ഭ്രാതൃപുത്രിക്ക് ഒരു സമയം പ്രായപൂൎത്തി വന്നിട്ടുണ്ടാവില്ല, ഉവ്വോ? അവളുടെ ചുമതല ആരെ

ഏല്പിക്കുവാനാണ് വിചാരിക്കുന്നത്?" എന്ന് എഴുത്തെല്ലാം അവസാനിച്ചപ്പോൾ വക്കീൽ ചോദിച്ചു.

"എന്റെ മരണപത്രത്തിന്റെ നിൎവ്വാഹകനായ ഈ ചന്ദ്രമോഹനബാബു അവൾക്ക് പ്രായപൂൎത്തി വരുന്നതുവരെ, അവളുടെ രക്ഷിതാവായിരിക്കും. അവൾ വിവാഹം ചെയ്യാതിരിക്കുന്നേടത്തോളംകാലം അദ്ദേഹത്തിന്റെ ഗൃഹത്തിൽ താമസിക്കുകയും ചെയ്യാം. ചന്ദ്രമോഹനൻ എന്താണ് പറയുന്നത്? ഒരു സ്നേഹിതന്നുവേണ്ടി ഈ സഹായം ചെയ്യുവാൻ ഒരുക്കമല്ലേ?"

ചന്ദ്രമോഹനൻ വലിയ കുടുക്കിലകപ്പെട്ടു. ക്ഷേത്രനാഥൻ അദ്ദേഹത്തെ തന്നെ 'കണ്ണു പറിക്കാതെ' നോക്കിക്കൊണ്ടിരിക്കുന്നതായി കാണുകയാൽ ഒടുവിൽ അല്പം സംശയത്തോടുകൂടി ഇങ്ങനെ പറഞ്ഞു "എന്റെ പ്രിയ സ്നേഹിത! അങ്ങയുടെ ആഗ്രഹത്തെ നിറവേറ്റുന്നതിൽ എനിക്ക് എത്രത്തോളം സന്തോഷമുണ്ടെന്നു പറയുവാൻ കഴിയുന്നതല്ല. ഞാൻ തീൎച്ചയായും അങ്ങയുടെ മരണപത്രത്തിന്റെ നിൎവ്വാഹകനായിരിക്കുകയും ഊൎമ്മിളയ്ക്കും എന്നാൽ കഴിയുന്ന സഹായമെല്ലാം ചെയ്തുകൊടുക്കുകയും ചെയ്യാം. എന്നാൽ അവളെ എന്റെ വീട്ടിൽതന്നെ താമസിപ്പിച്ചുകൊള്ളാമെന്നു വാക്കേല്ക്കുവാൻ തരമില്ല. എന്റെ കുടുംബത്തിൽ വളരെ ആളുകൾ ഉണ്ടെന്നും ആ കുടുംബത്തിലെ സ്ത്രീകൾ അത്യന്തം പഴയ സമ്പ്രദായക്കാരായ ഹിന്ദുക്കളാണെന്നും അങ്ങേയ്ക്കുതന്നെ അറിയാമല്ലോ. അവരോടുകൂടി സുഖമായി താമസിക്കുന്നതിന്ന് ഊൎമ്മിളയ്ക്കു സാധിക്കുമോ?

ഒരു നിമിഷനേരം ആലോചനയോടുകൂടി മിണ്ടാതെയിരുന്നശേഷം, "അതു ശരിയാണ്" എന്നു ക്ഷേത്രനാഥൻ പറഞ്ഞു. "ഞാനവളെ മറെറാരു രീതിയിലാണ് വളത്തിക്കൊണ്ടു വന്നിട്ടുള്ളത്. അവളുടെ താമസത്തിന്ന് ഞാൻ വേറെ വല്ല ഏപ്പാടും ചെയ്യാം. നിങ്ങൾ ഇവിടെ താമസിക്കുന്നതായാൽ, നിങ്ങളോടൊരുമിച്ച് അവളിവിടെ ഇരിക്കുന്നതു വളരെ സൌകൎയ്യമായിരുന്നു. വേണ്ടില്ല, അതസാദ്ധ്യമായതുകൊണ്ട് അവളെ എനിക്കു കല്ക്കത്തയ്ക്കു കൊണ്ടുപോകണം. ഞാൻ അവളെ എന്റെ പഴയ സഹപാഠിയായ ഉമേശന്റെ വീട്ടിലാക്കും; ആയാൾ ഒരു ബ്രഹ്മസമാജക്കാരനാണ്; അവിടെ ഊൎമ്മിളയ്ക്കു ഒരു ബുദ്ധിമുട്ടും ഉണ്ടാവാനില്ല. ഞാൻ ഈ സംഗതിയേക്കുറിച്ച് പലകുറിയും ആയാളോടു പറഞ്ഞിട്ടുണ്ട്, ഇപ്പോൾ അതിനെപ്പററി തീച്ചയായ ഒരു ഏപ്പാടു ചെയ്തുവെയ്ക്കുന്നതുമുണ്ട്".

ചന്ദ്രമോഹനൻ ആശ്വാസസൂചകമായി ദീൎഘമായൊന്നു നിശ്വസിച്ചു. വൎണ്ണാശ്രമധൎമ്മത്തെ പരംപ്രതിപാലിച്ചുപോരുന്ന തന്റെ കുടുംബത്തിലെ പഴയ രീതിയിലുള്ള സ്ത്രീജനങ്ങളുടെ മദ്ധ്യത്തിൽ ഈ പുതിയ പരിഷ്കാരപ്രിയയായ ഊൎമ്മിളയുടെ പെട്ടെന്നുള്ള പ്രവേശത്തെക്കുറിച്ചുള്ള വിചാരംകൊണ്ടുണ്ടായ പരിഭ്രമം അദ്ദേഹത്തെ വിട്ടുപിരിഞ്ഞു.

മരണപത്രം സംബന്ധിച്ചുള്ള മററു കാൎയ്യങ്ങളും വേഗം കലാശിപ്പിച്ചു. ക്ഷേത്രനാഥൻ എല്ലാവരോടും വന്ദനം പറഞ്ഞശേഷം അവരെയെല്ലാം പിരിച്ചയച്ചു.



# അദ്ധ്യായം ൩.

ഒരു ദിവസം രാവിലെ ക്ഷേത്രനാഥൻ ഉണൎന്ന ഉടനെതന്നെ ശിഷ്യനോടു വാതലുകളും ജനാലകളും തുറന്നിടുവാൻ കല്പിച്ചു.

അതിനുമുമ്പ് ബാബുവിൽനിന്ന പുറപ്പെട്ടിട്ടില്ലാത്തതായ ഇപ്രകാരമുള്ള ഒരു ആജ്ഞ കേട്ടതിനാൽ, അവൻ അമ്പരന്ന് വായും തുറന്ന നിലയായി; എന്നാൽ, ക്ഷേത്രനാഥൻ വലിയ അസഹ്യതയോടെ, ഈ വാക്കുകളെതന്നെ വീണ്ടും ഉച്ചരിക്കുന്നതു കേട്ടപ്പോൾ, ശിഷ്യൻ വാതലുകളും ജനാലകളും ഓരോന്നോരോന്നായി തുറക്കുന്നതിന്നും മറസ്സീലകൾ നീക്കുന്നതിന്നും തുടങ്ങി.

പ്രഭാതത്തിലേ ഹേമപ്രകാശത്തിന് അകത്തേക്കു വളരെ കാലത്തിനുശേഷമെങ്കിലും പ്രവേശനമാൎഗ്ഗം കിട്ടുകകാരണം, പുഞ്ചിരിയോടുകൂടി അതു ദീനക്കാരന്റെ മുറിക്കകത്തു കയറി അവിടം മുഴുവനും ശോഭിപ്പിച്ചു. ക്ഷേത്രനാഥൻ, വളരെക്കാലത്തെ അനദ്ധ്യായത്തിന്നുശേഷം, ആദ്യമായി പുറത്തേക്കു നോക്കി.

അവിടേയാകട്ടെ, ആ പഴയ വെളിമ്പറമ്പും, അതേ വയലുകളും, ദരിദ്രക്കുടിയുടെ മുററത്ത് ചളിപുരണ്ട കീറത്തുണികളും ചുററിയിട്ടുള്ള കുട്ടികളുടെ സന്തോഷത്തോടുകൂടിയ അതേ സംസാരവും ഉണ്ടായിരുന്നു! തണുപ്പുകാലത്തിന്റെ കാഠിന്യം കുറഞ്ഞുതുടങ്ങി, ഏതാണ്ട് പോവാനുള്ള വട്ടമായി. ദൂരെ, തോട്ടത്തിന്റെ അങ്ങേ അററത്തായി ഒരു കുന്ന് ഘനംകുറഞ്ഞ വെളുത്തമഞ്ഞ് തൂങ്ങിക്കിടക്കുന്ന

ണ്ടായിരുന്നു. അത്ര, വളരെ അകലേയുള്ള ഒരു വഴിപോക്കന്റെ ചുമലിൽ കിടക്കുന്ന ഉത്തരീയത്തിന്റെ ആകൃതിയോടുകൂടി നേത്രങ്ങൾക്കു മുമ്പേതന്നെ അപ്രത്യക്ഷമായി.

തുറന്നുകിടക്കുന്ന ജനാലയിൽകൂടി കുറേനേരം ശ്രദ്ധയോടെ നോക്കിയതിന്റെശേഷം, ക്ഷേത്രനാഥൻ തന്റെ നോട്ടത്തെ ഒരിക്കൽകൂടി മുറിയിലേക്കു തിരിച്ചു. ഒരു കല്ലെന്നതുപോലെ പുറവും ഘനമേറിയ ഒരു ഭാരം കിടക്കുന്നുണ്ടായിരുന്നു; വ്യസനത്തിന്റെയോ സന്തോഷത്തിന്റെയോ ഒരു നിഴൽപോലും അവിടെ വീണിരുന്നില്ല; എല്ലാം ശാന്തം, നിശ്ശബ്ദം, അചഞ്ചലം. ഇവരോടു യാത്രപറയേണ്ടുന്ന ആവശ്യമുണ്ടായിരുന്നില്ല. പെട്ടെന്നു ക്ഷേത്രനാഥൻ എഴുന്നേറ്റിരുന്ന് ഇപ്രകാരം ആജ്ഞാപിച്ചുകൊണ്ട് ശിഷ്യനെ ഒരിക്കൽകൂടി അത്ഭുതപരവശനാക്കിത്തീർത്തു: "തേവാരിയേയും സ്വപാലനേയും വിളിക്കൂ. അവർ എന്നെ ഒരു കസാലമേലെടുത്തു മുകളിൽ കൊണ്ടുപോകട്ടെ".

ക്ഷേത്രനാഥനെ ഒരു ചാരുകസാലമേലിരുത്തി മൂന്നുനാലുപേർകൂടി വളരെ സൂക്ഷിച്ച് മുകളിലേക്കു കൊണ്ടുപോയി. ശബ്ദംകേട്ട് ഉമ്മിള അവരുടെ മുറിയിൽനിന്നു വേഗത്തിൽ പുറത്തെത്തി; അവിടെ നടക്കുന്ന സംഗതി എന്തെന്ന് അവൾ കണ്ടസമയം, വിസ്മയത്താൽ നിന്നസ്ഥലത്തുതന്നെ നിന്നുപോയി.

അവരുടെ പരിഭ്രമത്തോടുകൂടിയ ആ മുഖത്തെ നോക്കിക്കൊണ്ട് ക്ഷേത്രനാഥൻ "ഞാൻ പോകുന്നതിന്നു മുമ്പായി എല്ലാം ഒന്നു കാണുകയാണ്" എന്നു പറഞ്ഞു അദ്ദേഹം, ശിഷ്യന്മാരിൽ ഒരാളുടെ ചുമലിൽ താങ്ങിക്കൊണ്ട്, ഒരു മുറിവിട്ടു മറ്റൊന്നായി ഒരുവട്ടം സാവധാന

ത്തിൽ നടക്കുവാൻ തുടങ്ങി. ഊൎമ്മിളയ്ക്കു് ഇതു കണ്ടു് വലിയ ഭയം തോന്നി എങ്കിലും ഒരു വാക്കുപോലും പറയുന്നതിന്നു് ധൈൎയ്യമുണ്ടായില്ല. അവരൊന്നും മിണ്ടാതെ അദ്ദേഹത്തെ അനുഗമിച്ചുകൊണ്ടിരുന്നു. ക്ഷേത്രനാഥൻ ക്രമേണ ഊൎമ്മിളയുടെ കിടപ്പുമുറിയുടെ വാതുക്കൽ എത്തി അവിടെ നിന്നു. അദ്ദേഹം അവിടെനിന്നു് അകത്തേക്കു നോക്കിയ മാത്രയിൽ തന്റെ ഭാൎയ്യയുടെ പുഞ്ചിരിയോടുകൂടിയ മുഖം മുമ്പിൽ പ്രത്യക്ഷമായി കണ്ടു. വളരെ സാവധാനത്തിൽ അകത്തേക്കു കടന്നു് ആ മുറിയുടെ നടുക്കായിട്ടു നിന്നു; അദ്ദേഹത്തിന്റെ നേത്രങ്ങൾ അപ്പോഴും ആ ചിത്രത്തിന്മേൽതന്നെ പതിച്ചിരുന്നു.

ഊൎമ്മിള ഒരു കസാല കൊണ്ടുവന്നിട്ടു കൊടുത്തു് "ഇതിന്മേൽ ഇരിക്കൂ" എന്നു പറഞ്ഞു. അല്പം മന്ദസ്മിതത്തോടുകൂടി തിരിഞ്ഞുനോക്കി, ഊൎമ്മിളയുടെ പരിഭ്രമം കണ്ടിട്ടു് "ഭയപ്പെടേണ്ട, ഇപ്പോൾതന്നെ ഞാൻ താഴെപ്പോയി കിടന്നോളാം". എന്നു അദ്ദേഹം പറഞ്ഞു.

പെട്ടന്നു് അദ്ദേഹത്തിന്റെ നോട്ടം ഊൎമ്മിളയുടെ മുഖംവിട്ടു് എതിരുവശത്തുള്ള ചുമരിന്മേൽ നിലകൊണ്ടു. സുരസുന്ദരിയുടെ അലിവില്ലാത്ത സുന്ദരമുഖം അതിപുച്ഛത്തോടുകൂടി കീഴ്പോട്ടു നോക്കിക്കൊണ്ടിരിക്കുന്നതായി കണ്ടു. സാധാരണയായിട്ടു് പ്രകാശത്തോടുകൂടിയ ക്ഷേത്രനാഥന്റെ കണ്ണുകളിൽനിന്നു് അപ്പോൾ തീപ്പൊരി പറക്കുന്നുണ്ടെന്നു ഊൎമ്മിളയ്ക്കു തോന്നി. അദ്ദേഹം ശിഷ്യനെവിട്ടു് ശീഘ്രഗതിയോടുകൂടെ മുമ്പോട്ടു നടന്നു് ആ ചിത്രത്തിന്റെ ചുവടെ ചെന്നുനിന്നു. അതിന്റെ നേരെ തന്റെ ചുരുട്ടിപ്പിടിച്ചിരിക്കുന്ന കൈകളുയൎത്തിക്കൊണ്ടു് "ചിരി

ക്ക, ചിരക്കു" എന്നുച്ചത്തിൽ പറഞ്ഞു. "ഈ ജീവിതത്തിൽ നിന്റെ മുഖത്ത് ആ ചിരി ഞാൻ എപ്പോഴും കണ്ടിട്ടുണ്ട്. നിന്റെ മുഖത്ത് അതേചിരിതന്നെ ഇപ്പോളും ഉണ്ടോ ഇല്ലയോ എന്ന് ഞാൻ ഇപ്പോൾ പോയിനോക്കാം. അവിടെ നീ ആൎക്ക് വേണ്ടിയിട്ടാണ് ചിരിക്കുന്നത്?— ആ കൊലപാതകിക്കും കൊള്ളക്കാരനും വേണ്ടിയൊ?"

പുറമെ, ഗൌരവത്തോടും ഇളക്കമില്ലാതെയും മൌനമായും സ്ഥിതിചെയ്യുന്ന തന്റെ വീട്ടിനു സമീപമുള്ള പൎവ്വതം പൊട്ടിത്തെറിച്ചു തീപ്പുഴകൾ ഒഴുക്കുന്ന അവസരത്തിൽ ഒരാൾ തനിക്കുണ്ടാവുന്നതായ അത്ഭുതവും ഭയവും കൊണ്ടു പരവശപ്പെട്ടു നോക്കുന്നത് എപ്രകാരമൊ, അതുപോലെ ഊൎമ്മിള ക്ഷേത്രനാഥനെ ഒന്നുനോക്കി. ഇങ്ങനെ ഒരു ക്ഷോഭത്തോടുകൂടി ക്ഷേത്രനാഥനെ അവൾ ഒരിക്കലും കണ്ടിട്ടില്ലായിരുന്നു.

പെട്ടന്ന് അദ്ദേഹത്തിന്റെ ഉയൎത്തിയിരുന്ന കൈകൾ താഴെ വീണു; നെററിയന്മേലുള്ള ഞെരമ്പുകൾ പിടച്ചു; രക്തം ഒന്നായി കണ്ണിൽ കയറുന്നതുപോലെയും കണ്ടു. അസാധാരണമായ ഒരു ശബ്ദം പുറപ്പെടുവിച്ചുകൊണ്ട് ക്ഷേത്രനാഥൻ ആ കമ്പിളി വിരിച്ചിരിക്കുന്ന നിലത്തു വീണ് ഒന്നുരുണ്ടു.

ഊൎമ്മിള ഉറക്കെ ഒന്നു നിലവിളിച്ചു. തത്സമയം ആ വീട്ടിലുണ്ടായിരുന്നവരെല്ലാം വന്ന് ഒരു കൂട്ടമായി മുറിയുടെ വാതുക്കൽ നിന്നു. ആൎക്കും ഒരു വാക്കുപോലും പറയുവാനുണ്ടായിരുന്നില്ല. കയ്യൊ കാലൊ അനക്കുന്നതിനുള്ള ശക്തിപോലും ആൎക്കും ഉള്ളതായി കണ്ടില്ല; എല്ലാ-

വരും നിലത്തു വീണു കിടക്കുന്ന യജമാനനെത്തന്നെ ഭയത്തോടുകൂടി നോക്കിക്കൊണ്ടുനിന്നു. ഊൎമ്മിളയോ, ക്ഷേത്രനാഥന്റെ തല താങ്ങി തന്റെ മടിയിൽ വെച്ചുകൊണ്ടു് ഒരു ശിലാപ്രതിമയെന്നപോലെ ഇരിക്കുകയും ചെയ്തിരുന്നു.

അപ്പോൾ വാതുക്കൽ എത്തിയ [illegible] നോക്കിക്കൊണ്ടു് ഇങ്ങനെ നിലവിളിച്ചു ''ആരെങ്കിലും പോയി വൈദ്യനെ വിളിച്ചുകൊണ്ടുവരു.''

എല്ലാവരിലും ആവേശിച്ചിരുന്ന മന്ത്രവാദശക്തി നീങ്ങിയതുപോലെ തോന്നി. ഒരു ശിഷ്യൻ വൈദ്യന്റെ ഗൃഹം നോക്കി പാഞ്ഞു, പിന്നെ ഒരാൾ ചന്ദ്രമോഹനന്റെ അടുക്കലേക്കു ഓടി. മററുള്ളവരെല്ലാം കൂടി ക്ഷേത്രനാഥനെ എടുത്തു് ഊൎമ്മിളയുടെ കിടയ്ക്കമേൽ കിടത്തി. അദ്ദേഹത്തിന്റെ തലയ്ക്കലായി ഊൎമ്മിള ഒന്നും മിണ്ടാതെയിരുന്നു. എന്തെങ്കിലും പ്രവൃത്തിക്കുന്നതിന്നു് ഒരു കൈ പൊക്കുവാൻ പോലും അപ്പോൾ അവളെക്കൊണ്ടു കഴിഞ്ഞില്ല, എന്തെന്നാൽ, താൻ ആൎക്കുവേണ്ടി പ്രവൎത്തിക്കുമായിരുന്നോ ആ ആൾ നിശ്ചലമായി നിൎജ്ജീവമായി കിടക്കുന്ന ആ ജഡത്തിൽ അപ്പോഴും ഉണ്ടോ?

അധികം താമസിയാതെ ചന്ദ്രമോഹനബാബുവും വൈദ്യനും മററും എത്തിച്ചേൎന്നു. വീട്ടുജനങ്ങളുടെ നിലവിളിയും ബഹളവും കൊണ്ടു മാറെറാലികൊണ്ടു. വൈദ്യന്റെ ആവശ്യങ്ങളെ നിറവേററുവാൻ വേണ്ടി ഊൎമ്മിളയ്ക്കു് ആ മുറി വിടേണ്ടതായി വന്നു. അവർ താഴെ പോയപ്പോൾ പൂമുഖം ആളുകളെക്കൊണ്ടു നിറഞ്ഞിട്ടുള്ളതായി

കണ്ടു. ആപൽക്കരമായ വർത്തമാനം അകപ്പാടെ കാറ്റിൽക്കൂടെ താനെ പരന്നതായി തോന്നി. ഓരോരുത്തരായി ക്ഷേത്രനാഥന്റെ സ്നേഹിതന്മാരെല്ലാം അവിടെ എത്തിച്ചേരുന്നുണ്ടായിരുന്നു.

അവരുടെ ജോലിയെല്ലാം നിർവ്വഹിച്ചശേഷം, ഊർമ്മിള പിന്നെയും മുകളിലേക്കു വന്നു, എന്നാൽ അവൾ ഏതാണ്ടു പകുതി വഴി എത്തിയപ്പോൾ, ചന്ദ്രമോഹനബാബു ഡാക്ടരോട് "എന്തെങ്കിലും ആശയ്ക്കു വഴിയുണ്ടോ" എന്നു ചോദിക്കുന്നതുകേട്ടു.

"ഒന്നും തന്നെയില്ല. ഒരാൾ തന്റെ മരണത്തെ തന്നത്താൻ കൊണ്ടുവരുമ്പോൾ മറ്റൊരാൾക്കെങ്കിലും തടുക്കുവാൻ കഴിയുമോ? ബോധം വീഴുന്നതിനു തന്നെ ഞെരുക്കമായിട്ടാണ് ഞാൻ കാണുന്നത്."

മഞ്ഞിൻകട്ടിപോലെ തണുപ്പുള്ള ഏതോ ഒരു സാധനം തട്ടിയമട്ടിൽ ഊർമ്മിളയുടെ ഹൃദയം കോച്ചിയതായി തോന്നി. ഒരു തുള്ളി കണ്ണുനീർ പോലും അവളുടെ കണ്ണുകളിൽ നിന്നു വീണില്ല. ഊർമ്മിളയുടെ അവസാനത്തെ തോണിയും മുങ്ങിക്കഴിഞ്ഞു. ഇനി ആ അജ്ഞാതവും കരകാണാത്തതുമായ സമുദ്രത്തിലേക്കുള്ള ഒറ്റച്ചാട്ടമല്ലാതെ എന്തു ഗത്യന്തരമാണുള്ളത്? കോണിപ്പടിയുടെ ക്രാതി മുറുകെപ്പിടിച്ചുകൊണ്ട് നിന്നേടത്തുതന്നെ അവൾ പെട്ടന്നിരുന്നു.

ആ ഒച്ച കേട്ടിട്ട് ചന്ദ്രമോഹനനും വൈദ്യനും തിരിഞ്ഞു നോക്കി. ചന്ദ്രമോഹനബാബു അവളുടെ അടുക്കലേക്കു വേഗം ചെന്ന് സമാധാനത്തിനായി ഇപ്ര

ക്കാരം പറഞ്ഞു. "എന്റെ കുട്ടി, നാം ഈ ലോകത്തിൽ ഇരിക്കുന്നേടത്തോളം കാലം നമുക്ക് ഈ വകയെല്ലാം അനുഭവിക്കണം. അല്ലാതെന്തുചെയ്യും? എന്റെ ഒരുമിച്ചു വീട്ടിലേക്കു വരിക, അതുകൂടാതെ ഇവിടെ താമസിക്കുന്നതുകൊണ്ട് ഒന്നും കിട്ടാനില്ല."

ഊൎമ്മിള തല പൊക്കി അദ്ദേഹത്തെ ഒന്നു നോക്കി, ധൈൎയ്യത്തോടെ ഇങ്ങിനെ പറഞ്ഞു "ഇപ്പോൾ ഞാൻ വരുന്നില്ല" അവൾ ആ കോണിപ്പടിയിന്മേൽ തന്നെയിരുന്നു ഓരോരുത്തർ അവളുടെ അരികത്തു കൂടി മുകളിലേക്കും ചുവട്ടിലേക്കും കയറുകയും ഇറങ്ങുകയും ചെയ്തുകൊണ്ടിരുന്നു; അവരെല്ലാം പോകുംവഴിക്ക് ഊൎമ്മിളയെ സഹതാപത്തോടെ നോക്കുകയും ചിലർ ഒന്നോ രണ്ടോ വാക്കുകൾ അവളോടായിട്ടു പറയുകയും ചെയ്തു. എന്നാൽ അവൾ മുഖം തിരിച്ചുകൊണ്ട് അതേമാതിരി അവിടെതന്നെയിരുന്നു.

പന്ത്രണ്ടുമണിക്ക് ക്ഷേത്രനാഥൻ ഒരിക്കൽ കണ്ണു തുറന്നു. ശൂന്യമായ ഭാവത്തോടെ ആ മുറി മുഴുവനും ഒന്നു നോക്കി; ചന്ദ്രമോഹനൻ പുറത്തുപോയി ഊൎമ്മിളയെ വിളിച്ചു, അവൾ വന്നു കിടയ്ക്കയുടെ സമീപംനിന്നു; എന്നാൽ അവളെ മനസ്സിലാക്കുവാൻ അദ്ദേഹത്തിന്നു കഴിഞ്ഞില്ല. അല്പസമത്തിന്നുശേഷം ക്ഷേത്രനാഥൻ ദീൎഘമായൊന്നു നിശ്വസിച്ചിട്ട് വീണ്ടും കണ്ണടച്ചു. ഊൎമ്മിളയെ മുറിയിൽനിന്നു നീക്കം ചെയ്യുന്നതിന് വൈദ്യൻ ആംഗ്യം കാണിച്ചു. അവർ പുറത്തുവന്ന ക്ഷണത്തിൽ ചന്ദ്രമോഹനബാബു പറഞ്ഞു— "ഇനിയും താമസിക്കുവാനെന്താണുള്ളത്?

എല്ലാം കഴിഞ്ഞു. ഇപ്പോൾ ഒരുമിച്ചു വരൂ. വണ്ടി വിളിക്കട്ടെ?"

ഊൎമ്മിള തലയാട്ടി. അവർ താഴെ എറങ്ങിവരുമ്പോൾ ചന്ദ്രമോഹനൻ പറഞ്ഞു— "ആ മുറിയിൽനിന്നു സാമാനങ്ങൾ നീക്കം ചെയ്യുന്നതിന്ന് ഇപ്പോൾ സൌകൎയ്യമുണ്ടായിരിക്കയില്ല. അതൊക്കെ നാളെ ചെയ്യുന്നതായിരിക്കും നല്ലത്."

അല്പനേരംകൊണ്ട് വണ്ടി എത്തി. ഊൎമ്മിള എടത്തും വലത്തും നോക്കാതെ അതിൽ കയറിയിരിക്കുകയും ചെയ്തു. അതിപരിചിതമായ ആ പഴയ ഗൃഹം ക്ഷണനേരംകൊണ്ട് അവളുടെ ദൃഷ്ടിപഥത്തിൽനിന്നും മറഞ്ഞു.

ചന്ദ്രമോഹനൻ വഴിക്കു മുഴുവനും സംഭാഷണത്തെ തുടൎന്നുകൊണ്ടിരുന്നു. "ആ ശവശരീരം അവിടെ കിടക്കുമ്പോൾ നിങ്ങളെ കൊണ്ടുപോന്നതു ശരിയായില്ല. എന്നാൽ മറെറന്താണ് ചെയ്യുക? അവിടെ നിങ്ങളെ നോക്കുന്നതിന്നു വേറെ ആരുമില്ല; തനിച്ചു വിട്ട് എനിക്കു വരുവാനും തരമില്ല. ഇത്ര പെട്ടന്നു വന്നു ചേൎന്ന ഇത്ര കഠിനമായ ഒരാപത്ത് ഞങ്ങളെയെല്ലാം വലിയ കുഴപ്പത്തിലാക്കിത്തീൎത്തു. നോക്കട്ടെ, നാളെ എനിക്കു കല്ക്കട്ടക്കെഴുതണം. പിന്നീടുവേണ്ട കാൎയ്യങ്ങളെല്ലാം അതിന്നുശേഷം തീൎച്ചപ്പെടുത്താം."

അദ്ദേഹം പറയുന്നതെല്ലാം കേട്ടുകൊണ്ട് ഊൎമ്മിള മിണ്ടാതെയിരുന്നു.

ചന്ദ്രമോഹനബാബുവിൻെറ വീട് പട്ടണത്തിലായിരുന്നു. ഹിന്ദുമതത്തിന്നു വിരോധമായി ഒന്നും തന്നെ എളുപ്പത്തിൽ കടക്കരുതെന്നു കരുതിയിട്ടോ എന്നു തോന്നു

മാറ് ആ ഭവനം ഉയരമുള്ള മതിലുകളാൽ സുരക്ഷിതവുമായിരുന്നു. ചന്ദ്രമോഹനൻ ഊമ്മിളയെ വണ്ടിയിൽനിന്നിറക്കി, "സുക്രു, സുക്രു, എന്റെ കുട്ടീ! ഒരു നിമിഷനേരത്തേക്ക് ഒന്നിങ്ങോട്ടു വരൂ" എന്നു വിളിച്ചു പറഞ്ഞുകൊണ്ട് അദ്ദേഹം അകത്തേക്കു കടന്നു.

സുക എന്നു പേർവിളിക്കപ്പെട്ട ആരും എത്തുന്നതിന്നു മുമ്പായി എതിരായുള്ള മുറിയിൽനിന്ന് "ആരാണത്, ചന്ദ്രു! ആരാ?" എന്നു ചോദിച്ചുകൊണ്ട് ഒരു വൃദ്ധ വേഗം പുറത്തേക്കു വന്നു. അരയിൽ ചുററിയിരുന്ന ഒരു ചെറിയ വസ്ത്രം മാത്രമേ അവരുടെ ശരീരത്തിലുണ്ടായിരുന്നുള്ളു. തലയിലാകട്ടെ ഒരു രോമത്തിന്റെ ശകലംപോലുമില്ലായിരുന്നു. കൈ നിറയെ ചാണകവും പററിയിട്ടുണ്ടായിരുന്നു. അവർ വീടിനെ വിശിഷ്യ വൃത്തിയാക്കുന്നതിൽ ഏർപ്പെട്ടിരിക്കയായിരുന്നു എന്നു തോന്നും. ഊമ്മിളയെ കണ്ടപ്പോൾ അവർ ദ്വേഷ്യത്തോടെ ഉച്ചത്തിൽ നിലവിളിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു:—"അയ്യയ്യോ! കാലിൽ ചെരുപ്പുമായിട്ടുള്ള ഈ കുരുമ്പത്തി ക്രിസ്ത്യാനിപ്പെണ്ണിനെ നീ എന്തിനാണിവിടെ കൂട്ടിക്കൊണ്ടുവന്നിരിക്കുന്നത്? രാമരാമ! ഞങ്ങളുടെ മതാചാരങ്ങളെ നോക്കി നടക്കാൻ നീ ഒരിക്കലും സമ്മതിക്കില്ല!"

ചന്ദ്രമോഹനൻ എന്തെങ്കിലും പറയുന്നതിന്നു മുമ്പായി സുമുഖിയായ ഒരു യുവതി ഓടിപ്പാഞ്ഞുകൊണ്ട് അവിടത്തെത്തി. നിമിഷനേരത്തിന്നിടയിൽ അവിടുത്തെ സ്ഥിതിയെല്ലാം മനസ്സിലാക്കി ഊമ്മിളയെ മറച്ചുകൊണ്ട് അവർ ആ വൃദ്ധയുടെ മുമ്പിൽ ചെന്നുനിന്നു. "മുത്തശ്ശി, മതാചാരങ്ങളും നോക്കിക്കൊണ്ട് വേഗം അകത്തേക്കു പോ

ട്ടോളൂ, അല്ലെങ്കിൽ ഞാൻ ഇപ്പോൾ തൊടും. ഇങ്ങോട്ടു വരുന്നതിനായി ഞാൻ ഇതാ കുട്ടിയെ മടിയിൽനിന്നിറക്കിയതേയുള്ളൂ. ഇതുവരെ അതിൻെറ അമ്മാമൻ ആ മാപ്പിളറൊട്ടിക്കാരൻെറ കടയിൽനിന്നു വാങ്ങിക്കൊണ്ടുവന്ന റൊട്ടിയും ബിസ്കത്തും അതിന്നു കൊടുത്തുകൊണ്ടിരിക്കുകയായിരുന്നു."

"എന്തിനെ? ഈ മ്ലേച്ഛപ്പെണ്ണിൻെറ അധികപ്രസംഗം നോക്കൂ. ഇവളുടെ ഉപദ്രവംകൊണ്ട് ഈ വീട്ടിലിരുന്നു പൊറുക്കുവാൻ വിഷമമായല്ലോ! അല്ലേ? കടന്നുപോ. ഉപദ്രവിക്കാതെ കടന്നുപോ!" പുറത്തേക്കുവന്ന ബദ്ധപ്പാടോടുകൂടിത്തന്നെ ആ വൃദ്ധ അകത്തേക്കും മടങ്ങിപ്പോയി.

ഊർമ്മിള, മുത്തശ്ശിയും പൌത്രിയുമായുണ്ടായ ഈ പുതിയ കൂടിക്കാഴ്ചയെ അത്ഭുതത്തോടെ നോക്കിനില്ക്കുകയായിരുന്നു. ആ വൃദ്ധ അവരുടെ അകംപാററിയ മാത്രയ്ക്കു സുകു മുൻപാകെ വന്ന് ഊർമ്മിളയുടെ കൈകൾ പിടിച്ചുകൊണ്ടു പറഞ്ഞു— "വരൂ, കുട്ടീ. എൻെറ അകത്തേക്കു പോരുക. ആ വൃദ്ധമുത്തശ്ശി പറയുന്നതൊന്നും വകവെക്കേണ്ട. അവർക്ക് വയസ്സായി, ബുദ്ധിയുറപ്പില്ലാതായി".

ആകസ്മികമായ വ്യസനത്തിൻെറ കഠിനമായ പ്രവാഹം ഊർമ്മിളയെ കല്ലാക്കി തീർത്തപോലെ തോന്നിച്ചു. എന്നാൽ, ഇപ്പോൾ സുകുമാരിയുടെ സ്നേഹപൂർവ്വകമായ സ്പർശനമേററപ്പോൾ കണ്ണുനീരാകുന്ന ഉറവിനെ തടഞ്ഞിരുന്ന ആ ഘനമേറിയ ഭാരം ഏതാണ്ടു നീങ്ങിയമട്ടിലായി. സുകുവൊരുമിച്ച് അവരുടെ മുറിയിലെത്തിയപ്പോൾ, ഊർമ്മിള കട്ടിലിന്മേലിരുന്നു കരയുവാൻ തുടങ്ങി. രണ്ടുവയസ്സു

പ്രായമുള്ള വട്ടമുഖത്തോടുകൂടിയ ഒരു ബാലൻ ഒരു കുപ്പിപ്പാവയുടെ തല ബഹു രസമായി നക്കിക്കൊണ്ടു് അതിന്മേൽ ഇരിക്കുന്നുണ്ടായിരുന്നു. തന്റെ ജോലിയെ പെട്ടന്നു തടസ്ഥപ്പെടുത്തുകയാൽ ആ കുട്ടി ഊൎമ്മിളയെ അത്ഭുതത്തോടെ നോക്കിക്കൊണ്ടിരിപ്പായി. അവന്റെ അമ്മ അവനെ എടുത്തുകൊണ്ടു് ആ മുറിയിൽനിന്നു പോയി. അല്പം കഴിഞ്ഞപ്പോൾ, അവർ ഓടിവന്നു് ആ മുറിയുടെ വാതുക്കൽനിന്നു പറഞ്ഞുതുടങ്ങി—"മുത്തശ്ശീ, ഇതിന്നു നിങ്ങൾ വ്യസനിക്കും: ഞാൻ പറഞ്ഞേക്കാം. ഈ വഴിക്കു് എത്തുന്ന നിമിഷം ഞാൻ റൊട്ടിയുടെയും ബിസ്കത്തിന്റെയും കഷണം പെറുക്കി ഉടനെ നിങ്ങളുടെ മേലിടും. അനുജനോടു ചെരുപ്പുമിട്ടു നിങ്ങളുടെ മുറിയിലെല്ലാം നടക്കുവാനും പറയും". ഇതിന്നു കോപത്തോടുകൂടിയ ഒരു മുരളിച്ച മാത്രം കേട്ടു. പിന്നെ എല്ലാം നിശ്ശബ്ദമായി. ഊൎമ്മിള ആ കട്ടിലിന്മേൽ കിടന്നിരുന്ന മട്ടുതന്നെ കിടന്നിരുന്നു.

---

## അദ്ധ്യായം ൫.

---

രാമസുന്ദരി പച്ചക്കറിസ്സാമാനങ്ങളെ ധൃതിയിൽ നുറുക്കിക്കൊണ്ടു് അടുക്കളപ്പുരയിൽ ഇരിക്കുകയായിരുന്നു. മഹാഭാരതം എഴുതുവാൻ വ്യാസമഹൎഷിക്കു ഗണപതിഭഗവാനെ കിട്ടിയപ്പോൾ ഉണ്ടായതുപോലെ, രാമസുന്ദരിക്കും ശ്രദ്ധയും കൈവേഗവുമുള്ള വെപ്പുകാരിനിമിത്തം ചില ബുദ്ധിമുട്ടുകൾ നേരിട്ടു.

സോനാളി എന്ന പൂച്ച ആ മുറിയുടെ ഒരു മൂലയിലിരുന്നു സൂര്യരശ്മിയിൽ കുളിച്ചു കണ്ണുകളടച്ചു സാവധാനമായി ധ്യാനത്തിലേപ്പെട്ടിരുന്നു. അതു് ആരാധിച്ചിരുന്ന വസ്തു് അങ്ങോടിക്കപ്പോയ ശിഷ്യത്തിയുടെ കൂടെയിലുണ്ടായിരുന്നതുകൊണ്ടു പ്രത്യേക പരിശ്രമത്തിന്നൊന്നിനും അപ്പോഠം അതിന്നാവശ്യമുണ്ടായിരുന്നില്ല.

"ചെറിയമ്മേ" എന്നു് ആരോ മുകളിൽനിന്നു വിളിക്കുന്നതു കേട്ടു.

രാമസുന്ദരി അരുവാമണിയിൽനിന്നു തന്റെ കണ്ണുകളെടുത്തു് ഒരു നിമിഷനേരം മുകളിലേക്കു നോക്കി; എന്നാൽ ഉത്തരമൊന്നും പറയാതെ തന്റെ കൈകളെ മുകളിലേക്കും ചുവട്ടിലേക്കും ഓടിച്ചുകൊണ്ടു വീണ്ടും പണിതുടന്നു.

കാൽച്ചെരുപ്പുകളുടെ ശബ്ദം കോണിപ്പടിമേൽ കേട്ടുതുടങ്ങി; ആയതു സമീപത്തെത്തുകയും അടുക്കളപ്പുരയുടെ മുമ്പിൽ വന്നുനില്ക്കുകയും ചെയ്തു. പിന്നെയും "ചെറിയമ്മേ" എന്ന വിളി കേട്ടു.

ചെറുതായ ഒരു പുഞ്ചിരി രാമസുന്ദരിയുടെ മുഖത്തു പ്രസരിച്ചു; എന്നാൽ, അവർ അതിനെ അടക്കിക്കൊണ്ടു്, ഉടനെ മുഖംതിരിച്ചു് "എന്താ വേണ്ടതു, സമരാ" എന്നു ചോദിച്ചു.

"എന്റെ താക്കോൽക്കൂട്ടം എവിടെ?"

"സമരന്റെ താക്കോൽക്കൂട്ടം എവിടെപ്പോയിയെന്നു ഞാനെങ്ങിനെയാണറിയുന്നതു്?"

"ചെറിയമ്മയ്ക്കറിഞ്ഞുകൂടെങ്കിൽ, പിന്നെ ആക്കാണറിയുന്നതു്?" എന്നു മുഷിഞ്ഞ നാട്യത്തോടുകൂടി സമരൻ

പറഞ്ഞു. "എന്റെ മുറി വൃത്തിയാക്കുന്ന നിങ്ങളുടെ ലഹളയിൽ എന്റെ സാധനങ്ങളിൽ പകുതി കളഞ്ഞുകഴിയും.

'അതു ശരിതന്നെ" എന്നു രാമസുന്ദരി സ്വരം അല്പം ഉയൎത്തിപറഞ്ഞു. "എന്റെ മരുമകൻ സാമാനങ്ങളെ എത്ര ക്രമമായി സൂക്ഷിക്കുന്ന ഒരാളാണ്! ആയാളുടെ സാമാനമെല്ലാം കളയുന്നതു ഞാൻതന്നെ! ശരിയാണു്. എപ്പോഴാണ് ഞാൻ നിന്റെ മുറിയിൽ പോയതു്? ഒന്നു പറയാമൊ?"

"ദിവസവും മണിക്കൂറും ഞാൻ കുറിച്ചുവെച്ചിട്ടുണ്ടോ? തല്ക്കാലം എന്റെ താക്കോലൊന്നു നോക്കി എടുത്തുതരു, എന്റെ ചെറിയമ്മയല്ലെ. എനിക്കു കോളേജിൽ പോവാൻ സമയമായി. എന്റെ എഴുത്തുപെട്ടി തുറക്കാൻ എന്നെക്കൊണ്ടു് ഇനിയും സാധിച്ചിട്ടില്ല."

സമരന്റെ ചെറിയമ്മയുടെ മനസ്സിൽ അല്പം അലിവു തോന്നി, അവരുടെ വസ്ത്രാഗ്രത്തിൽ കെട്ടിയിരുന്ന താക്കോൽക്കൂട്ടമഴിച്ചെടുത്തു് അതിൽനിന്നൊരു ചെറിയ വളയമെടുത്തു് ഇങ്ങിനെ പറഞ്ഞുകൊണ്ടു സമരേന്ദ്രന്റെ കാലിന്നടുക്കലേക്കു് എറിഞ്ഞുകൊടുത്തു. "അതാ നിന്റെ താക്കോൽക്കൂട്ടം എന്റെ കുട്ടീ. അതു നിന്റെ കുപ്പായക്കീശയിലിട്ടുകൊണ്ടു കുപ്പായം അലക്കാനായി ഇട്ടിരുന്നു. എന്നാൽ പതിവുപോലെ ഭാഗ്യവശാൽ നിന്റെ കീശ ഞാൻ പരിശോധിച്ചു. അതുകാരണം നിനക്കു താക്കോലുകൾ കിട്ടുവാൻ സംഗതിവന്നു, എന്നിട്ടും ഞാനാണ് നിന്റെ സാമാനങ്ങൾ കളയുന്നതത്രെ. ഞാനിവിടെ ഉള്ളതുകൊണ്ടാണ് നീ നിന്നെത്തന്നെ കളയാതിരിക്കുന്ന

ത്തു്. ഇല്ലെങ്കിൽ ഞാനും ഇതിന്നുമുമ്പെ കഴിക്കമായിരുന്നു നീ പഠനവിഷയത്തിൽ ഒരു അത്ഭുതസൃഷ്ടിയായിത്തീൎന്നിട്ടുണ്ടു്; അതുകാരണം ആൎക്കും നിന്നോടൊപ്പം എത്തുന്നു നില്ക്കാൻ സാധിക്കില്ല. പൊക്കത്തിലാണെങ്കിൽ ആ വാതലിനെക്കാറം കൂടുതൽ വളൎന്നിട്ടുണ്ടു്. എന്നാൽ എന്നാണു് ഇനി കുറച്ചു ബുദ്ധി സമ്പാദിക്കുവാൻ പോകുന്നതു്? ഞാൻ നിൻെറ സാമാനങ്ങളും സൂക്ഷിച്ചു് എന്നും ഇങ്ങനെ ഇരിക്കേണ്ടതായി വരുമോ?"

അവരുടെ സംഭാഷണം അവസാനിക്കുന്നതിന്നു് എത്രയോ മുമ്പുതന്നെ സമരേന്ദ്രൻ താക്കോലുമെടുത്തുകൊണ്ടു പോയിക്കഴിഞ്ഞിരിക്കുന്നു. രാമസുന്ദരിക്കു പറയുവാനുള്ളതെല്ലാം പറഞ്ഞുതീൎന്നമാത്രയിൽ, വെപ്പുകാരി നിറച്ചുകറികളോടുകൂടിയ ഭക്ഷണങ്ങളുള്ള ചീനച്ചട്ടി ശബ്ദത്തോടെ നിലത്തുവെച്ചു. എന്നിട്ടു് ഇപ്രകാരം പറഞ്ഞു— "ചെറിയ യജമാനന്നു് ഒരു ഭാൎയ്യയെ ഉണ്ടാക്കിക്കൊടുക്കു, അമ്മെ! അപ്പോറം അവർവന്നു് എല്ലാം ശരിക്കുവെച്ചുകൊള്ളും. അദ്ദേഹത്തിന്നു ദീൎഘമായ ഒരു ജീവിതം ഭാവിയിൽ കിടക്കുന്നു; കണ്ടാലും സുന്ദരനാണ്. ഇനിയും കല്യാണം കഴിക്കാതെ കഴിച്ചുകൂട്ടുന്നതു നന്നായിരിക്കുമൊ?"

ഇത്ര സഹതാപത്തോടുകൂടിയ ഒരു ശ്രോതാവിൻെറ മുമ്പിൽ രാമസുന്ദരിക്കു തൻെറ അസഹ്യതയെ അറിയിക്കുവാനുള്ള ആശ തടുക്കുവാൻ കഴിഞ്ഞില്ല. അതിനാലിങ്ങിനെ മറുപടികൊടുത്തു "അതിനെൻെറ വല്ല വിരോധവുമുണ്ടോ? ആയാറംക്കു് ഇത്ര പ്രായമായി; ജോലിയുമുണ്ടു്. അതു കാരണം ഉടുപ്പാനും ഭക്ഷണത്തിനും ബുദ്ധിമുട്ടുമില്ല എന്നാലും ആയാറം ആരുടെയെങ്കിലും ഉപദേശം കേറം

ക്കുമൊ? ഇപ്പോഴത്തെ ചെറുപ്പക്കാരെ നിനക്കു നല്ലവണ്ണം അറിയരുതെ? അവർ ആരുടെയെങ്കിലും അഭിഃപ്രായം കൈക്കൊള്ളുമൊ? നേരെമറിച്ച്, വീട്ടുജോലി നോക്കുവാൻ ആരുമില്ല. എന്റെ ജേഷ്ഠന്റെ മരുമകനും സമരനെപ്പോലെതന്നെയാണ്. എന്തു സംഗതിയെങ്കിലും അദ്ദേഹത്തെ വിവാഹം ചെയ്യിക്കുവാൻ മതിയാകുമൊ? എന്റെ സഹോദരിയും ജേഷ്ഠത്തിയമ്മയും സ്വൎഗ്ഗത്തിൽ വിശ്രമിക്കുന്നു. ഞാനോ, ഇതാ വയസ്സായിക്കൊണ്ടു പാവാൻ തക്കവണ്ണം ബുദ്ധിമുട്ടുന്നു. അയ്യൊ, കഷ്ടം. നീ എന്റെ എല്ലിനെക്കൂടി വേദനപ്പെടുത്തുന്നു".

സമരേന്ദ്രൻ വരാന്തയിലെ ക്രാതിയിന്മേൽ ചാരിക്കൊണ്ട് ഇപ്രകാരം പറയുമ്പോൾ വെപ്പുകാരി അവളുടെ സഹതാപത്തെ അറിയിക്കുവാൻ തുടങ്ങിയിട്ടേ ഉണ്ടായിരുന്നുള്ളു; "ചെറിയമ്മെ! നിങ്ങളുടെ എല്ലിന്റെ വേദനമാററിവെച്ചു വേഗം മുകളിലേക്ക് ഒന്നുവരു. ഇതാ ഇവിടെ ഒരു ഒന്നാന്തരം കുഴപ്പം".

ഒരു ഒന്നാന്തരം കുഴപ്പമുണ്ടാക്കുന്നതിന്നു തന്റെ മരുമകനുള്ള സാമൎത്ഥ്യത്തെക്കുറിച്ചു രാമസുന്ദരിക്കു നല്ല വിശ്വാസമുണ്ടായിരുന്നു. അതിനാൽ, കുറച്ചു വിചാരത്തോടേ, അവർ അരുവാമണിയും വിട്ടു മുകളിലേക്കു തിരിച്ചു. സോനാളിയും അതിന്റെ മുതുകിനെ വില്ലുപോലെ വളച്ചിട്ട് അലസതയെല്ലാം വിട്ട്, വാലിലെ രോമമൊക്കെ വീൎപ്പിച്ചു പിടിച്ചുകൊണ്ട് അവരെ പിന്തുടൎന്നു.

സമരേന്ദ്രൻ രണ്ടെഴുത്തുകൾ കയ്യിൽ പിടിച്ചു ക്രാതിയിന്മേൽ ചാരിനില്ക്കുന്നുണ്ടായിരുന്നു. രാമസുന്ദരി കിതച്ചു

കൊണ്ട് മുകളിലെത്തി "എന്താണത്, എന്തുപററി, നിൻെറ അമ്മാമന്ന സുഖമല്ലെ?" എന്നു ചോദിച്ചു.

"അമ്മാമന്ന സുഖംതന്നെ. എന്നാൽ എന്തു കുടുക്കിലാണ് എന്നെ ചാടിച്ചിരിക്കുന്നതെന്നു നോക്കൂ."

"എന്താ പററിയതെന്നു പറയു" എന്നു രാമസുന്ദരി രണ്ടെഴുത്തുകളും കയ്യിൽപിടിച്ച് തിരിച്ചുമറിച്ചുകൊണ്ട് ചോദിച്ചു. "എൻെറ കണ്ണട ഞാൻ കിടപ്പുമുറിയിലിട്ടു. അതിപ്പോൾ പോയി എടുത്തുകൊണ്ടുവരുവാൻ എനിക്കു പ്രയാസം."

എഴുത്തുകൾ തിരിയെ വാങ്ങിക്കൊണ്ട് സമരേന്ദ്രൻ ഇങ്ങിനെ പറഞ്ഞു. "എന്താപററിയതെന്നൊ? ബിഹാരിലോ മററൊ ഉള്ള അമ്മാമൻെറ സ്നേഹിതൻ ക്ഷേത്രനാഥബാബുവിനെ അറിയില്ലെ? അദ്ദേഹം മരിച്ചുപോയി ഇവിടെ താമസിക്കുന്ന സംഗതിക്ക് അദ്ദേഹം അമ്മാമന്നെഴുതിയിരുന്ന അദ്ദേഹത്തിൻെറ ആ ദത്തുപുത്രി ഇന്നു വണ്ടിക്കു കല്കത്തയിൽ എത്തുമത്രെ. അമ്മാമൻ ഒരു കൊല്ലത്തേക്കു സന്തോഷത്തോടെ വിശ്രമിപ്പാൻ ഇവിടെനിന്നു പോയി. ഇനി ഇപ്പോൾ ഞാനെന്താണ് ചെയ്യേണ്ടത്? അതെങ്ങനെയായാലും അമ്മാമന് ഒരാളെ വല്ലാത്ത കുടുക്കിലാക്കാൻ നല്ലവശം."

"എന്തുകുടുക്കിലാണ് നീ പെട്ടത്?" എന്നു രാമസുന്ദരിചിരിച്ചുംകൊണ്ടു ചോദിച്ചു. നിൻെറ അമ്മാമൻ വീട്ടിലുണ്ടായാൽതന്നെ അതുകൊണ്ടു നിനക്കു വല്ല മെച്ചവുമുണ്ടൊ? അവൾ വരുന്നു. അതുകൊണ്ടെന്താ? വരട്ടെ. അവർ വന്നോട്ടെ എന്നേപ്പാടുചെയ്തിരുന്നു. നിനക്കുചെയ്യാനുള്ളത് അവരെ കൂട്ടിക്കൊണ്ടു വരുവാൻ സ്റ്റേഷനിലേ

ക്ക് ഒന്നു പോവണം. അതുകൂടി ചെയ്യാൻ നിന്നെക്കൊണ്ടാവില്ലേ?".

"അതു ഞാൻ നടത്താതെ തരമില്ലല്ലൊ" എന്നു സമരേന്ദ്രൻ തല ചൊറിഞ്ഞുംകൊണ്ടു പറഞ്ഞു. "അല്ലാതെ എന്താ ചെയ്യുക? ഇപ്പോഴം എനിക്കു പോവാൻ സമയമായി. എന്റെ പ്രാഥമികവൎഗ്ഗത്തിലെ വിദ്യാൎത്ഥികളെല്ലാം എന്തു ശാന്തന്മാരാണെന്നൊ! ഞാൻ ചെല്ലുന്നതിന്ന് ഒരു നിമിഷം വൈകിയാൽ, അവർ ലഹളകൂട്ടി പള്ളിക്കൂടമൊക്കെ കീഴ്മേൽ മറിക്കും".

"ഓഹൊ! അവൎക്കു നിന്നെ വളരെ ഇഷ്ടമാണെന്നു തോന്നുന്നുവല്ലൊ" എന്നു രാമസുന്ദരി സന്തോഷത്തോടെ പറഞ്ഞു.

"എന്നെ കാണാഞ്ഞുകൊണ്ടാണ് വ്യസനിച്ചു കരയുന്നതെന്നു കരുതാൻ ഭാവവേണ്ട. അവരുണ്ടാക്കുന്ന ലഹള കഷ്ടപ്പാടിന്റെ ഫലമാണെന്ന് ഒരുവിധത്തിലും പറയുവാൻ പാടില്ല. നിങ്ങളുടെ ആ വിശേഷപ്പെട്ട മരുമകന്റെ സൽഗ്ഗുണങ്ങളെ മനസ്സിലാക്കുവാനുള്ള ബുദ്ധി ദൈവം അവൎക്കിനിയും കൊടുത്തിട്ടില്ല" എന്നു സമരേന്ദ്രൻ ചിരിച്ചുകൊണ്ടു പറഞ്ഞു.

അന്നു സമരേന്ദ്രൻ കോളേജിൽ ജോലി കഴിഞ്ഞ മാത്രയ്ക്കു വീട്ടിലേക്കു മടങ്ങി. മററു ദിവസങ്ങളിൽ വളരെ അധികം സമയം പുസ്തകപ്പീടികകളിലുള്ള പുതിയതും പഴയതുമായ പുസ്തകങ്ങളെ ശേഖരിച്ച്, കിറിപ്പറഞ്ഞതും പൊടിപിടിച്ചതുമായ ഒരുകെട്ടു പുസ്തകങ്ങളും ചുമലിലെടുത്ത്, രാമസുന്ദരിയെ സന്തോഷിപ്പിക്കുന്നതിന്ന് ഏതാണ്ടു വൈകുന്നേരത്തിനടുക്കുമ്പോഴം വീട്ടിലെത്തും. കൂ

ട്ടക്കൂടെ ഇങ്ങിനെ കണ്ടിട്ട് അവർ കുറേശ്ശ ക്ഷമ പഠിക്കുവാൻ തുടങ്ങിയിട്ടുണ്ട്. എങ്കിലും എല്ലാററിന്നും ഒരതിരുത്തിയുണ്ടല്ലൊ. ഒരു കൂലിക്കാരന്നു ചുമക്കാവുന്ന ഒരുകെട്ടു കീറിയ മാസികകളും കടലാസ്സുകളും വാങ്ങിവന്നു് അവ തന്റെ കട്ടിലിന്മേൽ സമരേന്ദ്രൻ അടുക്കുന്ന സമയം രാമസുന്ദരി അവരുടെ ആവലാതികളെ മരിച്ചുപോയ ജ്യേഷ്ഠത്തിയമ്മയുടേയും ജ്യേഷ്ഠത്തിയുടേയും പേരുകൾ പറഞ്ഞു കരയുക പതിവായിരുന്നു. സമരേന്ദ്രൻ ചെറിയമ്മയുടെ സങ്കടം കണ്ടു്, വളരെ വ്യസനത്തോടുകൂടി ആവുന്നതും വേഗത്തിൽ അവയെ വിരിപ്പിൽനിന്നു കെട്ടിയെടുത്തു കിടയ്ക്കയ്ക്കടിയിൽ തിരുകുകയും ചെയ്യാറുണ്ടായിരുന്നു.

ഏതായാലും ഇന്നു സ്റ്റേഷ്യനിലേക്കു പോകുന്നതിനെക്കുറിച്ചുള്ള വിചാരംകൊണ്ടു തനിക്കിഷ്ടപ്പെട്ട ഈ തൊഴിലിലേൎപ്പെടുന്നതിന്നുകൂടി ആയാൾക്കു് ആഗ്രഹമുണ്ടായില്ല. കോളേജിലെ ജോലി കഴിഞ്ഞ ഉടനെ വീട്ടിലേക്കു മടങ്ങി എത്തി, തന്റെ മുറിയിൽ വലിച്ചുവാരിക്കിടക്കുന്ന സാമാനങ്ങളുടെ ഉള്ളിൽനിന്നു് ഒരു സമയവിവരപ്പട്ടിക വളരെ ബുദ്ധിമുട്ടി സമരേന്ദ്രൻ തിരഞ്ഞെടുത്തു് അതിനെ അതി ശ്രദ്ധയോടെ വായിക്കുവാൻ തുടങ്ങി.

രാമസുന്ദരി ഇതിനിടയിൽ ഒരിക്കൽ ആ മുറിയിലെത്തി ഇങ്ങനെ പറഞ്ഞു.—“മുകളിൽ അങ്ങേ ഭാഗത്തുള്ള മുറി അവൾക്കായി ഒരുക്കിവെച്ചിട്ടുണ്ട്. അവർ ഇതുവരെ ഒരു ധനികഗൃഹത്തിലാണ് വളൎന്നുവന്നിട്ടുള്ളതു്. നമ്മുടെ ഈ സാധുഭവനത്തിലുള്ള ഏൎപ്പാടുകൾകൊണ്ടു് അവർ തൃപ്തിപ്പെട്ടാൽ മതിയായിരുന്നു എന്നേ എനിക്കു താല്പൎയ്യമുള്ളു. എന്റെ ജ്യേഷ്ഠൻ കുറെക്കൂടി സൂക്ഷിച്ചു ചില

വുകഴിച്ചു എങ്കിൽ നമുക്ക് ഇന്നു ഒരു ബുദ്ധിമുട്ടും നേരിടുമായിരുന്നില്ല. അതിന്നു പകരം, അദ്ദേഹം എപ്പോഴും വരിപ്പണങ്ങളടച്ചും നീ കീറിയ കടലാസ്സുകളും രാജ്യത്തുള്ള പൊടിമുഴുവനും വാങ്ങിച്ചുകൊണ്ടുമിരുന്നാൽ വല്ല തറവാട്ടിന്നും അഭിവൃദ്ധിക്കു വഴിയുണ്ടോ?”

തന്റെ ചെറിയമ്മയുടെ മനസ്സ് വല്ലസംഗതിവശാലും ക്ഷോഭിച്ചുപോയാൽ അവർ ഒരു മണിക്കൂർ നേരത്തേക്ക് ആ സംഗതിയെ വിട്ടുമാറുകയില്ല എന്നു സമരേന്ദ്രന്നു നല്ല നിശ്ചയമുണ്ടായിരുന്നു. അതിന്നു പ്രതിവിധിയായി ആയാൾ വേഗത്തിൽ അതിനെ തടഞ്ഞുകൊണ്ട്— “ചെറിയമ്മെ! എനിക്ക് അരമണിക്കൂറിനകത്തു പോണം. എന്തെങ്കിലും തിന്നുവാനുണ്ടോ?” എന്നു ചോദിച്ചു.

“അതിനെ പററി പരിഭ്രമിക്കേണ്ട. ഞാനെന്നാണ് നിനക്കു ഭക്ഷണത്തിന്ന് എന്തെങ്കിലും ഒരുക്കിവെക്കാതിരുന്നിട്ടുള്ളത്? നീ അതു മറക്കാതെ ഭക്ഷിച്ചാൽ മതി. ഞാൻ വന്നത് എന്തിനാണെന്നു മുമ്പെ തീർച്ചപ്പെടുത്തട്ടെ. നിന്റെ ആ പൊട്ടിയ റാന്തലെവിടെ? ഞാൻ ഇന്നു അതുകൊണ്ടു കഴിച്ചുകൊള്ളാം. നാളയ്ക്കു ഒരു നല്ല വിളക്കു വാങ്ങുവാൻ ഏർപ്പാടു ചെയ്യാം.

“ചെറിയമ്മ ആ വലിയ വിളക്കെടുക്കു” എന്നു സമരേന്ദ്രൻ അപേക്ഷിച്ചു. “ഞാൻ എത്ര നല്ലവണ്ണം ആ റാന്തൽകൊണ്ടു കഴിച്ചിരുന്നു! എന്നാൽ നിങ്ങളുടെ ആ നല്ലവിളക്കു വന്നതുമുതല്ക്കു എന്റെ വായന ഇല്ലാതെയായി. എല്ലാ നേരവും എന്റെ കയ്യും കാലും അനക്കുന്നതിൽ ശ്രദ്ധിച്ചുകൊണ്ട് എന്റെ മേശക്കടുത്തിരിക്കേണ്ടതായിവരുന്നു. അല്ലെങ്കിൽ, ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ, ഒരു

മുട്ട് — അതോടുകൂടി ആ 'ടാജ് മഹാൾ' ചിമ്നി തവിടു പൊടിയാകും." ആയാൾ ആ സമയവിവരപ്പട്ടിക താഴെ വെച്ചു; സ്റ്റേഷനിലേക്കു പോവാൻ ഒരുങ്ങിത്തുടങ്ങി.

സ്റ്റേഷനിലെത്തിയ ഉടനെ വണ്ടിയും വന്നു. താൻ കൂട്ടിക്കൊണ്ടുപോവാൻ വന്ന ആൾ കാഴ്ചയിൽ ഏതുപ്രകാരത്തിലിരിക്കുമെന്നു സമരേന്ദ്രന് ഒരു വിവരവുമുണ്ടായിരുന്നില്ല. ആ തിരക്കിൽ അങ്ങോട്ടുമിങ്ങോട്ടും നോക്കിക്കൊണ്ട് കുറച്ചുനേരം നിന്നശേഷം വണ്ടിയിലെ സ്ത്രീകൾക്കുള്ള മുറി തിരയുവാൻ പോയി.

പെട്ടെന്ന് ആരോ പിന്നിൽനിന്ന് "ഉമേശബാബു, ഉമേശബാബു" എന്നുറക്കെ വിളിക്കുവാൻ തുടങ്ങി. സമരേന്ദ്രൻ തിരിഞ്ഞുനോക്കിയപ്പോൾ, തന്റെ അമ്മാമന്റെ പേർ ഉൽക്കണ്ഠയോടെ വിളിച്ചുകൊണ്ടു നില്ക്കുന്ന ഒരു പ്രായംചെന്ന ആളെ കണ്ടു. അദ്ദേഹത്തിന്റെ അരികിൽ ഒരു യുവതിയും നിന്നിരുന്നു. രണ്ടു കൂലിക്കാർ കുറെ പെട്ടികളും വിരിപ്പും മററുമുള്ള രണ്ടു വലിയ ചുമടുകളും ചുവന്നുകൊണ്ട് അവരുടെ അരികെ അനങ്ങാതെ ഗൌരവത്തിൽ നില്ക്കുന്ന ഒരു കാഴ്ചയും കണ്ടു.

സമരേന്ദ്രൻ അദ്ദേഹത്തിന്റെ അടുക്കലേക്കു ചെല്ലുംവഴിക്ക്, ഇരുപത്താറു വയസ്സായ ഒരു യുവാവു ചെയ്യുംവണ്ണം, ആ തരുണിയുടെ നിറം വളരെ നല്ലതാണെന്നും, അപ്പോൾ വ്യസനഭാവമുള്ളതായി കാണപ്പെട്ടു എങ്കിലും നല്ല വലിയ കണ്ണുകൾ അവൾക്കുണ്ടെന്നും സൂക്ഷ്മമായി മനസ്സിലാക്കി. പൊടിയണിഞ്ഞ പുസ്തകത്തിന്റെ ഏടുകളെ വിട്ടു മററു വല്ലതിലും ഇപ്രകാരമുള്ള സൂക്ഷ്മജ്ഞാനശക്തി അവരുടെ സമരനു ചെല്ലുമെന്നു രാമസുന്ദരി ഒരിക്കലും

വിശ്വസിക്കമായിരുന്നില്ല. എന്നാൽ ഒരാക്ക താൻതന്നെ വളർത്തിക്കൊണ്ടുവന്ന ഒരാളായിരുന്നാലും ആ ആളെ പററി എപ്പോഴും പൂർണ്ണമായ ജ്ഞാനമുണ്ടാകേണമെന്നില്ല.

സമരേന്ദ്രൻ അടുത്തുചെന്ന്, ആ മാന്യനോടു "നിങ്ങൾ ഉമേശചന്ദ്രബാബുവിനെയാണൊ നോക്കുന്നത്?" എന്നു ചോദിച്ചു.

ആ ആൾ ആശ്വാസത്തോടെ സമരേന്ദ്രനെ നോക്കി "അതെ, എന്റെ കുട്ടീ, അതെ. അങ്ങ് അദ്ദേഹത്തിന്റെ മകനാണൊ?" എന്നു ചോദിച്ചു.

"അല്ല, അദ്ദേഹം എന്റെ അമ്മാമനാണ്. അദ്ദേഹം ഇപ്പോൾ കല്ക്കത്തയിലില്ല. ഏകദേശം ഒരുമാസം മുമ്പെ മധുപുരിക്കുപോയി. അതാണ് ഞാൻ വന്നത്. വരു. എന്തിനാണീ തിരക്കിൽ ഇനിയും ഇങ്ങനെ നില്ക്കുന്നത്? ഞാൻ ഒരു കുതിരവണ്ടി വരുത്തട്ടെ?".

"അതോടുകൂടി എനിക്കൊരു മൂന്നാംതരം വണ്ടിയും ഏൎപ്പാടാക്കു. എന്റെ മകളുടെ ശ്വശുരൻ ജമപുക്കുരിലാണ് താമസിക്കുന്നത്. ഞാൻ അവിടേക്കുപോകുന്നു" എന്നു പറഞ്ഞ് ആ മാന്യൻ പുറപ്പെട്ടു.

സുരേന്ദ്രൻ രണ്ടുവണ്ടി ഏൎപ്പാടുചെയ്തു. രണ്ടും രണ്ടാംതരമായി കണ്ടതുകൊണ്ട്, ചന്ദ്രമോഹനബാബുവിന്നു നല്ലരസമായില്ല. എന്നാൽ, വേറെ മാൎഗ്ഗമൊന്നും കാണായ്കയാൽ, തന്റെ മകളുടെ ശ്വശുരന്നായി ഭാൎയ്യ അയച്ചിട്ടുള്ള സാമാനങ്ങൾകൊണ്ടു നിറഞ്ഞ ചുമടുകൂടുകൾ അതിലൊന്നിൽ കയററുവാൻ തുടങ്ങി.

വണ്ടികളിൽ സാമാനങ്ങളെല്ലാം കയററിയതിന്നുശേഷം, ചന്ദ്രമോഹനബാബു ഊൎമ്മിളയുടെ അരികെ എത്തി

ഇപ്രകാരം പറഞ്ഞു "എൻെറകുട്ടീ, ഇനി ഞാനിപ്പോൾ പോകട്ടെ. കൂടക്കൂടെ വിവരങ്ങളറിയിക്കണം. നിന്നെക്കുറിച്ചു ഞാനും അന്വേഷണങ്ങൾ നടത്തിക്കൊള്ളാം."

ചന്ദ്രമോഹനബാബുവിനെ അതിന്നുമാത്രം പരിചയം ഊൎമ്മിളയ്ക്കുണ്ടായിരുന്നില്ല എങ്കിലും, ഇഹലോകത്തിൽ അവശേഷിച്ചതായ ആ അവസാനത്തെ പ്രതിനിധിയും തന്നോടു യാത്രപറയുന്നതായും അവരുടെ ഭാവി അജ്ഞാതവും അപരിചിതവും ആയും അവൾക്കുതോന്നി. ചന്ദ്രമോഹനൻെറ വണ്ടി നീങ്ങിയതോടുകൂടി, അവരുടെ കണ്ണുകളിൽ വെള്ളം നിറഞ്ഞൊഴുകുവാൻ തുടങ്ങി. സംഭ്രമംകൊണ്ട് ആ വയോധികൻെറ സമീപം ഓടിയെത്തുവാൻ അവരുടെ ഹൃദയം മുന്നോട്ടു കുതിച്ചു. സ്റ്റേഷനിലുള്ള വലിയ തിരക്കിൻെറ ഇടയിൽനിന്നു കരയുന്ന ഊൎമ്മിളയെ കണ്ടിട്ട്, സമരേന്ദ്രന്നു വളരെ വ്യസനം തോന്നി. വണ്ടിവാതൽ പെട്ടെന്നൊരു ചലനത്തോടുകൂടി തുറന്നിട്ട്, "ദയവുചെയ്തു വണ്ടിയിൽ കയറുക" എന്നു പറഞ്ഞു. ഊൎമ്മിള വണ്ടിയുടെ അകത്തു കയറിയ ഉടനെ, താനും അതിൽ ചാടിക്കയറി, നാലഞ്ചു യുവാക്കന്മാർ സഹതാപത്തോടെ നോക്കിക്കൊണ്ടുനില്ക്കുന്ന മദ്ധ്യേ, ഊൎമ്മിളയുടെ അടുത്തുള്ള കിളിവാതൽ ഊക്കിൽ വലിച്ചടച്ചു. പിന്നെ വാതലും അടച്ചിട്ട് വണ്ടിക്കാരന്നു "വേഗം പോട്ടെ" എന്നു കല്പനകൊടുത്തു.

ഹൌറായിലുള്ള പാലം കടന്നപ്പോൾ, തൻെറ കൂട്ടുകാരിയെ സമരേന്ദ്രൻ രണ്ടാമതൊന്നു നോക്കി. അവർ എപ്പോഴും വണ്ടിയുടെ ഒരു മൂലയിൽ തലചാരിക്കൊണ്ടു

കരയുകയായിരുന്നു. ആ വക സന്ദർഭങ്ങളിൽ എന്താണ് പ്രവർത്തിക്കേണ്ടത്. എന്നു താൻ പഠിച്ച പുസ്തകങ്ങളിലൊന്നും കണ്ടിട്ടുണ്ടായിരുന്നില്ല; അതിനാൽ വലിയ അസ്വാസ്ഥ്യതയോടെ സമരേന്ദ്രൻ വീണ്ടും മിണ്ടാതെയിരുന്നു. വണ്ടിവാതൽ തുറന്നു പുറത്തുചാടി ഓടിപ്പോകുന്നതൊഴിച്ചു മറവു മാർഗ്ഗമൊന്നും അയാൾക്കു തോന്നിയില്ല. എന്നാൽ ആ നടവടി എടുക്കുന്നതു ഭംഗിയല്ലെന്നു മനസ്സിലാക്കി സമരേന്ദ്രൻ ആ യുവതി കരയുന്നതും നോക്കിക്കൊണ്ടിരുന്നു.

വീട്ടിലെത്തിയ ഉടനെ, രാമസുന്ദരി വന്നു ഊർമ്മിളയെ വണ്ടിയിൽനിന്നിറക്കി "അകത്തുവരൂ, ഓമനെ" എന്നു പറഞ്ഞ് അവരെ സാവധാനത്തിൽ കൂട്ടിക്കൊണ്ടുപോയി "നീ സുരസുന്ദരിയുടെ മകളല്ലേ? അതുകൊണ്ടു നീ എനിക്ക് എൻെറ കുട്ടിയെപ്പോലെ തന്നെയാണ്. ഞങ്ങൾ കുട്ടിക്കാലത്ത് ഒരുമിച്ച് എത്ര കളിച്ചിട്ടുള്ളവരാണ്!"

സമരേന്ദ്രൻ മുകളിലെത്തിയപ്പോൾ വെപ്പുകാരി ഉറക്കെ ഇങ്ങനെ പറയുന്നതു കേട്ടു. "അമ്മെ! കേട്ടോ, എന്തു സുന്ദരി! അമ്മയ്ക്കു ഇതുപോലെ ഒരു മരുമകളുണ്ടാവട്ടെ!"

സമരേന്ദ്രനു് അലൌകികം തോന്നി, "ചെറിയമ്മെ! എനിക്കു വേഗം ചോറുതരൂ. നിങ്ങൾ എന്നെ പട്ടിണിയിട്ടുകൊല്ലുവാൻ പോകയാണൊ?" എന്നു വിളിച്ചു ചോദിച്ചു.

"അല്ലാ, ഈശ്വരാ! ഇതെന്താണ്; നീ പുറത്തുപോവുന്നതിന്നല്പം മുമ്പു വയർനിറച്ചു ഊൺ കഴിച്ചതല്ലേ? ഇപ്പോൾതന്നെ ഇനിയും ഒരു ഊണിന്നു ഭാവമുണ്ടോ?" എന്നു രാമസുന്ദരിയും ചോദിച്ചു.

സമരേന്ദ്രൻ തന്റെ മുറിയിൽ ചെന്നു വായിക്കുവാനിരുന്നു.

രാമസുന്ദരി ഊൎമ്മിളയെ അവൾക്കായി തിട്ടപ്പെടുത്തിയിട്ടുള്ള മുറിയിൽകൊണ്ടുപോയി ആക്കി ഇങ്ങനെ പറഞ്ഞു— "ഈ മുറി ഞാൻ നിനക്കുവേണ്ടി ഒരുക്കിയിട്ടുള്ളതാണ്; ഇതിൽ കഴിച്ചുകൂട്ടരുതെ? ഉടുപ്പെല്ലാം മാററി വേഗം കുളിക്കൂ. ഈശ്വര! കുറച്ചു വഴിയൊ യാത്രചെയ്തിട്ടുള്ളത്? നിനക്കു ചെറുപ്പമാണ്; അതുകൊണ്ട് അത്ര അറിയുന്നില്ല. ഞാനായിരുന്നുവെങ്കിൽ, നേരെ കിടയ്ക്ക നോക്കി പോവുമായിരുന്നു. നിന്നെ നോക്കുമ്പോൾ ഞാൻ സുരസുന്ദരിയെ കാണുകയാണൊ എന്നു തോന്നിപ്പോകുന്നു. ഞാനവരെ ഒടുവിൽ കാണുമ്പോൾ അവൾക്കു നിന്റെ പ്രായമേ ആയിരുന്നുള്ളു. നിന്റെ മുഖം അവരുടെ മുഖം പോലെതന്നെ. അവൾക്ക് എന്തു നിറമായിരുന്നു! നല്ല തങ്കം പോലെ ഇരുന്നു. ആ നിറത്തിൽ ഞാൻ ഒരൊററ ആളെ വേറെ കണ്ടിട്ടില്ല".

സമരേന്ദ്രൻ തന്റെ മുറിയിലിരുന്നു ചെറിയമ്മ പറയുന്നതെല്ലാം ശ്രദ്ധയോടെ കേൾക്കുന്നുണ്ടായിരുന്നു. പുറത്തുവന്ന് അവരെ വിളിച്ചു. ചെറിയമ്മ, ആരുടെ നിറമാണ് വിശേഷമെന്നു സൌകൎയ്യമായി ഒരവസരംനോക്കി തിട്ടപ്പെടുത്തിയാലുംമതി! ഇപ്പോൾ വല്ലതും കഴിക്കുവാൻ കൊടുക്കൂ. എത്ര വലിയ വഴിയാത്രയാണ് കഴിച്ചുവരുന്നത്!" എന്നു പറഞ്ഞു.

"എന്നെ ശാസിക്കുവാൻ ഒരു ഹേതുവായിട്ടാണ് അവൾ വന്നതെന്നു തോന്നുന്നു? അവൾക്കു വല്ലതും കഴിക്കേണ്ടുമെന്നു എനിക്കറിഞ്ഞുകൂടെ?" ഇതും പറഞ്ഞുകൊണ്ട് രാമസുന്ദരി അടുക്കളപ്പുറനോക്കിനടന്നു.



# അദ്ധ്യായം ൩.

ജോലിത്തിരക്കുകൊണ്ടു് ഉന്മേഷവും മുഴക്കവുമുള്ള കല്ക്കത്തയിൽ വേലയൊന്നുമില്ലാത്തവക്ക് ഉച്ചനേരം കഴിച്ചുകൂട്ടുക എന്നതു വല്ലാത്ത സങ്കടമായൊരവസ്ഥയാണു്. വീട്ടിനുള്ളിൽ അനങ്ങാതെയിരുന്നു പുറത്തേക്കു നോക്കിക്കൊണ്ടു് ഉച്ച കഴിച്ചുകൂട്ടുവാനുള്ള ഒരു സ്ഥലമല്ല അതു്. പുറമെ കാണുവാൻ കല്ലും കുമ്മായവും ഇഷ്ടകയുമല്ലാതെ ഒന്നുമില്ല. ദിവസത്തിന്റെ ഈ ഭാഗം രാമസുന്ദരി ഉറക്കത്തിൽ കഴിക്കുക പതിവായിരുന്നു. ശിഷ്യത്തിയും വെപ്പുകാരിയും ഒന്നിച്ചു ഉറക്കെ വിളിച്ചുണത്തുന്നതുവരെ അവർ യാതൊരു കാരണവശാലും അവരുടെ പായിൽനിന്നു എഴുന്നേല്ക്കുകയില്ല.

പകൽ സമയം ഒരിക്കലും ഉറങ്ങി ശീലിച്ചിട്ടില്ലാത്ത ഊർമ്മിളയ്ക്കു ആ സമയത്തു് എന്താണ് വേണ്ടതെന്നു നിശ്ചയമില്ലാതായി. ബീഹാരിൽ വസിച്ചിരുന്നപ്പോൾ ദിവസങ്ങൾ കഴിച്ചുകൂട്ടുവാൻതന്നെ സഹായിച്ചിരുന്ന ഉപകരണങ്ങളൊന്നും അവൾക്കിവിടെ ഉണ്ടായിരുന്നില്ല ബദ്ധപ്പാടിൽ പോരേണ്ടതായി വന്നതുകൊണ്ടു്, അവളുടെ ഉടുപ്പുകൾ കൂടാതെ അധികമൊന്നും കൊണ്ടുവരുവാൻ അവൾക്കു സാധിച്ചില്ല. രാമസുന്ദരിയുടെ കഥകൾകൊണ്ടു് രാവിലേയും വൈകുന്നേരവും അവൾ സന്തോഷത്തോടെ കഴിച്ചുപോന്നു; എന്നാൽ മദ്ധ്യാഹ്നം വിഷമമായ ഒരു ഘട്ടമായിരുന്നു. സമരേന്ദ്രൻ എപ്പോഴും ഒരു കുന്നു പുസ്തകങ്ങളുടെ അടുത്തൊരു വശം കൂടിയിരുന്നതുകൊണ്ടു്, ആ

ന്നാൾ വീട്ടിലുണ്ടായാലും ഇല്ലെങ്കിലും ഊൎമ്മിളയ്ക്കു ഫലം ഒരുപോലെ തന്നെയായിരുന്നു. തന്റെ ജീവകാലം മുഴുവൻ ഒററയ്ക്കു കഴിച്ചുകൂട്ടിപ്പോന്ന ഒരാൾ ഒരു കൂട്ടുകാരനില്ലാത്തതുകൊണ്ടു വ്യസനിക്കുന്നു എന്നുള്ളതു തീൎച്ചയായും യുക്തിക്കു ചേൎന്നതല്ല; എന്നാൽ കല്യാണന്തായിൽ വന്നതിൽ പിന്നെ മനുഷ്യരായിട്ടുള്ള വേഴ്ച എത്രത്തോളം സ്പൃഹണീയമാണെന്നു് ഒരു മട്ടു പരിചയിച്ചറിയുകയാൽ ഊൎമ്മിളയുടെ യുവഹൃദയം ഇപ്പോൾ ചഞ്ചലപ്പെട്ടുവാൻ തുടങ്ങി. അവളുടെ പൂൎവ്വസ്ഥിതിയെ അനുകരിക്കുന്നതിനു് അവൾക്കു സാദ്ധ്യവുമായി. ഇന്ദ്രപുരിക്കു തുല്യമായ, തന്റെ മുമ്പിലത്തെ വിശേഷപ്പെട്ട ഭവനത്തെക്കാൾ തൊട്ടു തൊട്ടു പണിതിട്ടുള്ള വിരൂപങ്ങളായ ഈ ചെറിയ ഗൃഹങ്ങൾ അധികം മനോഹരങ്ങളായി അവൾക്കിപ്പോൾ തോന്നി; എന്തുകൊണ്ടെന്നാൽ ഈ പ്രാവിൻകൂടുകളിൽ എല്ലാവരും കിട്ടുവാൻ എത്രയും കൊതിക്കുന്ന സംസൎഗ്ഗനിധി ഒളിഞ്ഞു കിടക്കുന്നുണ്ടായിരുന്നു.

നിലാമുററത്തു പോയി അയൽവീട്ടിലുള്ള കല്യാണം കഴിഞ്ഞ പെൺകുട്ടികളോടു സംസാരിച്ചുകൊണ്ടിരിക്കുന്നതും, ഉച്ചതിരിഞ്ഞാൽ തുറന്നു കിടക്കുന്ന ജനാലയിൽകൂടി യുവതികൾ തങ്ങളുടെ തലമുടിയുടെ എടയിൽകൂടെ കൈവിരലുകളിളക്കിക്കൊണ്ടു് അവയെ വേർപെടുത്തി ശരിയാക്കുന്നതു നോക്കിക്കൊണ്ടിരിക്കുന്നതും ഊൎമ്മിളയുടെ നിത്യവേലകളിൽ ഒന്നായി തീൎന്നു. ചുററും വളരെ ആളുകൾ വസിക്കുന്നുണ്ടായിരുന്നു. എന്നാൽ എത്ര കുറച്ചു പേരുടെ പരിചയം മാത്രമാണു് അവൾക്കുണ്ടായിരുന്നതു്! മനുഷ്യരുടെ സാഹചൎയ്യത്തിൽനിന്നു തീരെ നീക്കിക്കൊണ്ടാണു് ക്ഷേത്ര

നാഥൻ അവളെ വളർത്തിയിട്ടുള്ളത്; അതിനാൽ മനുഷ്യസംസർഗ്ഗത്തിലുള്ള അവളുടെ അത്യാർത്തി ഒരിക്കലും അടങ്ങിയിരുന്നില്ല. ക്ഷാമബാധിതനായ ഒരുവന് ഭക്ഷണം കാണുമ്പോൾ ഉണ്ടാകുന്ന വികാരംപോലെ അവർ അതെല്ലാം ഒന്നിച്ചു വിഴുങ്ങുവാൻ ആഗ്രഹിച്ചു. അതിനും പുറമെ അവരുടെ ജീവകാലത്തിൽ കിട്ടിയിട്ടുള്ള പഠിപ്പ് അവരുടെ മനസ്സിനെ വളരെ ശുഷ്കിപ്പിച്ചിട്ടുള്ളതുകൊണ്ട്, തന്റെ വഴിക്കെത്തിയ ആ ചുരുങ്ങിയ സുഖംപോലും അതിന്റെ പൂർണ്ണരസത്തോടുകൂടി അനുഭവിക്കുന്നതിന് അവൾക്കു കഴിവില്ലാതെയായി; അതിനാൽ തന്റെ ആ അശക്താവസ്ഥയെ ഓർത്ത് അവർ വ്യസനിക്കുക പതിവായിരുന്നു. വിത്തുകൾക്ക്, വർഷത്തിൽ പിളക്കാൻ കഴിയാത്ത ഭൂമിയുടെ ആവരണം അത്യാവശ്യമാണ്; എന്നാൽ വർഷം അവസാനിച്ച് ശരൽകാലത്തിലെ ചുടുകാററ് അവയുടെ മുളകളെ പുറത്തേക്കു കൊണ്ടുവന്നു കഴിഞ്ഞാൽ പിന്നെ അവ പുറമെ കാണുന്ന പ്രത്യക്ഷലോകത്തിങ്കൽ അവയുടെ തല ഉയർത്തിപിടിക്കുന്നു. അതിനുശേഷം പഴയ ഇരുട്ടടഞ്ഞ തടവുമുറിയിലെ നിഴൽ ഈ പുതിയ ലോകത്തിലെ പ്രകാശമാനമായ പ്രഭാതത്തിങ്കലുള്ള വെളിച്ചത്തെ തടയുന്നതായാൽ, അവകാശപ്പെടുന്ന കൃതജ്ഞതപോലും കിട്ടുന്നതിനു തന്റെ പൂർവ്വവസതിക്കു ന്യായം പറയുവാൻ സാധിക്കുകയില്ല. സ്വാതന്ത്ര്യമായ ഒരു സുഖജീവിതത്തിൽ മററുള്ളവരെപ്പോലെ ചേരുന്നതിന് ഊർമ്മിളക്കെന്തുകൊണ്ടു പാടില്ല? വഴിക്ക് അവരുടെ പാദങ്ങളെ മാത്രം തടയുന്നതെന്താണ്? അനന്തമായ ഭൂതകാലത്തിലെ നിഴൽ അവരുടെ മാർഗ്ഗത്തെയും യാത്രയെയും വ്യാപിച്ചു നിരോധിക്കുന്നതെന്തുകൊണ്ടാ

ണ്? വിശന്നു വലയുന്ന ഒരാൾക്ക് ഉണ്ണുവാൻ അറിഞ്ഞുകൂടെങ്കിലത്തെ കഥയെന്താണ്?

ഇന്നും രാവിലത്തെ ഭക്ഷണം കഴിഞ്ഞ ഉടനെ രാമസുന്ദരി ബങ്കിംബാബുവിൻെറ ഒരു പുസ്തകവും കയ്യിലാക്കി നിദ്രാസുഖത്തെ അനുഭവിക്കുകയായിരുന്നു. ഈ പുസ്തകം അവളുടെ കൂടെ കൂടിയിട്ടു വളരെ നാളായിരിക്കുന്നു. അവളുടെ മുറിയിൽ വേറെയും രണ്ടു മൂന്നു പുസ്തകങ്ങൾ ഉള്ളതു ശരിതന്നെ; എന്നാൽ അവളുടെ ആവശ്യം നടത്തുന്നതിന്നു ഇതുപോലെ മറെറാന്നും ഉപകരിച്ചിരുന്നില്ല. ലോകത്തിൽ ഏററവും യോഗ്യനായ വൈദ്യൻെറ കൈവശത്തിൽ പോലും ഇത്ര സുഖകരമായ ഉറക്കമുണ്ടാക്കുവാനുള്ള ഔഷധമുണ്ടായിരുന്നില്ല.

ഊർമ്മിള അസ്വാസ്ഥ്യത്തോടെ അവരുടെ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരിക്കുകയായിരുന്നു. മുറി വളരെ വലിയതായിരുന്നില്ല; സാമാനങ്ങളൊ, ആഡംബരവിഹീനങ്ങളുമായിരുന്നു. രണ്ടോ മൂന്നോ ചിത്രങ്ങളും ഒരു മേശയും രണ്ടു കസാലകളും ഒരു അഴയും ഒരു മരക്കട്ടിലുമാണ് അവിടെയുണ്ടായിരുന്നത്. ഈ മേശയുടെയും കസാലകളുടേയും ചുററുമുള്ള ആ ഇടുങ്ങിയ സ്ഥലത്തു ചുററിനടക്കുന്നതു രസകരമായ ഒരു തൊഴിലായിരുന്നില്ല; പക്ഷെ, അവൾക്കു് അതിലും ഭേദമായി മറെറാന്നും ചെയ്യുവാനുണ്ടായിരുന്നതുമില്ല. ക്രമവിഹീനങ്ങളും മാറിമാറിക്കൊണ്ടിരുന്നവയുമായ ഒരുകൂട്ടം വിചാരങ്ങൾ അവളുടെ ബുദ്ധിയെ ഭ്രമിപ്പിക്കുവാനാരംഭിച്ചു.

ഒടുവിൽ ആ മുറിയിലെ സ്വല്പസ്ഥലത്തു ചുററിത്തിരിഞ്ഞു മടുത്തതിനാൽ അവൾ പുറത്തുവന്നു. രാമസുന്ദരിയു

ടെ മുറിവാതുക്കൽ എത്തിയപ്പോഠം, കണ്ണട വെച്ചും കൊണ്ടു് അവഠം സുഖമായി ഉറങ്ങുന്നതുകണ്ടു. സോനാ ളി അവരുടെ അരികെ വീണു കിടക്കുന്ന ആ പുസ്തക ത്തിന്മേൽ കയറിയിരുന്നു വിശ്രമിക്കുകയായിരുന്നു. അ തിന്റെ പൂച്ചക്കുട്ടികളിൽ ഒന്നു് ഒരു വെളുത്ത പഞ്ഞിപ്പ ന്തുപോലെ അതിന്റെ വാലിന്റെ പിന്നാലെ ചുററിത്തി രിഞ്ഞുകൊണ്ടും, തള്ളപ്പൂച്ചയുടെ പുറത്തുചാടിവീണു് അ തിന്റെ തട്ടു വാങ്ങിക്കൊണ്ടും കളിക്കുന്നുണ്ടായിരുന്നു. ഊ ൎമ്മിള ശബ്ദം കൂടാതെ അകത്തു കടന്നു ആ പൂച്ചക്കുട്ടിയെ കയ്യിലെടുത്തു പുറത്തേക്കു പോന്നു.

ആ സമയത്തു സമരേന്ദ്രന്റെ മുറി തുറന്നുകിടന്നിരു ന്നു. "ആയാളുടെ മുറി തുറന്നുകിടന്നാലെന്താണ്? ആരാ ണ് അതിനകത്തുള്ള വിലപിടിച്ച നിധി കക്കാൻ വരുവാ നുള്ളത്? നേരെമറിച്ചു, ഞാൻ എന്നെങ്കിലും വല്ല വാത ലും തുറന്നിട്ടിരുന്നാൽ അന്നു രാത്രിയായും എന്തെങ്കിലും ഒരു പിച്ചളപ്പാത്രം കാണില്ല" എന്നു രാമസുന്ദരി പറയാറു ണ്ടായിരുന്നു. അതെങ്ങനെയായാലും സമരേന്ദ്രന്റെ അ കം എപ്പോഴും തുറന്നുകിടന്നിരുന്നു. വല്ലവരും വല്ലതും ക ട്ടുകൊണ്ടുപോയിട്ടുണ്ടോ ഇല്ലയോയെന്നു കണ്ടുപിടിക്കുവാ നുള്ള ശക്തി മനുഷ്യബുദ്ധിക്കു അതീതമായിരുന്നു. പുസ്ത കങ്ങളും നോട്ടുപുസ്തകങ്ങളും മാസികകളും മുറി മുഴുവനും പ രത്തിയിട്ടിരുന്നു. പുസ്തകപ്പലകകളും അലമാരികളും മേശ യും അവയെക്കൊണ്ടു നിറച്ചിരുന്നു. ഇത്ര വളരെ പുസ്തക ങ്ങഠം കിടക്കുന്നതു കണ്ടിട്ടു്, ഊൎമ്മിള ആൎത്തിയോടെ അ വിടെ നോക്കിക്കൊണ്ടുനിന്നു. അവയുടെ വില അവഠംക്കു നല്ല നിശ്ചയമുണ്ടായിരുന്നു; എന്തെന്നാൽ അവയുടെ സ്വ

ഹാസത്തോടുകൂടി മാത്രമാണ് അവൾ ഇതുവരെ വളൎന്നു പോന്നിട്ടുള്ളത്. പൂച്ചക്കുട്ടി അവളുടെ മുമലിൽ തലയും വെച്ചുകൊണ്ടു ഉറക്കമായി. ഊൎമ്മിള അവിടെതന്നെ നിന്നു ഇപ്രകാരം വിചാരിക്കുവാൻ തുടങ്ങി. "ഞാൻ അകത്തുകടന്നു കുറച്ചു പുസ്തകങ്ങളെടുത്താൽ വല്ല വിരോധവുമുണ്ടോ? സമരബാബു അവയെ എത്ര ക്രമത്തിൽ സൂക്ഷിച്ചിരിക്കുന്നു! ഇതിൽനിന്നു ആരെങ്കിലും വല്ലതും എടുത്തുകൊണ്ടുപോയാൽ കണിശക്കാരനായ അദ്ദേഹം അതൊരിക്കലും കണ്ടുപിടിക്കില്ല".

ഈ വിചാരത്തിൽ അത്രത്തോളം മുങ്ങി നിന്നിരുന്നതുകൊണ്ട്, ആരോ പുറകെ എത്തുന്ന കാലടികളുടെ ശബ്ദം അവൾ കേട്ടതേയില്ല. പെട്ടെന്നു സമരേന്ദ്രൻ പിന്നിൽനിന്നു, "എന്താണ് നോക്കുന്നത്? മുറിയുടെ വൃത്തിയേയും വെടിപ്പിനേയും ആലോചിക്കുമൊ?" എന്നു ചോദിച്ചു.

ഊൎമ്മിള പെട്ടെന്നു ഞെട്ടി പിന്നാക്കംമാറി. അവളുടെ മുഖം ചുവന്നു ചെമ്പരത്തിപ്പൂപോലെയായി. കഠിനമായ കുററം നടത്തിക്കൊണ്ടിരിക്കുന്ന കള്ളപ്പുള്ളിയെ കയ്യോടെ പിടിച്ചതുപോലെ അവൾ കാണപ്പെട്ടു. സമരേന്ദ്രൻെറ അഭിപ്രായം സാധാരണ ഒരു നേരമ്പോക്കിൻെറ ഫലം മാത്രമായിരുന്നു എങ്കിലും തക്കതായ ഒരു ഉത്തരം കൊടുക്കുവാൻ തോന്നാതെ അവൾ കുഴങ്ങി. ഒന്നും മിണ്ടാതെ നിന്നു. ഉറക്കത്തിൽനിന്നുണൎന്ന പൂച്ചക്കുട്ടി അവളുടെ കയ്യിൽനിന്നു ചാടി ഓടിപ്പോയി.

ഊൎമ്മിളയുടെ ലജ്ജിച്ച മുഖഭാവം കണ്ടിട്ടു സമരേന്ദ്രനും ഒന്നു വല്ലാതെയായി തൻെറ മുറിയിലേക്കു കടന്നു. ഊൎമ്മിള എന്തിനായിട്ടാണ് അവിടെ നില്ക്കുന്നതെന്നു സമരേ

ന്നു നല്ലവണ്ണം മനസ്സിലായി; എന്നാൽ അവളുള്ളു പറയുവാൻ മടിക്കുന്നതെന്തിനാണ്? ആക്കെങ്കിലും ലജ്ജിക്കുവാൻ അവകാശമുണ്ടെങ്കിൽ അതു സമരേന്ദ്രനാണ്. എന്തെന്നാൽ ആ മനോഹരമായ മുറി അയാളുടേതായിരുന്നു! താൻ കൊണ്ടുവന്നിരുന്ന പുസ്തകങ്ങളെ അവിടെ വെച്ചിട്ട്, അയാൾ ഇപ്രകാരം വിചാരിച്ചു—“ഊർമ്മിള ഈ വീട്ടിൽ വന്നിട്ട് എത്ര ബുദ്ധിമുട്ടിലകപ്പെട്ടു! അവരുടെ പ്രായത്തിൽ ഇവിടെ ആരുമില്ല; ഈ വീട്ടിൽ ആകപ്പാടെ ഞാനും എന്റെ ചെറിയമ്മയും മാത്രമേയുള്ളു. ചെറിയമ്മയാണെങ്കിൽ ഉച്ചയ്ക്കു മുഴുവനും ഉറങ്ങിക്കഴിക്കും, ഞാൻ കോളേജിലുമായി; അഥവാ, വീട്ടിലുണ്ടായിരുന്നാൽതന്നെ എന്റെ വലിയ ശത്രുപോലും എന്നെ ഒരു യുവതിക്കു തക്കതായ കൂട്ടുകാരനായി കരുതുകയില്ല. ഞാൻ എന്റെ ഈ ചവറുകെട്ടിൽനിന്നു കുറച്ചു പുസ്തകങ്ങൾ തിരഞ്ഞെടുത്ത്, അവൾക്കു വായിക്കുവാൻ കൊടുക്കുന്നതു നന്നായിരിക്കും. അതുകൾ വായിച്ചുകൊണ്ട് അവൾക്കു കുറച്ചുസമയം കഴിക്കാം. പക്ഷെ ആ തരത്തിലുള്ള പുസ്തകങ്ങൾ എന്റെ കൈവശത്തിലുണ്ടെന്നു തോന്നുന്നില്ല.”

എളുപ്പത്തിൽ മനസ്സിലാക്കാവുന്ന ആ തരം പുസ്തകങ്ങൾ വല്ലതുമുണ്ടോ എന്നു തിരയുവാനായി അയാൾ അവയെ അങ്ങോട്ടുമിങ്ങോട്ടും മറിച്ചിട്ടു പരിശോധന തുടങ്ങി.

സമരേന്ദ്രൻ മുറിക്കകത്തു പ്രവേശിച്ച മാത്രയ്ക്ക് ഊർമ്മിള അവിടെ നിന്ന് ഓടിപ്പോയി. തന്റെ നേരെ അനാവശ്യമായി വന്ന ദേഷ്യത്താൽ ഊർമ്മിളയ്ക്കു കരച്ചിലും വന്നുതുടങ്ങി. അവൾ തന്റെ മുറിയിൽ ചെന്നു വാതലടച്ചു. മുറിമദ്ധ്യത്തിൽനിന്നു അവർ തന്നെത്താൻ ഇങ്ങനെ

പറഞ്ഞുതുടങ്ങി— "അയ്യയ്യോ! ഞാനെന്തൊരു ജന്തുവാണ്? അദ്ദേഹം എന്നെ എന്തു വിഡ്ഢിയാണെന്നു കരുതും? എൻെറ പഴയ ഏകാന്തവാസം തന്നെയാണ് എനിക്കു നല്ലത്, എന്നെ ജനങ്ങളുടെ ഇടയിൽ പെരുമാറുവാൻ കൊള്ളില്ല." തൻെറ മുറിവിട്ടു പോകുന്നതിനു പിന്നെ അവൾക്കു ലേശവും ആശയില്ലാതായി.

ഏതാണ്ട് ആ സമയത്തു രാമസുന്ദരിയുടെ ഉറക്കം അവസാനിച്ചുമട്ടിലായി. അവൾ കോട്ടുവായയുമിട്ടുകൊണ്ട് എഴുന്നേററിരുന്ന് കണ്ണുകളൊന്നു തിരുമ്മി കണ്ണടയും പുസ്തകങ്ങളും മററുമെടുക്കുവാൻ തുടങ്ങി. ഉടനെ തൻെറ നോട്ടം സമരേന്ദ്രൻെറ മുറിയുടെനേക്കു തിരിഞ്ഞപ്പോൾ, അവൾ "ഇതെന്താണ് സമര? ഇന്നു വളരെ നേരത്തെ വന്നല്ലൊ" എന്നു പറഞ്ഞു.

"ഇന്നെൻെറ ജോലി നേരത്തെ കഴിച്ചു" എന്നു സമരേന്ദ്രൻ മറുപടി പറഞ്ഞുകൊണ്ടു പിന്നയും പുസ്തകങ്ങൾ വലിച്ചിടുവാൻ തുടങ്ങി.

വളരെ ബുദ്ധിമുട്ടിയശേഷം, ഊർമ്മിളയ്ക്കു വായിക്കുവാൻ തക്കതായ കുറെ പുസ്തകങ്ങൾ ഒന്നിച്ചെടുത്ത് ഒരു ഭാഗത്തായി നീക്കിവെച്ചു. വാതല്ക്കലെത്തി തല പുറത്തേക്കു നീട്ടി നാലുഭാഗവും ഒന്നു നോക്കി. അവിടെ ഊർമ്മിളയുടെ ഒരു ലക്ഷണംപോലും കണ്ടില്ല. സൌകര്യംപോലെ സാവധാനത്തിൽ അവയെ അവൾക്കു കൊടുത്താൽ മതിയെന്നു തീർച്ചപ്പെടുത്തി. ആയാൾ തൻെറ ജോലിയിലേപ്പെട്ടു.

മദ്ധ്യാഹ്നഭക്ഷണത്തിന്നുശേഷം ഒരു കെട്ടു പുസ്തകം രാമസുന്ദരിയുടെ അടുക്കൽ നീട്ടിക്കൊണ്ട്, സമരേന്ദ്രൻ പ

റഞ്ഞു—"ചെറിയമ്മെ, ഈ പുസ്തകങ്ങൾ ഊൎമ്മിളയ്ക്കു കൊടുക്കു. നിങ്ങൾ ഉച്ചസമയം മുഴുവനും നല്ല ഉറക്കമായിരിക്കുമ്പോൾ, ആ സാധു തനിയെ കഴിച്ചുകൂട്ടണം. ഒരു പക്ഷെ ഇതുകൊണ്ടു കുറച്ചുനേരം കളയാം."

"ആൎക്ക്, ഊൎമ്മിളയ്ക്കോ? ഞാനിപ്പോൾ അവളെ വിളിക്കാം. എന്താണ് അവളിനിയും ഉണ്ണുവാൻ വരാത്തത്? ഊൎമ്മിളെ, ഊൎമ്മിളെ, ഉമെ!"

"നിങ്ങൾ ആവരുടെ പേർ ചുരുക്കിക്കഴിഞ്ഞു, അല്ലെ?" എന്നു സമരേന്ദ്രൻ ചിരിച്ചുകൊണ്ടു പറഞ്ഞു.

"എന്തുകൊണ്ടു പാടില്ല? ഇത്രവലിയ പേരെടുത്ത് ആരാൎക്കു വിളിക്കുവാൻ കഴിയുമൊ?"

"അത്ര വലിയ പേരൊന്നുമല്ല. അത് ഇതിലും ചുരുങ്ങിയതായിരുന്നാൽ, അതിനേയും നിങ്ങൾ ചുരുക്കുവാൻ വിചാരിക്കും."

ആരുടെ പേരിനെ പററി ഈ തൎക്കമെല്ലാം നടന്നിരുന്നുവൊ, അവൾ ആ സമയത്തു് അവിടെ എത്തി. സമരേന്ദ്രൻ അവളുടെ നേരെ തിരിഞ്ഞുനിന്ന് "ഇവയിൽ ഏതെങ്കിലും വായിക്കത്തക്കതൊ എന്നു നോക്കു. കൊള്ളാവുന്നവയുണ്ടെന്നു തോന്നുന്നില്ല." എന്നുപറഞ്ഞു.

ഊൎമ്മിള ആ പുസ്തകങ്ങൾ വേഗത്തിൽ എടുത്തു നോക്കി "ഇവയിൽ അധികവും ഞാൻ വായിക്കാത്തവയാണ്. ഞാനിപ്പോൾതന്നെ ഒന്നു നോക്കട്ടെ" എന്നു മറുപടി പറഞ്ഞു.

"സമരന്റെ പഴയ പുസ്തകങ്ങൾ വായിച്ചു രസിക്കുവാനായി ഒടുവിൽ ഒരാളെങ്കിലും എത്തിയതു നന്നായി" എന്നു രാമസുന്ദരി ചിരിച്ചുകൊണ്ടു പറഞ്ഞു. "ഞാനവരെ കാ

ഞരമ്പോരം ഇവിടെനിന്നെടുത്തുകൊണ്ടുപോകുവാൻ നിലവിളിക്കുകയാണ്. എത്ര അറിവില്ലാത്ത ഒരു ചെറിയമ്മയെയാണ് ആയാൾക്കു കിട്ടിയിട്ടുള്ളതെന്നു സമരൻ വിചാരിക്കുകയും ചെയ്യും."

അന്നത്തെ മദ്ധ്യാഹ്നം ഉൎമ്മിളയ്ക്കു വളരെ സന്തോഷമായി കഴിഞ്ഞുകൂടി. താനനുഭവിക്കുന്ന ആ അകാരണമായ ആനന്ദത്തിന്റെ ആധിക്യത്താൽ അവൾ കൂടക്കൂടെ ഞെട്ടിത്തെറ്റപ്പെടുകയും ചെയ്തു. സാധാരണയായ ചില അഭിപ്രായങ്ങളെ ഒരാളെ അറിയിക്കുന്നതു അത്ര വലിയ കാൎയ്യമൊന്നുമല്ല. പിന്നെ അതിനെക്കുറിച്ച് ഇങ്ങനെ അഭിമാനിക്കുവാൻ എന്താണുള്ളത്? എന്നു അവൾക്കു തന്നെ സംശയമുണ്ടായി.

പുസ്തകങ്ങളും വായനയും ഉൎമ്മിളയ്ക്ക് അപരിചിതങ്ങളായിരുന്നില്ല. ആ വഴിക്കാരംഭിച്ചതായ സമരേന്ദ്രനോടുള്ള അടുത്ത പരിചയം മനോസുഖത്തെക്കൊടുത്തു. പരിചയമുള്ള വഴിയെ നടക്കുന്നതിന്നു ഒരാൾക്ക് എളുപ്പം കൂടും; വിശ്വാസത്തോടുകൂടി കുറെക്കൂടെ മുമ്പാക്കം പോകുവാൻ സാധിക്കുകയും ചെയ്യും. സാധാരണമട്ടിൽ കളിയാക്കുമ്പോൾ ഒരു വാക്കുപോലും ഉച്ചരിക്കുവാൻ കഴിയാതിരുന്ന ഉൎമ്മിളയ്ക്ക്, തനിക്കിഷ്ടമുള്ള പുസ്തകത്തെപ്പറ്റിയുള്ള വാദത്തിൽ ധാരാളം സംസാരിക്കുന്നതിന്നു സുസാദ്ധ്യമായിരുന്നു. അവരുമായി ഈ വക തൎക്കങ്ങളിൽ പങ്കുകൊള്ളുവാൻ, വളരെ നാളായി വായിക്കാതെ വിട്ടിരുന്ന നാടകങ്ങളുടേയും വിനോദകഥകളുടേയും ഓൎമ്മയെ സമരേന്ദ്രൻ പുതുക്കേണ്ടതായും വന്നു.

---

# അദ്ധ്യായം ൯

---

ഒരു ദിവസം സമരേന്ദ്രൻ എഴുത്തുപെട്ടി തുറക്കുവാൻ പോയപ്പോൾ, തപാൽക്കാരൻ കാത്തു നില്ക്കുന്നതു കണ്ടു. "ചില കെട്ടുകൾ ഉണ്ട്. ബാബു" എന്നു അയാൾ പറഞ്ഞു. ഊർമ്മിളയ്ക്കുള്ള രണ്ടു കെട്ടുകളും രശീതികളും ഒരെഴുത്തും, തനിക്കുള്ള ഒരെഴുത്തും കൊണ്ടു സമരേന്ദ്രൻ മുകളിലേക്കു വന്ന്, "ഇന്നു ഊർമ്മിള ജയിച്ചു" എന്നു പറഞ്ഞു.

"ഞാനെങ്ങിനെയാണ് ജയിച്ചത്? എന്തിലാണ്?" എന്ന് ഊർമ്മിള അത്ഭുതത്തോടെ ചോദിച്ചു.

"ജയിച്ചില്ലേ? ഇതാ മൂന്നിന് ഒന്നേയുള്ളു. നിങ്ങൾക്കു രണ്ടു പാർസലും ഒരു തടിച്ച വലിയ എഴുത്തും; എനിക്കൊ ക്ഷാമം ബാധിച്ചതരത്തിൽ ഒരെഴുത്തും!"

ഊർമ്മിള ചിരിച്ചുകൊണ്ട് ആ രണ്ടു രശീതികളും വാങ്ങി ഒപ്പിടുവാനിരുന്നപ്പോൾ, സമരേന്ദ്രൻ നിന്നേടത്തു നിന്നുതന്നെ തനിക്കുള്ള എഴുത്തുപൊളിച്ചു വായിക്കുവാൻ തുടങ്ങി.

സമരേന്ദ്രനിൽനിന്നു പൊട്ടെന്നു പൊട്ടിയ ഒരു ചിരികേട്ടു ഞെട്ടിത്തിരിഞ്ഞു നോക്കിക്കൊണ്ട് ഊർമ്മിള ചോദിച്ചു— "എന്താ കാര്യം? എന്താണിങ്ങനെ ചിരിക്കുന്നത്? ഇത്തരത്തിലുള്ള ഒരു ചിരിക്കു കാരണമാക്കിയ ആ ക്ഷാമം പിടിച്ച എഴുത്തിലെ വർത്തമാനമെന്താണ്?" ഇപ്പോൾ ഊർമ്മിള കുറച്ചു സംസാരിക്കുവാൻ പഠിച്ചു കഴിഞ്ഞു.

"[illegible] ഞാൻ മൂന്നിലൊന്നുകൊണ്ടു തൃപ്തിയല്ലേ [illegible]രത്. മൂന്നിൽ പൂജ്യമാണ് എനിക്കുള്ളതു." [illegible]

രേന്ദ്രൻ പിന്നയും ചിരിച്ചുകൊണ്ടു പറഞ്ഞു; "എനിക്കി ന്ന് ഒരെഴുത്തേ കിട്ടിയുള്ളൂ; അതും നിങ്ങൾക്കു വേണ്ടിയ ഒന്നാണ്. വേണ്ടില്ല, എൻെറ എഴുത്തു ലഘുവാണെങ്കിലും ഗുണത്തിൽ വളരെ കൂടുതലുണ്ട്. ക്ഷേത്രനാഥബാബുവിൻെറ മരുമകൻ ശിശിരബാബു എഴുതിയിട്ടുള്ളതു കേൾക്ക. 'എൻെറ മാന്യനായ മാതുലൻ ഊൎമ്മിളയ്ക്കു മാസംതോറും കൊടുപ്പാനായി വെച്ചിട്ടുള്ള ഒരുന്തറുറുപ്പിക അയയ്ക്കുന്നു. നിങ്ങൾ പ്രാപ്തിയും പരിചയവുമുള്ള ഒരാളാണല്ലൊ; അതുകൊണ്ട് ഇതിലധികമൊന്നും എഴുതേണ്ടുന്ന ആവശ്യം എനിക്കില്ല. നിങ്ങൾ ഊൎമ്മിളയുടെ അച്ഛൻെറ സ്ഥാനത്തു നില്ക്കുന്നു; യാതൊരു ബുദ്ധിമുട്ടിന്നും എടവരാതെ അവരെ വേണ്ടവിധത്തിൽ നോക്കി രക്ഷിക്കേണ്ട ഭാരം നിങ്ങൾക്കാണ്.' ഞാൻ ഇത്ര വലിയ നിലയിലുള്ള ഒരാളാണെന്നു ഒരു നിമിഷം പോലും കരുതുകയുണ്ടായില്ല. ശിശിരബാബു ഈ സംഗതി എന്നെ ഓൎപ്പിച്ചതു നന്നായി. എന്നെ എത്ര ബഹുമാനിക്കേണ്ട ഒരാളാണെന്നു നിങ്ങൾക്കും അറിയുവാൻ എടയായല്ലൊ. ഇന്നുമുതല്ക്കു എന്നോട് ആ വിധത്തിൽ പെരുമാറാൻ നോക്കിക്കോളൂ."

"എന്തെല്ലാം വിഡ്ഢിത്തങ്ങളാണീപറയുന്നത്?" എന്നു അക്ഷമയോടെ സമരേന്ദ്രൻെറ വാഗ്ധാരണിയെ തടഞ്ഞുകൊണ്ടു ഊൎമ്മിള ചോദിച്ചു. "തീൎച്ചയായും അദ്ദേഹം നിങ്ങളെ നിങ്ങളുടെ അമ്മാമനാണെന്നു കരുതിയിരിക്കയാണ്. അല്ലെങ്കിൽ ഈ വിധമൊന്നും എഴുതുകയില്ലായിരുന്നു."

സമരേന്ദ്രന്നു ആ പരമാൎത്ഥം കണ്ടുപിടിക്കുവാൻ വളരെ നേരം വേണ്ടിവന്നില്ല, എന്നാലും, തീരെ വിശ്വസി

ക്കാത്ത മട്ടിൽ തലകുലുക്കിക്കൊണ്ട്, ആയാൾ തുടൎന്നിങ്ങ നെ പറഞ്ഞു:—"വാസ്തവത്തിൽ അങ്ങനെയല്ല. എന്റെ അമ്മാമന്റെ പേർ ഉമേശചന്ദ്രബാബു എന്നാണെന്ന് അറിഞ്ഞുകൂടാത്തവർ ആരുണ്ട്? അദ്ദേഹം തീൎച്ചയായും എനിക്കാണ് എഴുതിയിട്ടുള്ളത്; ഇഷ്ടമുണ്ടെങ്കിൽ ഇനിയ ങ്ങോട്ട് എന്നെ സമരമ്മാമൻ എന്നു വിളിച്ചോളൂ. ഞാൻ വിരോധമൊന്നും പറയുന്നില്ല."

"ശരി, ശരി. നിങ്ങൾ വിരോധമൊന്നും പറഞ്ഞി ല്ലെങ്കിൽ സകലതുമായി! അങ്ങനെ അസാധാരണയായിട്ടു ള്ളതൊന്നും ചെയ്യുവാൻ ഞാൻ ഒട്ടും വിചാരിക്കുന്നില്ല. ഇ താ, രശീതികളെടുത്തോളൂ. ഞാനവയിൽ ഒപ്പിട്ടിട്ടുണ്ട്."

സമരേന്ദ്രൻ രശീതികളും കൊണ്ടു താഴെ പോയി. അല്പം കഴിഞ്ഞപ്പോൾ, ചതുരത്തിലുള്ള ഒരു പൊതിയും കയ്യിലാക്കിക്കൊണ്ടു വന്നു പറഞ്ഞു:—"തപാൽ ശിപായി ഈ ചെറിയ കെട്ട് ഇവിടെ തന്നു; വലിയതു താമസിയാ തെ എത്തും. തുറക്കൂ. എന്താണ് വന്നിട്ടുള്ളതെന്നു നോക്കൂ."

ഊൎമ്മിള ആ കെട്ടുംകൊണ്ടു തന്റെ മുറിയിലേക്കു പോയി. കെട്ടിയിരുന്ന ചരടു സാവധാനത്തിൽ അഴിച്ചു കൊണ്ട് ഇപ്രകാരം വിചാരിക്കുവാൻ തുടങ്ങി, "എന്താണി പ്പോൾ വന്നിരിക്കുന്നത്? ഞാൻ വളരെ സാധനങ്ങൾ അയയ്ക്കുവാൻ ചന്ദ്രബാബുവിന് എഴുതിയിരുന്നു. അതി ലേതാണ് ഇപ്പോൾ അയച്ചിട്ടുള്ളത്? ഏതായാലും സമര ബാബുവിനു കളിയാക്കാനറിയാം. ശിശിരബാബു തെ റ്റായെഴുതിപ്പോയിട്ടുള്ളതാണെന്നു സമരബാബുവിനു നല്ല വണ്ണം അറിയാം. എന്നാലും പലതരം വിഡ്ഢിത്തങ്ങൾ പ റഞ്ഞുകൊണ്ടിരിക്കും." പെട്ടെന്ന് എന്തൊ ഒരു വിചാരം

ഉള്ളിലുദിച്ചതിനാൽ, അവരുടെ മുഖത്തു ലജ്ജയോടുകൂടിയ ഒരു പുഞ്ചിരി പരക്കുകയും കവിൾത്തടങ്ങളിൽ കുറച്ചു ചുകപ്പുനിറം വ്യാപിക്കുകയും ചെയ്തു. തന്റെ സാന്നിദ്ധ്യത്തിൽതന്നെ അവൎക്കു നാണം തോന്നി, അവർ എഴുന്നേറ്റ് ഒരു കത്തിരയെടുത്തു ആ പെട്ടിന്മേലുള്ള വക്കുചരടു മുറിക്കുവാൻ തുടങ്ങി.

ചരടു മുറിച്ചു കളഞ്ഞ്, കെട്ടഴിച്ച്, ഓരോന്നായി എത്ര തവിട്ടുകടലാസ്സുകളെയാണ് ഊൎമ്മിള എടുത്തു നീക്കിയതെന്നു പറയുവാൻ പ്രയാസം. അതിന്നുശേഷം തുണികൾ കൊണ്ടു പൊതിഞ്ഞിരിക്കുന്നതായി കണ്ടു. അതും കഴിഞ്ഞിട്ട്, പത്തിയായി. ഒടുവിലത്തെ ആവരണവും അവർ ക്ഷമകേടോടെ നീക്കിയ ഉടനെ, തന്റെ മരിച്ചുപോയ അമ്മയുടെ അതിമനോഹരമായ കോമളവദനം അവരുടെ നേത്രങ്ങൾക്കു മുമ്പാകെ പ്രത്യക്ഷപ്പെട്ടു. സുരസുന്ദരിയുടെ ഛായാപടം പിന്നെയും അവരുടെ പുത്രിയുടെ ഹൃ[illegible].

ചിത്രത്തെ തന്റെ കിടക്കമേൽ വെച്ചിട്ട് ഊൎമ്മിള രാമസുന്ദരിയെ അന്വേഷിച്ചു പുറപ്പെട്ടു. അവൾ അപ്പോൾ അടുക്കളയിലും കലവറയിലുമുള്ള ജോലിയിൽ പ്രവേശിച്ചിരിക്കുകയായിരുന്നു. ഊൎമ്മിളപോയി അവരെ വിളിച്ച്, "ചെറിയമ്മെ! എന്റെ അമ്മയുടെ ചിത്രം തപാൽ വഴി എത്തിയിട്ടുണ്ട്. അതുകാണണ്ടെ?" എന്നു ചോദിച്ചു.

"നിന്റെ അമ്മയുടെ ഛായയൊ? ഇതാ ഞാൻ വരുന്നു, ഓമനെ. ഒരു നിമിഷം നില്ക്കു. ഇതൊന്നു കഴിച്ചോ

ട്ടെ. അല്ലെങ്കിൽ അകത്തെത്തുന്നതിന്നു മുമ്പ് വെപ്പുകാരി എന്നെ വിളിച്ചുപദ്രവിച്ചു പ്രാണനെടുക്കും".

താനെടുത്തിരുന്ന വേല വേഗത്തിൽ മുഴുവനാക്കി അവർ ഊൎമ്മിളയൊരുമിച്ചു മുകളിലെത്തി ചിത്രമെടുത്തു നോക്കിക്കൊണ്ട് ഇങ്ങനെ പറഞ്ഞു:— "അമ്മോ! ഇതവരുടെ ഒന്നാന്തരം ഛായയായിട്ടുണ്ട്! അവർ ഇതുപോലെതന്നെ ഇരുന്നിരുന്നു. ഇതെടുത്തപ്പോൾ അവൾക്കെത്ര വയസ്സായി? അതു് ഊൎമ്മിള എങ്ങനെ അറിയും അല്ലെ? അവരുടെ മരണത്തിന്നല്പം മുമ്പായിരിക്കണമെന്നാണ് ഞാൻ കരുതുന്നത്. ഇരുപത്തിരണ്ടോ ഇരുപത്തിമൂന്നോ വയസ്സായപ്പോൾ മരിച്ചുപോയി".

"ആട്ടെ, ചെറിയമ്മെ, നിങ്ങൾ എന്റെ അമ്മയായിട്ടു വളരെ പരിചയമായിരുന്നു ഇല്ലെ?"

"അതെ, വളരെ അടുപ്പമായിരുന്നു. എന്റെ അച്ഛന്റെ വീടും അവരുടെ മുത്തച്ഛന്റേതും തൊട്ടുതായിരുന്നു. ഞങ്ങൾ ഒരു വീട്ടിലെ കുട്ടികളെപ്പോലെ വളൎന്നു വന്നു. രാമസുന്ദരിയെന്നും സുരസുന്ദരിയെന്നുമുള്ള ഞങ്ങളുടെ പേരുകൾ ഒരുമിച്ചാണ് ഇട്ടിട്ടുള്ളത്. ആ പ്രദേശത്തിലെ മദാമ്മമാരുടെ ഭരണത്തിൽ ഒരു പള്ളിക്കൂടമുണ്ടായിരുന്നു. ഞങ്ങൾ രണ്ടുപേരും ഒരുമിച്ചാണ് അതിൽ പഠിച്ചിട്ടുള്ളതും. ഇതുപോലെ ഞങ്ങൾ പതിമ്മൂന്നു പതിന്നാലുകൊല്ലം കഴിച്ചു, പിന്നെ, എന്നെ എന്റെ അച്ഛൻ നാട്ടുപുറത്തു ഒരു ഗ്രാമത്തിൽ ഒരിടത്തു കല്യാണം കഴിച്ചുകൊടുത്തു. എന്നാൽ നിന്റെ അമ്മ അവരുടെ വിദ്യാഭ്യാസത്തെ പൂൎത്തിയാക്കുന്നതിന്നു പോയി. അതിന്നുശേഷം, കുറെ കാലത്തേക്കു ഞങ്ങൾ തമ്മിൽ കാണുകയോ കേൾ

ക്കുകയൊ ഉണ്ടായിട്ടില്ല. എൻെറ അച്ഛൻെറ വീട്ടിലേക്കു ഞാൻ ഒരു വിധവയായി മടങ്ങിവന്നു. നിൻെറ അമ്മ അപ്പോഴും കല്ല്യാണം കഴിച്ചിട്ടുണ്ടായിരുന്നില്ല. അതിനെ പററി എന്തൊക്കെയൊ കേട്ടിരുന്നു. ആയിടയിലാണ് ഞാൻ അവരെ ഒടുക്കം കണ്ടിട്ടുള്ളത്".

അതുവരെ ഒരു ചിത്രം മാത്രമായിരുന്ന തൻെറ അമ്മയെപററി ഊൎമ്മിള ഒന്നാമതായി കേട്ടതു ഇതായിരുന്നു. രാമസുന്ദരി പൂൎവ്വ ചരിത്രകഥനത്തെ പെട്ടെന്നു നിറുത്തി. ഊൎമ്മിള വേഗം ചോദിച്ചു:— "എന്താണ് ആ 'എന്തൊക്കെയൊ' ചെറിയമ്മെ? എൻെറ അച്ഛനുമായിട്ടുള്ള അമ്മയുടെ വിവാഹബന്ധത്തിനെ കുറിച്ചായിരുന്ന ആ ലഹളയെല്ലാമെന്നു ഞാൻ വിചാരിക്കുന്നു. ആട്ടെ, എന്തായിരുന്നു അദ്ദേഹത്തിൻെറ പേർ?"

"ഈശ്വര! അതുകൂടി നിനക്കറിഞ്ഞുകൂടെ? നിൻെറ അച്ഛൻെറ പേർ അനംഗമോഹനൻ. എത്രയും രൂപലാവണ്യത്തോടുകൂടിയിരുന്ന ആയാൾക്ക് ആ പേർ വളരെ ചേൎച്ചയുള്ളതുമായിരുന്നു. ഇത്ര സൌന്ദൎയ്യമുള്ള ഒരു സ്വരൂപം ഞാൻ കണ്ടിട്ടേയില്ല. അതെ, അതുതന്നെയായിരുന്നു ആ ലഹളയെല്ലാം. അല്ലാതെന്താ? ഈ വിവാഹത്തിന്ന് ആരെങ്കിലും സമ്മതിച്ചു എന്നു നീ കരുതുന്നുണ്ടൊ? സുരആരു പറഞ്ഞതും കേട്ടില്ല. അവരുടെ അഭിപ്രായം പോലെ വിവാഹം ചെയ്തു. അതിൽ പിന്നീട് അവർ രണ്ടൊ മൂന്നൊ വൎഷം കൂടിയെ ജീവിച്ചിരുന്നുള്ളു എന്നാണ് എനിക്കു തോന്നുന്നത്. മരിക്കുമ്പോൾ നിനക്ക് ഒരു വയസ്സായിട്ടുണ്ടാവും".

ഊൎമ്മിള ഇതെല്ലാം ശ്രദ്ധയോടുകൂടി കേൾക്കുകയാ

യിരുന്നു. രാമസുന്ദരിയുടെ സംഭാഷണം തുടരുന്നതിന്നു ഓരോ ചോദ്യവും ഇടവിടാതെ ചോദിച്ചിരുന്നു.

"എന്റെ അമ്മ എന്തുകാരണംകൊണ്ടാണ് മരിച്ചത്?"

രാമസുന്ദരിയുടെ മുഖം ഉടനെ ഒന്നു ഘനത്തു; അവർ മിണ്ടാതെയായി. കുറെകഴിഞ്ഞ്, വളരെ ആവലാതിക്കും അപേക്ഷയ്ക്കും ശേഷം, അവർ പറഞ്ഞു:— "എനിക്കറിഞ്ഞുകൂട, എന്റെ ഓമനേ. ആളുകൾ ഓരോ വിധത്തിലൊക്കെ പറയും. എന്നാൽ അതു കേൾക്കുന്നതുകൊണ്ടു നിനക്കു ലാഭമൊന്നുമില്ല."

കാരണമറിവാനുള്ള ഊർമ്മിളയുടെ ആഗ്രഹംപത്തിരട്ടി വർദ്ധിച്ചതായി സുരസുന്ദരി കണ്ടു. ഊർമ്മിള രാമസുന്ദരിയുടെ കൈരണ്ടും പിടിച്ചുകൊണ്ട് "അല്ലാ, പെറിയമ്മെ! നിങ്ങൾ എന്നോടു മുഴുവനും പറയണം. ഇതെന്തു സമ്പ്രദായമാണ്? എന്റെ അച്ഛന്റെയും അമ്മയുടേയും കഥ ഞാനൊഴികെ എല്ലാവക്കും അറിവാൻ വിരോധമില്ല. എനിക്കു മാത്രമാണൊ അതറിയുന്നതിന്നു തടസ്ഥം? മററുള്ളവരെക്കാൾ അധികം അറിയേണ്ടതു ഞാനല്ലെ?" എന്നു ചോദിച്ചു.

രാമസുന്ദരി ഒടുവിൽ പറഞ്ഞു — "അമ്മയേയും അച്ഛനേയും കുറിച്ചുള്ള ആ വക കഥകളൊക്കെ അവരുടെ പുത്രിയോടു ഞാൻ പറയട്ടെ അല്ലെ? അതു നിന്റെ ചെവികൾക്കുള്ളതല്ല. അതൊരു ഭയങ്കരസംഗതിയാണ്".

ഊർമ്മിള ഞെട്ടി, രാമസുന്ദരിയുടെ കൈകൾ താനേ വിട്ടു. എന്തു കഠിനസംഭവത്തിന്റെ നിഴലാണ് തന്റെ ശൈശവത്തെ ബാധിച്ചത്? ആ സ്വർഗ്ഗീയമായ കോമളത്ത

പത്തെ ചുററികെട്ടിയിരിക്കുന്ന ആ ഭയങ്കരമായ കഥയെന്താണ്"?

"അങ്ങനെയാവട്ടെ, ആ വക വിലയില്ലാത്ത സാഗതികളെല്ലാം കേട്ടിട്ട് ഒന്നും കിട്ടാനില്ല" എന്നു രാമസുന്ദരി പറഞ്ഞു. "നിൻെറ അമ്മയെപ്പോലെയുള്ള ഒരു പെൺകുട്ടി എങ്ങനെയാണ് ഇങ്ങനെയുള്ള ഒരു വിവാഹത്തിൽ പെട്ടതെന്ന് എനിക്കറിഞ്ഞുകൂടാ. അവൾക്ക് പുരുഷന്മാരെ കിട്ടുവാൻ വല്ല പ്രയാസമുണ്ടായിരുന്നൊ? പഠിപ്പുകൊണ്ടാവട്ടെ, ബുദ്ധികൊണ്ടാവട്ടെ, പണംകൊണ്ടാവട്ടെ ക്ഷേത്രനാഥബാബുവിനെപ്പോലെ എത്ര എത്ര ചെറുപ്പക്കാരുണ്ടാവും? അദ്ദേഹം സുരയെ കിട്ടുവാൻ വേണ്ടി ഭ്രാന്തു പിടിച്ച് എന്തെല്ലാം പ്രയത്നിച്ചുനോക്കി? നിൻെറ അച്ഛൻെറ രണ്ടാം വിവാഹം അദ്ദേഹം എത്ര ഭയങ്കരമായ ഒരു സംഭവമാക്കിതീർത്തു! അദ്ദേഹത്തിനെ വീട്ടിനകത്തുകൂടി ഇരിക്കുവാൻ ബുദ്ധിമുട്ടു നേരിടുവിച്ചു. 'ആ കൊലപാതകിയെ ഇപ്പോൾതന്നെ ഞാൻ കൊല്ലും' എന്നു ക്ഷേത്രനാഥൻ പറഞ്ഞു. ശേഷം പേർ അദ്ദേഹത്തെ പിടിച്ചുനിറുത്താൻ എന്തു പാടുപെട്ടു! ഒടുവിൽ അദ്ദേഹം പോയിട്ടു നിന്നെ ബലാല്ക്കാരമായി കൊണ്ടുവരികയാണ് ചെയ്തത്. പിന്നെ രണ്ടാഴ്ചവട്ടത്തേക്കു നിന്നെ എൻെറ അടുക്കൽ താമസിപ്പിച്ചുതന്നശേഷം, നാട്ടിൽ പോവുമ്പോൾ നിന്നേയും കൂട്ടിക്കൊണ്ടുപോയി".

രാമസുന്ദരി അവരുടെ കഥയെല്ലാം അവസാനിപ്പിച്ചു മുവട്ടിലേക്കുപോയി. ഊർമ്മിള സുരസുന്ദരിയുടെ ചിത്രവും മടിയിൽ വെച്ചുകൊണ്ടു നിശ്ചലയായിരുന്നു. രാമസുന്ദരിയാൽ വിവരിക്കപ്പെട്ട സംഭവങ്ങൾ ഓരോന്നായി ഊ

ർമ്മിളയുടെ കണ്ണുകൾക്കു മുമ്പിൽ ചിത്രങ്ങളെന്നപോലെ കണ്ടുതുടങ്ങി. ഒരു സുരസ്ത്രീയെപ്പോലെ സുന്ദരിയായ ഈ തരുണി അവളുടെ അമ്മ—നിസ്സീമമായ സൌന്ദൎയ്യത്തിന്നു കാതലായി, എന്നാൽ കലിയുടെ കളിനിലമായിട്ടുള്ള മനസ്സോടുകൂടിയ ഒരാൾ അവരുടെ അച്ഛൻ; ഈ വിചാരങ്ങൾ അവരുടെ ദേഹമാസകലം വിറകൊള്ളിച്ചു. ക്ഷേത്രനാഥനൊ? താൻ കണ്ടു പരിചയിച്ചിട്ടുള്ള മദ്ധ്യവയസ്കനായ അല്പവാക്കുകളോടും ഗൌരവത്തോടുംകൂടിയ ക്ഷേത്രനാഥനെയല്ല അപ്പോൾ കണ്ടത്; ഹൃദയത്തിൽ മുളച്ചുവളൎന്നുവരുന്ന വികാരങ്ങളുടെ അമൎച്ചയില്ലാത്ത ശക്തിയോടുകൂടിയതും പ്രായം അധികമാവാത്തതും ആയ ഒരു യുവാവായിട്ടാണ് തോന്നിയത്. അവരുടെ ചാപലസ്പൃക്കായ ശിശുദശയിൽനിന്നു അവരെ രക്ഷപ്പെടുത്തിയത് ആ ക്ഷേത്രനാഥനൊ? ക്ഷേത്രനാഥൻ അവരോടു സ്നേഹപൂൎവ്വകം ഒരു വാക്കുപോലും ഒരിക്കലും സംസാരിച്ചിട്ടില്ലായിരുന്നു. സ്നേഹമൊ അതുപോലെയുള്ള മാൎദ്ദവമേറിയ മറ്റുവല്ല വികാരങ്ങളൊ അദ്ദേഹത്തിന്നുണ്ടെന്നു വിചാരിക്കുവാൻപോലും അവൾക്കു പ്രയാസം നേരിട്ടു. എന്നാൽ, ഇന്നാകട്ടെ ഊൎമ്മിളയ്ക്കു ആ അഭേദ്യമായ മറയ്ക്കു പിന്നിൽ— ആ ബാഹ്യസ്വഭാവങ്ങൾക്കിടയിൽ— അദ്ദേഹത്തിന്റെ ഹൃദയത്തിൽ— ഒതുങ്ങിക്കിടന്നിരുന്ന ദൃഢതരമായ പ്രേമശക്തി അറിയുന്നതിന്നു സാദ്ധ്യമായി. അവർ സുരസുന്ദരിയുടെ പുത്രിയായതുകൊണ്ടാണ് ക്ഷേത്രനാഥൻ അദ്ദേഹത്തിന്റെ സ്നേഹിതന്മാരേയും ബന്ധുക്കളേയും തിരസ്കരിച്ച് അവരെ ഒരുമിച്ചു കൂട്ടിക്കൊണ്ടുപോയത്. തന്റെ അമ്മയുടെ എ

ന്നെന്നും മാഞ്ഞുപോവാത്ത സ്മരണയാണ് അവളെ ഈ ദിവസങ്ങളെല്ലാം ജീവിതത്തിലുള്ള കഷ്ടപ്പാടുകളിൽനിന്നും ഉപദ്രവങ്ങളിൽനിന്നും രക്ഷിച്ചു പോന്നത്. എന്നാൽ ഇന്നാകട്ടെ, അവൾ വാസ്തവത്തിൽ അമ്മയില്ലാത്തവളായി തീന്നിരിക്കുന്നു. അവളുടെ അമ്മ വളരെ മുമ്പുതന്നെ മരി ച്ചിരിക്കുന്നു എങ്കിലും യാതൊരാളുടെ സ്നേഹശക്തികൊണ്ട് അമ്മയുടെ അഭാവത്തെ അറിയാതെ കഴിച്ചുവൊ ആ ആളും ഇന്നു സ്മൃതിശേഷനായി തീന്നിരിക്കുന്നു. തന്റെ ജീവകാലത്തിൽ വന്നുംപോയുമിരുന്ന എല്ലാ ദുഃഖങ്ങളും,— വളരെയെല്ലാം അറിയാതെ പോയിട്ടുണ്ട്, വളരെയെല്ലാം മറന്നും കഴിഞ്ഞു— എന്നാലും അവനെല്ലാം ഒന്നായി ചേ ന്നു തന്റെ ഈ കഷ്ടതരമായ പുതിയ ജീവിതാരംഭത്തി ങ്കൽ ഹൃദയത്തോടുമല്ലിടുവാൻ പുറപ്പെട്ടപോലെ ഊമ്മിളയ്ക്കു തോന്നി. കൂടിക്കൂടിവരുന്ന ഓരോ അരിഷ്ടങ്ങളുടെ ഭാരംകൊണ്ട് അനങ്ങുവാൻ വഹിയാതെയായി, അവൾ തന്റെ മുറിയിലെ ഏകാന്തതയിൽ ഇരുന്നു പോയി.

ഉടനെ പുറത്തുനിന്നു കാലടികളുടെ ശബ്ദം കേട്ടു, അവർ തിരിഞ്ഞുനോക്കി. സമരേന്ദ്രൻ തന്റെ മുറിയിൽ നിന്നു കലാശാലയിലേക്കു പുറപ്പെട്ട്, അവരുടെ നേരിട്ടുവ രുന്നുണ്ടായിരുന്നു. ഊമ്മിള വേഗം കണ്ണുകൾ തുടച്ച് ക ട്ടിലിന്മേൽനിന്നു ചാടി എഴുനേററു,

അവളുടെ മുറിവാതുക്കൽ എത്തിയപ്പോൾ സമരേ ന്ദ്രന്റെ നോട്ടം അവളുടെ നേക്കു തിരിച്ചു. പിന്നെ സാ ധാരണമട്ടിൽ "ഞാൻ പോകുംവഴിക്ക് ഊമ്മിളയുടെ പു സ്തകപ്പട്ടിക മനഃപ്പാഠമാക്കുന്നുണ്ട്. ഭയപ്പെടേണ്ട, ഞാൻ തെററിക്കില്ല" എന്നായാൾ പറഞ്ഞു.

ഊൎമ്മിള ആശ്വാസത്തോടെ ഒന്നു നിശ്വസിച്ചു. സമരബാബു വേറെ ഒന്നും കണ്ടില്ലെ?

അഹോ ഭൂതകാലമേ! നിന്റെ ആദ്യന്തവിഹീനതയ്ക്കു വൎത്തമാനകാലത്തിലെ ഒരു നിസ്സാരനിമിഷത്തിന്റെയെങ്കിലും കയ്യിൽപെട്ടു പരാജയം പ്രാപിച്ചുതായി സമ്മതിക്കേണ്ടിവരുന്നുവല്ലൊ!

---

## അദ്ധ്യായം ൭

സൂൎയ്യൻ പടിഞ്ഞാട്ടു ചാഞ്ഞുതുടങ്ങിയിട്ടും ഊൎമ്മിളയ്ക്കു് അലസതയിട്ടു കിടക്കയിൽനിന്നു് എഴുന്നേല്ക്കുവാൻ സാധിച്ചില്ല. അവളുടെ കയ്യിൽ ഒരു പുസ്തകമുണ്ടായിരുന്നതു ശരിയാണെങ്കിലും അതിൽ അവളെത്രത്തോളം വായിച്ചു എന്നു പറയുവാൻ ഞെരുക്കമായിരുന്നു.

ആ സമയത്തു് വയസ്സുകാരി വാതുക്കൽ വന്നു് എത്തിച്ചുനോക്കി, "ചില ആളുകൾ താഴെ വന്നിട്ടുണ്ടു്. അമ്മ വിളിക്കാൻ പറഞ്ഞയച്ചു" എന്നു പറഞ്ഞു.

ഊൎമ്മിള കിടക്കയിൽനിന്നു് ധൃതിപ്പെട്ടെഴുന്നേററു. ആരാണിപ്പോൾ വന്നിരിക്കുന്നതു്?" അവൾ പലതും ആലോചിച്ചുകൊണ്ടു് വേഗത്തിൽ കാലും മുഖവും കഴുകി ആരെന്നറിയുവാനുള്ള കൌതുകത്തോടെ ചുവട്ടിലേക്കു പോയി. അവൾ ചെന്നമുറിയെ സല്ക്കാരമുറി എന്നാണു് പറഞ്ഞുവരാറുള്ളതു് എങ്കിലും, ഊൎമ്മിള വന്നതുമുതല്ക്കു് ഇതുവരെ അതിലാരും ഇരിക്കുന്നതായി കണ്ടിട്ടില്ല. രാമസുന്ദരിയുടെ സ്നേഹിതരിൽ ആരെങ്കിലും വന്നാൽ, അവരെ രാമസുന്ദരി

അവരുടെ കിടപ്പുമുറിയിലാണ് അധികവും സൌകൎയ്യമായി സ്വീകരിച്ചിരുന്നത്. സമരേന്ദ്രന്റെ സ്നേഹിതസംഘവും ആ വീട്ടിൽ അവിടെ ഇരിക്കുന്നതിനുള്ള തരത്തിൽ പെട്ടവരായിരുന്നില്ല. പുറത്തുനിന്നു പലേ സ്വരത്തിലും പലേ പേരിലും ആയാളെ വിളിച്ച് വഴിയിൽനിന്നു സംസാരിക്കയോ ഒരുമിച്ചു ലാത്തുവാൻ കൂട്ടിക്കൊണ്ടു പോവുകയോ ആയിരുന്നു അവരുടെ പതിവ്. ഊൎമ്മിളയെ കാണുവാൻ ആരും വന്നിരുന്നില്ല. അതുകൊണ്ട് തന്റെ കൂട്ടുകാരാരെങ്കിലും വന്നാൽ അവരെ എവിടെയാണ് ഇരുത്തേണ്ടതെന്ന് ആലോചിക്കേണ്ട സന്ദൎഭം ഊൎമ്മിളയ്ക്കു ഉണ്ടായിട്ടുമില്ല.



ഊൎമ്മിള ആ മുറിയിൽ പ്രവേശിച്ചപ്പോൾ അവിടെ ആദ്യമായി കണ്ടത് ഏതാണ്ട് പ്രായം ചെന്നതും എന്നാൽ നിലവിട്ടുള്ള വസ്ത്രം ധരിച്ചിട്ടുള്ളതുമായ ഒരു പ്രൌഢയെ ആയിരുന്നു. പൊക്കത്തിലും വണ്ണത്തിലും അവൾ അത്രത്തോളം വലുതായിരുന്നതുകൊണ്ട് അവളുടെ അടുത്തുണ്ടായിരുന്ന രാമസുന്ദരി അതികൃശയായി തോന്നിക്കപ്പെട്ടു. ആഗതയായ സ്ത്രീ ഉടുത്തിട്ടുള്ള സാരിയുടെ വക്കത്തു മിന്നിക്കൊണ്ടിരുന്ന സ്വൎണ്ണപ്പീത്ത അതു കാണുന്നവരുടെ കണ്ണുകളെ മഞ്ഞളിപ്പിച്ചിരുന്നു. അവർ ധാരാളം ആഭരണങ്ങളും അണിഞ്ഞിരുന്നു. കാലിന്മേൽ ഇട്ടിരുന്ന മാൎദ്ദവമേറിയ തോൽചെരുപ്പുകളുടെ കുററികൾ വളരെ പൊക്കമുള്ളവയായിരുന്നതുകൊണ്ട്, അവയെ ധരിച്ചിരിക്കുന്ന ആളുടെ ഘനമേറിയ ഭാരം താങ്ങുവാൻ കഴിയാതെ ഒടിഞ്ഞുപോകയില്ലയൊ എന്നു കാണികൾക്കു തോന്നിക്കുകയും ചെയ്തിരുന്നു. അവളുടെ ഘനംകൊണ്ട്, ഇരുന്നിരുന്ന കൌച്ചിതന്നെ ഒന്നു വളഞ്ഞിട്ടുള്ളതായി കാണപ്പെട്ടു.

ഉമ്മിളയെ കണ്ടമാത്രയിൽ അവർ അവരുടെ ആവട്ടമുഖത്തിൽ ഒരു പുഞ്ചിരി തൂകിക്കൊണ്ട്, "ഇതാണ് ഉമ്മിള അല്ലെ? നല്ല സുന്ദരിയായി വളൎന്നിട്ടുണ്ട്" എന്നു പറഞ്ഞു.

രാമസുന്ദരി ആംഗ്യംകൊണ്ടറിയിക്കുകയാൽ, ഉമ്മിള അടുത്തുവന്നു പ്രണാമം ചെയ്തിട്ട് സമീപം ഇരുന്നു. "ഇതാണ് മിസ്സസ്സ് മിത്രൻ" എന്ന് ആഗതയായവരെ ഉമ്മിളയ്ക്കു രാമസുന്ദരി പരിചയപ്പെടുത്തിക്കൊടുത്തു. "ഇവർ നിൻെറ വീട്ടിൽ വന്ന ലളിതയുടെ അമ്മയാണ്. ഇത് അവരുടെ മകളാണ്. ലളിതയെ നീ അറിയുമല്ലൊ. ഇല്ലെ?"

ഉമ്മിള തലയാട്ടി വാക്യഭാഗവും ഒന്നുംനോക്കി. അവൾ മുറിയിൽ കടന്ന ഉടനെ അവിടെ പലരെ ആളുകളെ കണ്ട കാരണം സംസാരിക്കുവാനുള്ള ശക്തി ഉമ്മിളയെ തീരെ വിട്ടുപിരിഞ്ഞതായി അവൾക്കു തോന്നി. രാമസുന്ദരിയുടെ വാക്കുകൾ കേട്ട് തല ഉയൎത്തിയപ്പോൾ തൻെറ അടുക്കൽതന്നെ ഒരു കസാലമേൽ പത്തുപതിമൂന്നു വയസ്സായ ഒരു ബാലിക ഇരിക്കുന്നതു കണ്ടു. അവളുടെ നിറം പ്രകാശമുള്ളതും ഒരുമട്ട കറുത്തതുമായിരുന്നു. എന്നാൽ മുഖത്തു പൊടിയിട്ടിരുന്നതുകൊണ്ട് നിറത്തെ കുറിച്ചു തിട്ടപ്പെടുത്തിപ്പറയുവാൻ നിവൃത്തിയില്ലായിരുന്നു. അഴിച്ചിട്ടിരുന്ന തലമുടിയുടെ മദ്ധ്യത്തിൽ ഇളംചുവപ്പുനിറത്തിലുള്ള ഒരു നാട കെട്ടിയിട്ടുണ്ടായിരുന്നു. അവൾ അതേ നിറത്തിലുള്ള ഒരു സാരിയും ഉടുത്തിരുന്നു. മുഖം ആകപ്പാടെ വലിയ തരക്കേടില്ല. അവൾ അത്യാശ്ചൎയ്യകരമായവിധത്തിൽ ഞെളിഞ്ഞു അനങ്ങാതെ ഇരിക്കുകയായിരുന്നു.

ഉടുത്തിരുന്ന പട്ടുസാരിയുടെ വക്കിലുള്ള പീത്തയെ എട കെട്ടെയ്ക്കു ശരിയാക്കി വെക്കുന്നതിന്നു വിനിയോഗിച്ചിരുന്ന അവളുടെ കൈകളുടെ ധൃതിയോടുകൂടിയ ചലനം മാത്രമേ കാഴ്ച്ചയിൽ അവളിലുണ്ടായിരുന്നുള്ളു. അവളുടെ അപ്പോഴത്തെ മാതിരിയിൽനിന്ന് അവളുടെ വത്തമാനകാലവും ഭാവിയും മുഴുവൻ ആ ഉടുപ്പിന്റെ ആ സമയത്തെ ആഡംബരസ്ഥിതിയെ നിലനിത്തിപ്പോരുന്നതിനെ ആശ്രയിച്ചിരിക്കുന്നുവൊ എന്നു തോന്നും. മറെറാരുമൂലയിൽ ലളിതൻ സമരേന്ദ്രനുമായി ഓരോ സംഗതികളെക്കുറിച്ചു വലിയ തക്കങ്ങൾ നടത്തിക്കൊണ്ടിരുന്നിരുന്നു. രാമസുന്ദരി തന്റെ നാമത്തെ ഉച്ചരിച്ച സമയം, അത്ഭുതത്തോടെ ആ വഴിക്ക് ഒരു നിമിഷനേരത്തേക്ക് ആയാൾ ഒന്നുനോക്കി. എങ്കിലും തമ്മനാടായി പിന്നെ ആരും ഒന്നും പറഞ്ഞു കേൾക്കായ്കയാൽ ലളിതൻ വീണ്ടും തക്കത്തിൽ പ്രവേശിച്ചു. എന്നാൽ ഊമ്മിളയുടെ സാന്നിദ്ധ്യം ആയാളുടെ ശ്രദ്ധയിൽ ഒരു ഭാഗത്തെ ആകഷിച്ചിട്ടുണ്ടെന്ന് അറിയുന്നതിന്നു സമരേന്ദ്രന്ന് അധികം സമയം വേണ്ടിവന്നില്ല.

തന്റെ ചെറിയ പുത്രിയെ നോക്കി ഗിരിബാല (മിസ്സ് മിത്രൻ) ഇങ്ങനെ പറഞ്ഞു:— "ലതീ, ഇവിടെ വരു. ഊമ്മിളയായി പരിചയമാകണ്ടെ? ഒന്നും ചെയ്യാതെ അവിടെ ഇരിക്കുന്നതെന്താണ്?"

ലതി പതുക്കെ ഒന്നു ചിരിച്ചുകൊണ്ടു മുമ്പാക്കം വന്നു. ഉടുപ്പെല്ലാം ശരിപ്പെടുത്തി ഊമ്മിളയ്ക്കു അഭിമുഖമായി ഇരുന്നു.

ഇപ്പോൾ എന്തെങ്കിലും സംസാരിക്കേണ്ടത് അത്യാവശ്യമാണെന്ന് ഊമ്മിള കണ്ടു. അതിനാൽ വളരെ ആലോചിച്ചിട്ട് "എന്താ പേര്" എന്നു ചോദിച്ചു.

"എന്റെ പേർ മന്ദരകുമാരി എന്നാണ്" എന്ന് അവൾ ഒരിക്കൽകൂടി ആ പുഞ്ചിരിതൂകിക്കൊണ്ടു ഉത്തരം പറഞ്ഞു. "മുമ്പ് സ്വർണ്ണലത എന്നായിരുന്നു; അതാണ് ഇപ്പോഴും എന്നെ എല്ലാവരും ലതി എന്നു വിളിക്കുന്നത്".

കുറച്ചുനേരം മൌനമായിരുന്നതിന്നുശേഷം "ഏതു പള്ളിക്കൂടത്തിലാണ് പഠിക്കുന്നത്?" എന്ന് ഊൎമ്മിള ചോദിച്ചു.

"ഡയോസിസൻ സ്കൂളിലാണ് ഞാൻ പോകുന്നത്."

എത്രയും കൃത്യവും നിലയുമുള്ള ഈ മാന്യയുവതിയോടു പിന്നെ എന്തു വിഷയത്തെ പററിയാണ് സംസാരിക്കേണ്ടത് എന്നറിയാതെ ഊൎമ്മിള വീണ്ടും മൌനത്തെ അവലംബിച്ചു. ഗിരിബാലയാകട്ടെ രാമസുന്ദരിയോടു സാമാനങ്ങൾക്കെല്ലാം ഇപ്പോൾ അങ്ങാടിയിൽ അധികരിച്ചിട്ടുള്ള വിലനിരക്കുകളെ കുറിച്ചു വിസ്തരിക്കുകയായിരുന്നു; ലളിതനും സമരേന്ദ്രനും പഴയ തൎക്കത്തിൽതന്നെ ഏൎപ്പെട്ടുകൊണ്ടും ഇരുന്നു.

ആ സമയത്ത് ഊൎമ്മിളയുടെ പ്രിയപ്പെട്ട പൂച്ചക്കുട്ടി ഓടിവന്ന് അവളുടെ കാലുകളുടെ ഇടയിൽ കിടന്നുരുളുവാൻ തുടങ്ങി. ലതി, അതിയ കവിഞ്ഞ സന്തോഷത്താൽ, ചാടി എഴുനേററ് ആ പൂച്ചക്കുട്ടിയെ എടുത്തു. എന്നാൽ കുട്ടികൾക്കു സഹജമായുള്ള ആ അക്ഷമയെ ഓൎത്തു ലജ്ജിച്ച് ഉടനെ അവളുടെ കസാലയിന്മേൽ വീണ്ടും ചെന്നിരുന്നു. പൂച്ചക്കുട്ടി അവളുടെ കയ്യിൽ തന്നെ ഉണ്ടായിരുന്നു. അതിന്റെ വരവ് ഊൎമ്മിളയ്ക്കു വലിയ ആശ്വാസമുണ്ടാക്കി. അവൾക്ക് ആ ഗൌരവക്കാരിയായ വിരുന്നുകാരിയോടു സംസാരിക്കുന്നതിന്നു മറെറാരു വിഷയം കി

ട്ടി. ലതിയുടെ കയ്യിലിരിക്കുന്ന പൂച്ചക്കുട്ടിയെ നോക്കിക്കൊണ്ട്, "പൂച്ചകളേയും പട്ടികളേയും വലിയ ഇഷ്ടമാണെന്നു തോന്നുന്നു? അല്ലേ?" എന്നു ഊർമ്മിള അവളോടു ചോദിച്ചു.

"അതെ, വളരെ ഇഷ്ടമാണ്" എന്ന് ഇപ്പോഴും ഒന്നു നല്ലവണ്ണം ചിരിച്ചുകൊണ്ടു ലതി ഉത്തരം പറഞ്ഞു. "എനിക്കു നല്ലജാതിയിലുള്ള രണ്ടു പൂച്ചക്കുട്ടികളും ഒരു പട്ടിക്കുട്ടിയും ഉണ്ട്. പൂച്ചക്കുട്ടികൾ രണ്ടും വെളുത്ത നിറമാണ്. പട്ടിക്കുട്ടി നല്ല കറുപ്പാണ്. അതും വെളുത്തതായിരുന്നാൽ കൊള്ളാമായിരുന്നു എന്ന് എനിക്കു നല്ല മോഹമുണ്ടായിരുന്നു. പക്ഷെ, കന്നിക പറയുന്നു 'വിഡ്ഢിത്തം, വെളുപ്പ് അത്ര വിശേഷപ്പെട്ട ഒരു നിറമാണോ? കറുപ്പു കാണുവാൻ അതിലും ഭംഗിയുണ്ട്' എന്ന്. അതുകാരണം ഞാൻ കറുത്തതിനെ എടുത്തു. എന്റെ പൂച്ചക്കുട്ടികളുടെ കഴുത്തിൽ ഓരോ ചുവന്ന നാട കെട്ടിച്ചിട്ടുണ്ട്. ഇതിനെ എന്താ ഒന്നും കെട്ടിക്കാത്തത്? ആട്ടെ, ഇതിന്റെ പേരെന്താണ്?"

ലതിയുടെ രണ്ടാമത്തെ ചോദ്യംകൊണ്ട് ഊർമ്മിളയ്ക്ക് ആദ്യത്തേതിന്റെ ഉത്തരം പറയാതെ കഴിഞ്ഞു. "ഞാൻ രൂപാളി എന്നാണ് വിളിക്കുന്നത്, അതിന്റെ അമ്മയുടെ പേര് സോനാളി എന്നാണ്".

"ഓഹൊ. അതാണ് പേര്, അല്ലേ?" എന്നു ലതി അവളുടെ തലമുടി തടവിക്കൊണ്ടു പറഞ്ഞു. "എന്റെ രണ്ടിന്നും 'റ്റസ്സാ' എന്നും 'സിൽവി' എന്നുമാണ് ഞാൻ പേര് കൊടുത്തിട്ടുള്ളത്. നല്ല പേരുകൾ, അല്ലേ?"

"അതെ, നല്ല പേരുകളാണ്. പട്ടിക്കുട്ടിയുടെ പേരെന്താണ്?"

"ഓ! അതിൻെറ പേർ 'ജെററ്' എന്നാണ്. അതു വളരെ കറുത്തുമിന്നുന്ന ഒന്നാണ്. അതുകൊണ്ട് അതിനു കന്നിക ആ പേർകൊടുത്തു".

ഈ കന്നിക ആരാണെന്ന് ഊർമ്മിളയ്ക്കു യാതൊരറിവുമുണ്ടായിരുന്നില്ല. എന്നാൽ അവരെക്കുറിച്ചു ലതി വളരെ ആദരവോടുകൂടി പറയുന്നതായി കണ്ടതുകൊണ്ട് അവർ ഏതോ മാന്യയാണെന്ന് ഊർമ്മിള ഉറച്ചു. അവരെക്കുറിച്ച് ഊർമ്മിള ചിലതു ചോദിക്കുന്നതിനു മുമ്പായി, പുറത്തുനിന്ന് ഒരു കാലടിയുടെ ശബ്ദം കേൾക്കുകയും, നിമിഷനേരത്തിനുള്ളിൽ, പത്തുപതിനഞ്ചു വയസ്സായ ഒരു ആൺകുട്ടി മഴ അടിച്ചു കയറുമ്പോലെ ആ മുറിയിൽ എത്തുകയും ചെയ്തു. "ഇനിയും എത്രനേരമാണ് താമസിക്കാൻ ഭാവം? ഞാൻ 'ബയസ്കോപ്പ്' കാണുവാൻ പോകയാണ്; അപ്പോൾ, അമ്മയുടെ ഇരുമ്പുപെട്ടി വല്ലവരും കുത്തി തുറന്നാൽ അതെൻെറ കുററമാവില്ല".

"നാരുവിൻെറ ഭ്രാന്ത് എപ്പോഴും ഒരുപോലെതന്നെ" എന്നു രാമസുന്ദരി ചിരിച്ചുകൊണ്ടു പറഞ്ഞു "എന്താണിത്ര ബദ്ധപ്പാട്? അമ്മയെ കാണാതെ രണ്ടു നിമിഷം കഴിച്ചുകൂട്ടിക്കൂടെ, അല്ലേ?".

"അല്ല, അതല്ല; എത്രയോ വ്യത്യാസപ്പെട്ട മററൊരു സംഗതിയാണ്" എന്ന് ആക്ഷേപത്താൽക്ഷോഭിച്ച് തല കുലുക്കിക്കൊണ്ടു നരൻ പറഞ്ഞു. "അങ്ങനെയാണ് ഞാൻ പറഞ്ഞതെന്നു തോന്നും! എന്നെ വീട്ടുകാവലിന് ഏല്പിച്ചുകൊണ്ട് അമ്മ ഇവിടെ വന്നിരിക്കുന്നകാരണം എനിക്കു പുറത്തൊന്നും ഇനി പോവുകയേവേണ്ട! അമ്മേ, എപ്പോളാണ് എഴുന്നേല്ക്കാൻ പോകുന്നത്?"

"എന്തൊരു കുട്ടിയാണ്! എന്തിനാണ് ഇങ്ങനെ നിലവിളിച്ചു നിൻെറ ഒച്ചയെല്ലാം നാടുമുഴുവൻ കേൾപ്പിക്കുന്നത്?" എന്നു നരേന്ദ്രൻെറ ഈ സമ്പ്രദായത്താൽ മുഷിഞ്ഞുകൊണ്ട് ലതി ചോദിച്ചു.

തൻെറ മകൻ ഭയപ്പെടുത്തുന്നതു കേട്ട് ക്ഷോഭത്തോടെ പോകുവാൻ എഴുനേററുകൊണ്ട്, "എന്നാൽ ഇനി പ്പോഴം പോകട്ടെ" എന്ന് അവൻെറ അമ്മയും പറഞ്ഞു. "നിങ്ങളെല്ലാവരും ഒരു ദിവസം, ഊർമ്മിളയേയും സമരേന്ദ്രനേയും കൂട്ടിക്കൊണ്ട് ഞങ്ങളെ കാണാൻ വരണം. എന്നാണ് വരിക?"

അവരുടെ കൈപിടിച്ചിരുത്തിയിട്ട് രാമസുന്ദരി പറഞ്ഞു:— "തീച്ചയായിട്ടും ഞങ്ങൾ വരാം. എന്നാൽ ഇപ്പോഴം പോവാൻ ഞാൻ സമ്മതിക്കില്ല. അല്പം നേരവും കൂടി താമസിക്കണം. ഊർമ്മിളെ! കുറച്ചിവിടെ ഇവരൊന്നിച്ചിരിക്കു. ഞാൻ വേഗം വരാം."

"എന്തിനാണ് ഈ ബുദ്ധിമുട്ടെല്ലാം?" എന്ന് ഒന്നുരണ്ടൊഴികഴിവുകളും തടസ്ഥങ്ങളും പറഞ്ഞു തൻെറ മൎയ്യാദ കാണിച്ചുകൊണ്ട് ഗിരിബാല പിന്നെയും ഇരുന്നു. നരൻ അങ്ങോട്ടുമിങ്ങോട്ടും അസ്വാസ്ഥ്യത്തോടെ നടന്നു തുടങ്ങി.

"അമ്മെ, ഇതെന്താണ്? പിന്നെയും ഇരുന്നുവല്ലൊ? നരനെ വലിയ ക്ഷമകേടോടെ കാണാനുമുണ്ട്" എന്നിങ്ങനെ ലളിതൻ സമരേന്ദ്രനുമായുള്ള തക്കം ഒരുവിധം കലാശിപ്പിച്ച് ഒടുവിൽ അമ്മയുടെ അരികെ വന്നുനിന്നുകൊണ്ടു പറഞ്ഞു.

"ഞാനെന്തു ചെയ്യും, ഒന്നു പറയൂ?" എന്നു ഗിരിബാല

ചിരിച്ചുകൊണ്ടു ചോദിച്ചു. "അവരെന്നെ പോവാൻ അനുവദിക്കുന്നില്ല. ഊർമ്മിളെ, ഇതെന്റെ രണ്ടാമത്തെ മകൻ ലളിതനാണ്. ലളിതനെ ഊർമ്മിള കണ്ടിട്ടുണ്ടാവും. ക്ഷേത്രനാഥബാബു ഉണ്ടായിരുന്നപ്പോൾ, ഒരിക്കൽ നിങ്ങളുടെ വീട്ടിൽ വന്നിട്ടുണ്ട്."

ലളിതന്റെ ഉപചാരത്തെ ആദരപൂർവ്വം അംഗീകരിച്ച്, തലതാഴ്ത്തിക്കൊണ്ട്, ഊർമ്മിള പറഞ്ഞു, "ഉവ്വ്, ഇദ്ദേഹം ഞങ്ങളുടെ വീട്ടിൽ വന്നിരുന്നു".

"ഞാൻ അവിടെ അധികം താമസിച്ചില്ല. പോരേണ്ടതായ ധൃതിയുണ്ടായിരുന്നു" എന്നു പറഞ്ഞുകൊണ്ട്, ലളിതൻ ഒരു കസാല വലിച്ച് ഊർമ്മിളയുടെ അടുത്തിട്ട് അവിടെ ഇരുന്നു. "കല്ക്കത്ത അത്ര പിടിച്ചതായി തോന്നുന്നില്ല, ഉവ്വൊ?"

"അതല്ല, ഒട്ടും അസഹ്യത ഉണ്ടായില്ല. ഞാൻ അവിടെ ആയിരുന്നപ്പോൾ ആരേയും കണ്ടിരുന്നില്ല. ഇവിടെ ആളുകളുടെ എടയിൽ പെരുമാറുന്നതിൽ അധികം സന്തോഷമുണ്ട്."

"അതു വാസ്തവംതന്നെ. മററുള്ളവരുടെ സഹവാസം അത്യാവശ്യമാണ്. സംശയമില്ല. എടയ്ക്കു പുറത്തു പോവാറുണ്ടൊ? അതോ സമയം മുഴുവനും വീട്ടിൽതന്നെ കഴിച്ചുകൂട്ടുകയാണൊ?"

"ഞാനെവിടേക്കാണ് പോകുന്നത്?" ലളിതന്റെ അകൃത്രിമമായ സമ്പ്രദായത്തിലുള്ള സംഭാഷണത്താൽ ഊർമ്മിളയ്ക്കുണ്ടായിരുന്ന സങ്കോചമെല്ലാം തീർന്നു. "ഞാൻ വീട്ടിൽതന്നെ, വായനയാൽ രസമായി കഴിച്ചുകൂട്ടുകയാണ്."

"എന്തു തരത്തിലുള്ള പുസ്തകങ്ങളാണ് അധികം ഇ

ഷ്ടം? ഞങ്ങളുടെ വീട്ടിൽ ഒരുവിധം നല്ല കുറെപുസ്തകങ്ങൾ ശേഖരിച്ചിട്ടുണ്ട്. അവയെ ഇപ്പോൾ ആരും അത്ര ഉപയോഗിക്കുന്നില്ല. അതു നിങ്ങൾക്ക് ഉപകരിക്കുന്നപക്ഷം, അതിന്റെ ഉപയോഗം നിർവ്വഹിച്ചു എന്നു കരുതാം."

സമരേന്ദ്രൻ സമീപത്തുതന്നെ നിന്നിരുന്നു; അവരുടെ സംഭാഷണം കേൾക്കുകയും ചെയ്തിരുന്നു. ഈ സ്വല്പസമയത്തിനുള്ളിൽ ഊർമ്മിളയ്ക്കു ലളിതയോടുള്ള പരിചയം ഇത്ര അടുത്തനിലയിൽ കണ്ടതിനാൽ, ആയാൾ ആശ്ചര്യപ്പെട്ടു. ഈ വീട്ടിൽ വന്നിട്ട് ആദ്യത്തെ ഒരാഴ്ചവട്ടത്തേക്കു ഊർമ്മിള ആയാളോടു മിണ്ടുകപോലും ചെയ്തിട്ടില്ല. ഊർമ്മിളയെ സഹായിക്കുന്നതിൽ ലളിതയ്ക്കുണ്ടായ അത്യൗത്സുക്യം ആയാൾക്കു ഒട്ടും പിടിച്ചിട്ടില്ല. അതിനാൽ അവിടംവിട്ട്, നരേന്ദ്രനുമായി, ഒടുവിൽ നടന്ന മത്സരപ്പന്തുകളിയെപ്പററി സംസാരിക്കുവാൻ തുടങ്ങി.

രാമസുന്ദരി വിരുന്നുകാർക്കുള്ള ചായയും പലഹാരങ്ങളുംകൊണ്ടു മുറിയിൽ പ്രവേശിച്ചു; ഇവർ ഈ ദയാപൂരിതമായ സല്ക്കാരക്രിയയെ സംബന്ധിച്ച് അനേകം ഒഴികഴിവുകളും തടസ്ഥങ്ങളും ആവർത്തിച്ചുശേഷം, അതിനെ സ്വീകരിക്കുവാൻ ഒരുങ്ങി ഇരുന്നു. നരനു തിന്നുവാൻ കൊടുത്തവയെ വേഗത്തിൽ തീർത്ത് പാത്രം ഒഴിച്ചു വെടിപ്പാക്കി വെച്ചു. എന്നാൽ മന്ദരകുമാരി, അഗ്രാലതി, എന്നിവരെങ്കിലും കഴിച്ചുവോ എന്നതു കണ്ടുപിടിപ്പാൻ വിഷമമായിരുന്നു. ലളിതയും ഗിരിബാലയും അല്പമെല്ലാം എടുത്തശേഷം എഴുന്നേററു. എല്ലാവരുംകൂടി അതിഥികളെ യാത്ര അയയ്ക്കുവാൻവേണ്ടി ഉമ്മറത്തു വാതുക്കൽ വന്നുനിന്നു. നരൻ മുമ്പെകൂട്ടി വണ്ടിയിൽ കയറി. തങ്ങളേയും വന്നു

കാണുന്നതിന്നു രാമസുന്ദരിയോടു വീണ്ടും വീണ്ടും ആവശ്യപ്പെട്ടുകൊണ്ടു്, ഗിരിബാല മകനെ അനുഗമിച്ചു. ഗിരിബാല വണ്ടിയിൽ കയറിയ ഉടനെ സമരേന്ദ്രൻ അവരെ തൊഴുതു തിരിഞ്ഞു. വീട്ടിനകത്തേക്കു പോയി. ലളിതൻ വണ്ടിയുടെ അകത്തു കയറുന്നതിന്നു മുമ്പായി, അതിന്റെ ചവിട്ടിന്മേൽ ഒരു കാലൂന്നിക്കൊണ്ടു് ഊർമ്മിളയായിട്ടു് സാഹിത്യവിഷയസംബന്ധമായി ഒരു ചെറിയ തർക്കം നടത്തി. ലതിയും വളരെ മര്യാദയോടുകൂടെ ഊർമ്മിളയോടു യാത്ര പറഞ്ഞു. എന്നാൽ അവൾ വണ്ടിയിൽ കയറി ഇരുന്ന ഉടനെ, പുറത്തേക്കു തലനീട്ടിക്കൊണ്ടു്, "രൂപാലിയുടെ കഴുത്തിലേക്കു് ഒരു നാട വാങ്ങിക്കണെ. ചുകപ്പു വളരെ നല്ലതാണു്, അല്ലെങ്കിൽ നീലയും ചീത്തയല്ല. ആളും കാണാൻ നല്ല കൌതുകമുണ്ടു്" എന്നു പറഞ്ഞു.

വണ്ടി നീങ്ങി ദൃഷ്ടിമാർഗ്ഗത്തെ അതിക്രമിച്ചപ്പോൾ, "ആ പ്രായത്തിൽ അവർ കെട്ടിയിരിക്കുന്ന വേഷം നോക്കു! അവരുടെ മക്കളാരും കല്യാണം കഴിച്ചിട്ടില്ല, അതുകൊണ്ടു് അവക്കു് ഇങ്ങനെയൊക്കെ ആവാം; ഇല്ലെങ്കിൽ ഇപ്പോഴയ്ക്കു് അവർ പത്തോ പന്ത്രണ്ടോ കുട്ടികളുടെ മുത്തശ്ശിയാകുമായിരുന്നു ചുരുങ്ങിയതു്, അവക്കു് എന്നേക്കാൾ അഞ്ചാറു വയസ്സു കൂടുതലുണ്ടു്" എന്നു രാമസുന്ദരി പുച്ഛരസത്തോടെ പറഞ്ഞു.

രാമസുന്ദരി മുകളിലേക്കു പോകുമ്പോൾ, ഊർമ്മിള ആ മുറിയുടെ വാതലടച്ചു്, അവരെ അനുഗമിച്ചു. മുകളിൽ എത്തിയപ്പോൾ, സമരേന്ദ്രൻ കയ്യിൽ ഒരു ചൂരലുമായി പുറത്തേക്കു പോകുവാൻ പുറപ്പെട്ടു നില്ക്കുന്നതായി അവർ കണ്ടു. "അപ്പോൾ ഞാൻ ഊർമ്മിളയുടെ പുസ്തകശാലയി

ലെ കാൎയ്യദൎശിയുടെ സ്ഥാനം രാജികൊടുക്കേണ്ട ഘട്ടമായി, അല്ലെ?" എന്ന സമരേന്ദ്രൻ ചിരിച്ചുകൊണ്ട് ഊൎമ്മിളയോടു പറഞ്ഞു.

ഊൎമ്മിള അല്പം പരിഭ്രമത്തോടുകൂടെ "എന്തിന്" എന്നു ചോദിച്ചു.

"അധികം യോഗ്യനായ ഒരാൾ ആ സ്ഥാനത്തേക്ക വരുമ്പോൾ, മാനഭംഗം നേരിടാതിരിയ്ക്കാൻ താൻതന്നെ ഒഴിയുന്നതല്ലെ യുക്തം? അല്ലെങ്കിൽ പിരിച്ചു കളയും" എന്നു പറഞ്ഞുകൊണ്ട് സമരേന്ദ്രൻ താഴെ ഇറങ്ങിപ്പോയി.

ഊൎമ്മിള അവിടെ തന്നെ കുറച്ചു നേരം നിന്നു. സമരേന്ദ്രൻ എന്തിന്നു വേണ്ടിയാണ് മുഷിഞ്ഞുപോയതെന്ന അവൾക്ക ശരിയായി മനസ്സിലായില്ല. ഇതിൽ എന്താണ് ആയാൾക്കദ്വേഷ്യപ്പെടുവാനുള്ളത? എന്നാൽ കോപിച്ചിട്ടുണ്ടെന്നുള്ളതിന്നു സംശയമില്ല. "ആവശ്യമില്ലാതെ കോപിക്കുകയാണെങ്കിൽ ആയിക്കൊള്ളട്ടെ. അതിന്ന് എനിക്കെന്താ?" എന്ന് ഊൎമ്മിള ആലോചിപ്പാൻ ശ്രമിച്ചു; പക്ഷെ, അതുകൊണ്ട് യാതൊന്നുമില്ലെന്നു സമ്മതിക്കുവാൻ അവളുടെ ഹൃദയം ഒരുക്കമായിരുന്നില്ല. അവളുടെ ശ്രമങ്ങൾകൊണ്ടൊന്നും നീക്കുവാനൊ വിവരിക്കുവാനൊ കഴിയാത്ത ഒരു ശല്യം ഊൎമ്മിളയുടെ ഉള്ളിൽ എവിടയോ തറച്ചിട്ടുണ്ടായിരുന്നു. എന്നാൽ ആ വേദനയോടുകൂടി തന്നെ സന്തോഷത്തിന്റെ ഒരു ലാഞ്ഛനയും ഉള്ളതായി കാണപ്പെട്ടു.

ഊൎമ്മിള ആലോചിച്ചാലോചിച്ചു കുഴങ്ങി; ഒടുവിൽ, രാമസുന്ദരിയെ അന്വേഷിച്ചു പോയി. രാമസുന്ദരിയുടെ മുറിയുടെ നേരെ മുമ്പിലായി ഒരു നിലാമുററമുണ്ടാ

യിരുന്നു. അവിടെ കുറെ ഒഴിഞ്ഞ മണ്ണെണ്ണത്തകരപ്പാത്ര ങ്ങളിലും പൂച്ചട്ടികളിലും രണ്ടോ മൂന്നോ വലിയ തൊട്ടികളിലും മണ്ണും മററും നിറച്ച് ഒരു ചെറിയ തോട്ടമുണ്ടാക്കിയിട്ടുണ്ടായിരുന്നു. ഈ തോട്ടത്തെ ശുശ്രൂഷിക്കലായിരുന്നു അവളുടെ അനദ്ധ്യാതസമയങ്ങളിലെ ജോലി. അവൾ മററു പണികൾ കഴിഞ്ഞാൽ ഉടനെ ഒരു ചെറിയ പാത്രത്തിൽ വെള്ളവുമായി ഇവിടെ വന്ന് ചെടികളുടെ പരിശോധന നടത്തുക പതിവായിരുന്നു. അവളുടെ അദ്ധ്വാനങ്ങൾക്കു അവ മതിയായ പ്രതിഫലം കൊടുക്കുകയും ചെയ്തിരുന്നു. എന്തെന്നാൽ, നാലുഭാഗത്തും കാണുന്ന ആ അനവധി കെട്ടിടങ്ങൾക്കിടയിൽ, ആകാശത്തിലെ ചില വർണ്ണങ്ങളെ അവ ഇവിടെ പ്രതിബിംബിപ്പിച്ചിരുന്നു. രാത്രിസമയങ്ങളിൽ മതിൽ ചാടിക്കയറിവന്ന് പൂക്കൾ കട്ടുകൊണ്ടു ഓടിപ്പോകുന്ന അയൽവക്കത്തുകാരായ വികൃതിക്കുട്ടികളെ ചീത്തപറയുന്നതും ഈ തോട്ടത്തിൻെറ ഉടമസ്ഥയുടെ നിലയിൽ അവൾക്കു ഒരു നിത്യജോലിയായിത്തീർന്നിട്ടുണ്ട്.

ഊർമ്മിളയും രണ്ടോ മൂന്നോ തൊട്ടികളും പെട്ടികളും കൊണ്ടുവന്ന് ഇതിൻെറ ഒരു മൂലയ്ക്കൽ സ്ഥാനം പിടിച്ചിട്ടുണ്ടായിരുന്നു. തൊട്ടികളിൽ പനിനീർപിച്ചകച്ചെടികളും പെട്ടികളിൽ മുല്ലയും തിങ്ങിനിന്നു കൂടുകെട്ടിയിട്ടുണ്ടായിരുന്നു. രാമസുന്ദരിയോടൊന്നിച്ച് അവളും തൻെറ ഭാഗം പരിശോധിക്കുവാൻ ദിവസവും പോവുക പതിവായിരുന്നു. പൂച്ചക്കുട്ടികളുടെ ജോലി പകൽ മുഴുവനും അവളുടെ കാലുകൾക്കിടയിൽ കിടന്നോടുകയായിരുന്നതുകൊണ്ട്, അവയും ആ സമയത്തു് ആ നിലാമുററത്ത് ഹാജർ

കൊടുക്കാറുണ്ടായിരുന്നു. ഈ കുറച്ചു പൂക്കളുടേയും ചെടികളുടേയും ഇടയിൽ ചുററിത്തിരിയുന്നതിൽ ഊൎമ്മിളയ്ക്കുണ്ടായിരുന്ന സന്തോഷം പ്രകൃതീദേവിയുടെ നിവാസസ്ഥാനമായ ആ പുണ്യാരണ്യത്തിൽ വസിച്ചിരുന്ന മുനികന്യകയുടേതിനേക്കാൾ ഒട്ടും കുറവായിരുന്നില്ല.

അന്ന്, നിലാമുററത്ത് എത്തിയ ഉടനെ, രാമസുന്ദരി "ഇതു നോക്കു, ഉമേ! ഈ മുല്ലമൊട്ടുകൾ കൂട്ടമായി അമ്പലത്തിന്റെ താഴികക്കുടംപോലെ എത്ര ഭംഗിയിൽ നില്ക്കുന്നു. മൂന്നു റോസ്പൂക്കളുമുണ്ട്. എന്നാൽ ഇതുകൊണ്ടെന്താ ഫലം? രാത്രി കഴിയും മുമ്പെ, ആ അങ്ങേതിലെ വികൃതിക്കുട്ടികൾ വന്ന് എല്ലാം കട്ടുകൊണ്ടുപോയി തീരും" എന്നു ഉറക്കെ പറഞ്ഞു.

"ഉവ്വ് ഉവ്വ്, അതു കൊണ്ടുപോവാൻ ഞാൻ സമ്മതിക്കും! അതൊക്കെ എന്റെ പൂക്കളാണ്. അവരുടെ ആവശ്യത്തിനുവേണ്ടിയല്ലേ ഞാൻ ഈ ബുദ്ധിമുട്ടെല്ലാം കഴിച്ചു വളർത്തിക്കൊണ്ടുവരുന്നത്!" എന്നു പറഞ്ഞുകൊണ്ട്, ഊൎമ്മിള ആ മൂന്നു പൂക്കളെ കുറെ ഇലകളോടുംകൂടി 'കൊത്തായി' ഒടിച്ചെടുത്തു. മുല്ലപ്പൂക്കളെ തണ്ടോടുകൂടി മുറിച്ചെടുക്കുവാനായി ഒരു പേനക്കത്തിക്കുവേണ്ടി അവൾ അകത്തേക്കു ഓടി. എന്നാൽ അവിടെ കത്തിയൊന്നും കാണായ്കയാൽ, സമരേന്ദ്രന്റെ മുറിയുടെ വാതുക്കൽ വന്ന് അകത്തേക്ക് എത്തിച്ചു നോക്കി. മേശപ്പുറത്തു കൂട്ടിയിരിക്കുന്ന അനവധി സാമാനങ്ങളുടെ കൂട്ടത്തിൽ ഒരു കത്തിയും ഉണ്ടായിരിക്കുന്നതു വിഷമമുള്ള സംഗതിയല്ലല്ലൊ. അധികം താമസിയാതെ, ഒരു വലിയ പേനക്കത്തി

കണ്ടതുമെടുത്തുകൊണ്ട് ഊൎമ്മിള രാമസുന്ദരിയുടെ സമീപത്തു തിരിച്ചെത്തി.

"ഉമ അതു മുറിച്ചെടുത്തു. എവിടെയാണ് ഇവ വെയ്ക്കുവാൻ പോകുന്നത്?" എന്നു, ഊൎമ്മിള പൂക്കളെ കുലയോടു കൂടി മുറിച്ചെടുത്തതു കണ്ടപ്പോൾ രാമസുന്ദരി ചോദിച്ചു. "ആ മൂന്നു റോസപ്പൂവും ആ തലമുടിൽ ചൂടു. കറുത്ത മുടിയിൽ ചുകപ്പു നല്ലവണ്ണം പ്രകാശിക്കും. മറ്റേതു ഒരു പൂപ്പാത്രത്തിലും വെക്കണം. താഴെയുള്ള സല്ക്കാരമുറിയിൽ ഒരു പൂപ്പാത്രം ഇരിക്കുന്നുണ്ട്. അവിടെ കൊല്ലത്തിൽ ഒരിക്കൽപോലും ഒരാൾ ചെല്ലാറില്ല. അതുകൊണ്ട് അത് അവിടെ വെച്ചാലും ഇല്ലെങ്കിലും ഫലം ഒന്നുതന്നെയാണ്."

ഊൎമ്മിള പൂക്കളും കൊണ്ട് അവളുടെ മുറിയിൽ ചെന്നു തന്റെ ആ വിലപിടിച്ച പൂക്കൾ എവിടെയാണ് വെക്കേണ്ടതെന്നുള്ള ആലോചനയാൽ കുറെ കഴിഞ്ഞു. ക്ഷേത്രനാഥന്റെ ഗൃഹത്തിൽ നിന്ന് അവളുടെ സ്വന്തം ആവശ്യത്തിന്നു വേണ്ടി ഉണ്ടായിരുന്ന എല്ലാ സാധനങ്ങളും ചന്ദ്രമോഹനബാബു ഊൎമ്മിളയ്ക്കു അയച്ചുകൊടുത്തിരുന്നു. ആ കൂട്ടത്തിൽ [illegible]പിടിച്ച ഭംഗിയുള്ള രണ്ടു ജോട് പൂപ്പാത്രങ്ങളുമു[illegible]. ഇങ്ങിനെയുള്ള ഒരു ചെറിയ സ്ഥലത്തെ മുറി[illegible] ഈ ചുരുങ്ങിയ സാമാനങ്ങളുടെ എടയിൽ അവ [illegible]കയില്ലെന്നു കരുതി, അവളവയെ പുറത്തെടുത്ത[illegible]. അന്ന് അവൾ പെട്ടി തുറന്ന് അവയെ [illegible]ത്തു. ഒരു അഭിജ്ഞതയുടെ നിലയിൽ കുറെ [illegible] സൂക്ഷിച്ചു നോക്കിയ ശേഷം, മാൎബ്ബിൾ കൊണ്ടു [illegible] ജോടി പുറത്തു വെച്ച് മറ്റെ ജോടിപെ

ട്ടിയിൽ തന്നെ വെച്ചു, അതിന്റെ മൂടി 'പടെ' എന്നടച്ചു പൂട്ടി, അവിടെ നിന്നെഴുനേററു. ആ പൂക്കളെ അവരുടെ മനോരഥംപോലെ ക്രമപ്പെടുത്തുന്നതിന്ന ഒരു മണിക്കൂറു സമയം വേണ്ടിവന്നു. പിന്നെ എവിടെയാണ് അതുകൾ വെക്കേണ്ടത് എന്നായി. അങ്ങോട്ടു മിങ്ങോട്ടും അതുംകൊണ്ടു കുറെ നടന്നശേഷം, അവൾ പെട്ടെന്നു സമരേന്ദ്രന്റെ മുറിയിൽ കടന്ന് ശങ്കകൂടാതെ ആ രണ്ടു പൂപ്പാത്രങ്ങളും അവിടെയുള്ള മേശപ്പുറത്തുവെച്ചു. ആ പ്രവൃത്തികഴിഞ്ഞ മാത്രയിൽ താൻ ചെയ്തത് ശരിയൊ തെററൊ എന്ന ഒരു ശങ്ക അവളുടെ മനസ്സിലുദിച്ചു. അവൾ അതിനു മുമ്പെ താമസിച്ചിരുന്ന സ്ഥലത്ത് ലോകമര്യാദയെ പററി എപ്പോഴും അത്ര ചിന്തിക്കേണ്ടുന്ന ആവശ്യമുണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ, അവിടെ ആ മദ്ധ്യവയസ്കനായ ക്ഷേത്രനാഥനൊഴിച്ച് മററാരോടും അവൾക്കിടപെടുവാൻ അവസരമില്ലായിരുന്നു. ഇവിടെയാകട്ടെ, അവൾ വലിയ ബുദ്ധിമുട്ടിലായിട്ടുണ്ട്. ഇവിടെ, ഏതാണ് ശരിയായ മാർഗ്ഗം ഏതാണ് അല്ലാത്തത് എന്ന് അവൾ എങ്ങിനെയാണ് അറിയുന്നത്? രാമസുന്ദരിയുടെ കലവറയിൽ മര്യാദവിട്ടു പ്രവൃത്തികൾ ചെയ്യുന്നവർക്ക് വന്നുചേരുന്ന അസാധാരണങ്ങളായ ആപത്തുകളെ കുറിച്ചുള്ള കഥകൾക്കു ക്ഷാമമൊന്നുമുണ്ടായിരുന്നില്ല. ഉമ്മിള അവയെ പററി കേൾക്കുകയും പലതും അവൾക്കു ഓർമ്മ വരികയും ചെയ്തു. അവൾ ആ മേശയുടെ അടുക്കെ സംശയിച്ചുകൊണ്ട് വളരെ നേരം നിന്നശേഷം, പൂക്കളെ അവിടെ വെച്ചിട്ട് ഒടുവിൽ പുറത്തുപോന്നു. പുറത്തു കടന്നു നോക്കിയപ്പോൾ, സമരേന്ദ്രന്റെ മേശപ്പുറത്തു കുന്നുകൂടിക്കിടക്കുന്ന ചവറു

കൾക്കു മുകളിലായി ആ പുഷ്പപാത്രങ്ങൾ തല ഉയൎത്തിപ്പിടിച്ചു് നില്ക്കുന്നതായി അവൾ കണ്ടു. അവൾ പിന്നെയും ആ മുറിയിൽ പ്രവേശിച്ചു് മേശപ്പുറത്തുള്ള പൊടിയെല്ലാം തുടച്ചു് സാമാനങ്ങൾ ഒതുക്കി വൃത്തിയായി വെച്ചു. വളരെ നാളായിട്ടു കൂടിക്കിടക്കുന്ന പൊടിയോടുകൂടിയ സമീപമുള്ള പുസ്തകപ്പലകയും അവളുടെ കരുണയെ ആവശ്യപ്പെടുന്നതായി കണ്ടിട്ടു് അതിനെയും തീരെ ഉപേക്ഷിക്കുവാൻ അവൾക്കു കഴിഞ്ഞില്ല. ഊൎമ്മിള ആ ജോലിയെല്ലാം നിൎവ്വഹിച്ചശേഷം, ആ അകത്തുണ്ടായിരുന്ന മാറാലയും പൊടിയുംപററി ശ്രദ്ധയെ ആകൎഷിക്കുന്നതായ ഒരു കോലത്തോടുകൂടി അവിടം വിട്ടു പുറത്തു കടന്നു കയ്യും മുഖവും വെടിപ്പായി കഴുകി അല്പം വിശ്രമിക്കുവാൻ ഇരുന്നു. അപ്പോൾ തെരുവുകളിലെ വിളക്കെല്ലാം കൊളുത്തികഴിഞ്ഞിരിക്കുന്നു.



അധികം താമസിയാതെ, സമരേന്ദ്രന്റെ കാലടിശബ്ദം കോണിപ്പടിയിന്മേൽ അവർ കേട്ടു. ആ സമയത്തു ഭയവും ലജ്ജയും ശങ്കയുംകൂടിയ ഒരു വിചാരം ഉള്ളിൽ കയറുകയാൽ, ഊൎമ്മിളയുടെ ഹൃദയം തുടിക്കുവാൻ തുടങ്ങി. സമരേന്ദ്രൻ മുറിയിൽ കടന്നാൽ എന്തു വിചാരിക്കും?

• “ചെറിയമ്മെ, നിങ്ങൾ ഇന്നെന്റെ മുറി നന്നാക്കി എന്നു തോന്നുന്നു?” എന്നു സമരേന്ദ്രൻ അകത്തു പ്രവേശിച്ചു ഉടനെ വിളിച്ചു പറഞ്ഞു.

“ശരിയാണു്; നിന്റെ മുറി വെടിപ്പാക്കുന്ന ആ കൂലിയില്ലാത്ത വേലയ്ക്കൊരുങ്ങാൻ എനിക്കു വേറെ ജോലിയൊന്നുമില്ലല്ലൊ! എന്തൊ കളഞ്ഞിരിക്കാം. എന്താതു്?” എന്നു രാമസുന്ദരി അടുക്കളപ്പുരയിൽനിന്നു ഉത്തരം പറഞ്ഞു.

ആ അവസരത്തിൽ ആ രണ്ടു പൂപ്പാത്രങ്ങളും അവയിൽ വെച്ചിരിക്കുന്ന പൂക്കളും സമരേന്ദ്രന്റെ നോട്ടത്തിന്നു ലക്ഷ്യമായി. "ഇല്ല, ഒന്നും പോയിട്ടില്ല. നിങ്ങളുടെ വല്ലതും പോയൊ എന്നു മാത്രമാണു ഞാൻ വിചാരിച്ചത്" എന്നു സമരേന്ദ്രൻ ധൃതിയോടെ പറഞ്ഞു.

തന്റെ മുറി വൃത്തിയാക്കിവെച്ച ആളെ അറിയുവാൻ സമരേന്ദ്രന്ന് അധികനേരം വേണ്ടിവന്നില്ല. ആ ഭവനത്തിൽ താമസിച്ചുപോരുന്ന രണ്ടു ചെറുപ്പക്കാരിൽ ഒരാൾ, ഏകദേശം അപ്രത്യക്ഷമെന്ന മട്ടിലുള്ള തെറ്റായ ധാരണയെ നീക്കുന്നതും മൌനത്തോടുകൂടി സ്ഥിതിചെയ്യുന്നതുമായ ആ രണ്ടു ദൃഷ്ടാന്തങ്ങളെ അയച്ച വിവരം മറ്റെ ആൾക്കു മനസ്സിലാവാനിടയായപ്പോൾ, ആയാളുടെ ദുരഭിമാനം നിശ്ശേഷം നശിക്കുകയും താൻതന്നെ ആദ്യമായി എത്തുന്നതിനെ ഓർത്തു ലജ്ജിക്കുകയും ചെയ്തു.

ഊർമ്മിളയുടെ മുറിക്കു സമീപം ചെന്ന് സമരേന്ദ്രൻ അവരോട് ഇങ്ങനെ പറഞ്ഞു:— "വളരെ വന്ദനം. ഇന്ന് ഈ ചെയ്ത പ്രവൃത്തി ഒരുവിധം അസാദ്ധ്യമായിട്ടുള്ളതാണ് എന്നു പറയാം. എന്നാൽ ഒരു സൂക്ഷ്മദൃഷ്ടിക്കാരന്ന് 'കരിങ്കുവളപ്പൂക്കൾ'* വളരുന്ന സ്ഥലം കാണിച്ചുകൊടുത്താലുള്ള അപകടം എന്താണെന്നറിയാമല്ലൊ".

---

* ഈ പുഷ്പങ്ങൾ കാഴ്ചബലത്തെ ഉണ്ടാക്കുമെന്ന് ഒരു വിശ്വാസമുള്ളതിനാൽ ഇതു വളരുന്നതായ കുളം, ഏതാനും കാഴ്ചകുറഞ്ഞതോ ഒറ്റക്കണ്ണുമാത്രം ഉള്ളതോ ആയ ഒരാൾക്കു കാട്ടിക്കൊടുത്താൽ, ആയാൾ അതിനെ സമൂലം പറിച്ചെടുക്കുന്നതാണ്. ഒരാളുടെ ശോഭിക്കുന്ന പരിചയത്തിന്റെ നിലകൊണ്ട് "എളുതരം" കാണിക്കുന്നതായ സ്ഥിതിയെ സൂചിപ്പിക്കുന്നതിന്ന് പ്രസ്തുതപുസ്തകത്തിലെ 'പൂക്കളുടെ' പ്രയോഗം ഒരു പഴമൊഴിയായി തീർന്നിട്ടുണ്ട്. 'തൃശികടത്തുവാനനുവദിച്ചാൽ തുമ്പകടത്തുക' എന്ന മലയാളത്തിലെ പഴഞ്ചൊല്ലിന്റെ സാരവും ഇതുതന്നെയാണ്.

സ്വാഭാവികമായ സ്വരത്തിലുള്ള ഈ വാക്കുകൾ കേട്ടപ്പോൾ, ഊൎമ്മിളയുടെ മനസ്സിൽനിന്ന് എന്തോ വലുതായ ഒരു ഭാരം എറക്കിയതുപോലെ ആശ്വാസത്തോടെ അവൾ ചിരിച്ചുകൊണ്ട് ആ അപകടത്തെക്കുറിച്ച് എനിക്കു ലേശം ഭയമില്ല" എന്നു പറഞ്ഞു.

സമരേന്ദ്രൻ പിന്നെ ഒരു വാക്കുപോലും ഉച്ചരിക്കാതെ ചിരിക്കുവാൻ തുടങ്ങി. എന്നാൽ ആ ചിരിതന്നെ വളരെയെല്ലാം പറഞ്ഞു കൊടുത്തു.

ആ സമയത്ത് പുറത്തുനിന്ന് ആരോ "ബാബൂ, ബാബൂ" എന്നുറക്കെ വിളിച്ചു. സമരേന്ദ്രൻ താഴേപോയി ഒരു കെട്ടു പുസ്തകവുംകൊണ്ട് ഉടനെ മടങ്ങി എത്തി. "ഇത് ഊൎമ്മിളയ്ക്കുള്ളതാണ്. ലളിതബാബു അയച്ചതാണ്" എന്നു പറഞ്ഞ് ആ കെട്ട് ഊൎമ്മിളയുടെ അടുക്കലേക്കു നീക്കിവെച്ചുകൊടുത്തു.

ഊൎമ്മിള അതെടുത്തു നിവൎത്തിനോക്കാതെ ഒരു ഭാഗത്തേക്കു നീക്കിവെച്ചതു കണ്ടിട്ട്, "അതു തുറന്നുനോക്കുവാൻ വിചാരിക്കുന്നില്ലേ?" എന്നു സമരേന്ദ്രൻ ചോദിച്ചു.

"എനിക്കു വായിക്കുവാൻ ഇപ്പോൾ വളരെ പുസ്തകങ്ങൾ ഉണ്ട്. അതെല്ലാം മുമ്പെ കഴിക്കട്ടെ" എന്നു വലിയ അനാസ്ഥയോടെ ഊൎമ്മിള ഉത്തരം പറഞ്ഞു.

സമരേന്ദ്രൻ പിന്നെ ഒന്നും പറയാതെ അവിടെനിന്നു പോയി. ഊൎമ്മിളയും സമരേന്ദ്രനുമായി അപ്പോൾ അവിടെ നടത്തിയ ഈ ചെറിയ നടനത്തിന്റെ ഫലമായി അവർ രണ്ടുപേരും തമ്മിൽ അന്യോന്യമുള്ള പെരുമാററത്തിങ്കൽ വളരെ കരുതലുള്ളവരായിതീൎന്നു.

---

# അദ്ധ്യായം ൮

അനദ്ധ്യായദിവസങ്ങളിൽ ആൎക്കുംതന്നെ ഭക്ഷണത്തിന്നു ബദ്ധപ്പാടുള്ളതായി കാണില്ല. അവരവരുടെ കളിയും ഊണും കഴിക്കുവാൻ പോകുന്നതിന്ന് ഓരോരുത്തരേയും പ്രത്യേകം വളരെ ശാസിക്കേണ്ടതായി വരുന്നു. അതു ഹേതുവായിട്ട് അന്നു ഗിരിബാലയ്ക്കു മദ്ധ്യാഹ്നവിശ്രമത്തിന്നുള്ള സമയം ഏകദേശം ഒന്നരമണികഴിഞ്ഞിട്ടു ആരംഭിച്ചുള്ളൂ. വിസ്താരമേറിയ ആ കിടപ്പുമുറിയുടെ ഒരു മൂലയ്ക്കൽ അവളുടെ ഒടുവിലത്തെ പുത്രനായ നരൻ തകരം കൊണ്ട് ഒരു മുങ്ങിക്കപ്പൽ ഉണ്ടാക്കിക്കൊണ്ടിരുന്നിരുന്നു. അടുത്തമുറികളിലൊന്നിൽനിന്നു ലതിയുടെ നേൎത്തതെങ്കിലും ഉച്ചത്തിലുള്ള സ്വരവും കേൾക്കുന്നുണ്ട്. ലതിയുടെ പള്ളിക്കൂടത്തിൽ ഒരു നാടകാഭിനയത്തിന്നു ഭാവമുണ്ടത്രെ. അതിനാലുള്ള ജോലിത്തിരക്കുകാരണം ശ്വാസിക്കുവാൻ പോലും ലതിക്കു സമയം കിട്ടിയിരുന്നില്ല. ലല്ലി തൻ ഭക്ഷണത്തിന്നുശേഷം ലാത്തുവാനായി ഒന്നു പുറത്തേക്കിറങ്ങിയിരിക്കുന്നു. ആയാളുടെ അച്ഛൻ കല്ക്കത്തയിൽ താമസിച്ചിരുന്നില്ല. തന്റെ കുടുംബങ്ങളോട് ഒന്നിച്ചു വസിക്കുന്നതിന്ന് അദ്ദേഹത്തിന്നു കൊല്ലത്തിൽ ഏറിയതു മൂന്നുമാസമേ അവസരം ലഭിച്ചിരുന്നുള്ളൂ.

"നരു, എന്റെ കട്ടിൽപോയി ഞാൻ ചുവട്ടിൽവെച്ചുപോന്ന ആ ചെല്ലപ്പെട്ടി ഒന്നെടുത്തുകൊണ്ടുവന്ന് അമ്മയ്ക്കു തരു. ഈ തടികാരണം എനിക്ക് എപ്പോഴും കോണി എറങ്ങുവാനും കയറുവാനും വയ്യാ. പോകുന്നതിന്നു മുമ്പ്

ആ വിശറിയും ഒന്നു തിരിച്ചുവെയ്ക്കൂ" എന്നു ഗിരിബാല കിടപ്പുമുറിയിൽ കടന്നു കട്ടിലിന്മേൽ ഇരുന്നു് കിതച്ചുകൊണ്ടു് മകനോടു പറഞ്ഞു.

"ഞാൻ പണി എടുത്തുകൊണ്ടിരിക്കുമ്പോൾ എന്നെ ബുദ്ധിമുട്ടിക്കാതെ അമ്മയ്ക്കു് ഒന്നുംതന്നെ നടത്തിക്കൂടേ? എല്ലാം ഞാൻ ചെയ്യണമൊ? ലതി അങ്ങേ മുറിയിൽ വെറുതെ ഇരിക്കുന്നുണ്ടു്. അതെടുത്തുകൊണ്ടുവരാൻ ലതിയോടു പറയു" എന്നു നരൻ വലിയ മുഷിച്ചിലോടുകൂടി പറഞ്ഞു.

"നീ ഇതു ഉപദേശിച്ച തരികയൊന്നും വേണ്ട. ഞാൻപറഞ്ഞതു ചെയ്യു. ലതി വെറുതെ ഇരിക്കുകയാണൊ അല്ലയൊ എന്നു് അന്വേഷിക്കേണ്ടുന്ന കാര്യം നിനക്കില്ല" എന്നു ഗിരിബാല ശാസിച്ചു.

നരൻ ദേഷ്യപ്പെട്ടു് ഒരു മൺകലത്തിന്റെ പള്ളപോലെ മുഖവും വീർപ്പിച്ചുകൊണ്ടു് അവിടെനിന്നു പോയി. നാലഞ്ചു നിമിഷങ്ങൾക്കുള്ളിൽ ജർമ്മൻവെള്ളികൊണ്ടുണ്ടാക്കിയ ഒരു ചെല്ലവുമെടുത്തു് മേശപ്പുറത്തു കൊണ്ടുവന്നിട്ടു പോയി; പോകുംവഴിക്കു മുറിയുടെ വാതൽ ഉറക്കെ വലിച്ചടയ്ക്കാതെയുമിരുന്നില്ല. "നരാ" എന്നു ഗിരിബാല ദേഷ്യത്തോടെ ഉച്ചത്തിൽ വിളിച്ചു. എന്നാൽ അതിന്നു് നരേന്ദ്രനിൽനിന്നു് ഉത്തരമൊന്നും ഉണ്ടായില്ല.

രണ്ടു മൂന്നു വെററിലയും അതിനടുത്ത പുകയിലയും ചിലവാക്കിയ ശേഷം, ഗിരിബാല തലയാട്ടിക്കൊണ്ടു് ഉറക്കത്തിന്നുള്ള വട്ടമായി. അപ്പോൾ ഒരു ശിഷ്യത്തിവന്നു്, "ആനന്ദബാബു വന്നിട്ടുണ്ടു്. അമ്മയെ കാണുവാനായി താഴെ കാത്തിരിക്കുന്നു" എന്നറിയിച്ചു.

അല്പം അസഹ്യതയോടെ ഗിരിബാല എഴുന്നേററിരുന്നു. പിന്നെ, എന്തോ വിചാരത്താൽ സന്തോഷം നടിച്ചുകൊണ്ട്, ഇങ്ങനെ പറഞ്ഞു "ഞാനിതാ വരുന്നു. പോയി, ബാബുവിന്നൊരു കസാല കൊടുത്ത് ഇരിക്കുവാൻ പറയു." ശിംഷ്യത്തിപോയ ഉടനെ ഗിരിബാല ഉറക്കമെല്ലാം ഉപേക്ഷിച്ച് ചുവട്ടിലേക്കിറങ്ങി.

ആനന്ദബാബു പൊക്കം കുറഞ്ഞു തടിച്ച ഒരാളായിരുന്നു. അദ്ദേഹത്തിന്റെ നിറം ഇരുണ്ടതുമായിരുന്നു. ലതി, അതു കറുത്തതാണെന്നുതന്നെ പറഞ്ഞിരുന്നു. അദ്ദേഹത്തെ എപ്പോഴും പ്രസന്നതയോടുകൂടെയാണ് കണ്ടിരുന്നത്. യാതൊരു കാരണവും അദ്ദേഹത്തിന്നു ക്ഷോഭത്തെ ഉണ്ടാക്കുവാൻ മതിയായിരുന്നില്ല. കച്ചവടസംബന്ധമായുള്ള തന്റെ ഉദ്യോഗസ്ഥലത്തെ ജോലിക്കിടയിൽ കിട്ടുന്ന ചുരുങ്ങിയ വിശ്രമസമയത്തെ അദ്ദേഹം സ്നേഹിതന്മാരുടെ ഗുണത്തിന്നു വേണ്ടി പരോപകാരപ്രദങ്ങളായ ശ്രമങ്ങളിൽ വിനിയോഗിക്കുകയാണ് ചെയ്തിരുന്നത്. അദ്ദേഹത്തിന്റെ പരിചിതന്മാരിൽ ഒരാൾക്കും, അവരുടെ നന്മയ്ക്കായിക്കൊണ്ടുള്ള അദ്ദേഹത്തിന്റെ ആഗ്രഹത്തിൽനിന്നു പൂർണ്ണമോചനം ലഭിച്ചിരുന്നില്ല. ഈ കാരണം കൊണ്ടുതന്നെ ജനങ്ങളിൽ ബുദ്ധിയും ആലോചനയും ഉള്ളവക്ക് അദ്ദേഹത്തെ വലിയ ബഹുമാനവും, നന്മതിന്മകളുടെ ഗുണദോഷമറിയാത്ത അസ്ഥിരബുദ്ധികളായ യുവലോകത്തിന്നു വിരോധവുമായിരുന്നു.

ആഗതനെ വേണ്ടതുപോലെ സല്ക്കരിച്ചിരുത്തിയ ശേഷം, ഗിരിബാല പറഞ്ഞു: "ആളെ അയച്ചാൽക്കൂടി ഇപ്പിടയായിട്ടു നിങ്ങളെ കാണാൻ പ്രയാസമായിതീൎന്നു. ഞാൻ ജീവിച്ചിരിക്കുന്നുണ്ടോ, അതോ മരിച്ചു പോയൊ എന്നെങ്കിലും അന്വേഷിക്കാൻ എന്തു വിരോധമാണുണ്ടായിരുന്നത്?"

"ആരുടെ നഷ്ടമാണ് വലിയത്, നമ്മൾ തമ്മിൽ കാണുന്നതിന്നു സാധിക്കാതെയിരുന്നാൽ ആരുടെ നഷ്ടമാണ് വലിയത് എന്നു ഞാൻ ചോദിച്ചോട്ടെ. എന്നെ കൂടാതെ എല്ലാവൎക്കും; എന്നാൽ എനിക്കൊ എല്ലാവരേയും കൂടാതെ കഴിയുകയില്ല. എനിക്കു ഉണ്ണുവാനും ഉറങ്ങുവാനുംകൂടി സമയം കിട്ടാതെയുള്ള ജോലിയായിരുന്നു. ഞാൻ പറയുന്നതു ശരിയല്ലെയെന്ന് എന്റെ ഭാൎയ്യയോട്, ഇനി നിങ്ങളന്യോന്യം കാണുമ്പോൾ ചോദിക്കു" എന്ന് ആനന്ദബാബു ചിരിച്ചുകൊണ്ടു മറുപടി പറഞ്ഞു.

"നിങ്ങളുടെ ഭാൎയ്യയ്ക്കും വീട്ടിൽ മററുള്ളവൎക്കും സുഖം തന്നെയല്ലെ?"

"അതെ, ചെറിയകുട്ടിമാത്രം ജലദോഷവും ചുമയുമായി കിടപ്പിലാണ്".

"ഇപ്പോൾ എല്ലാദിക്കിലേയും കഥ അങ്ങിനെതന്നെ. നരന്നു കുറച്ചുകാലമായിട്ട് ഒരു ചുമ വന്നുകൂടിയിരിക്കുന്നു. എന്നാൽ ആ കുട്ടികുരങ്ങൻ ഞാൻ പറഞ്ഞതൊന്നും കേൾക്കില്ല. പിന്നെ എങ്ങനെയാണവന്നു ഭേദംകാണുക? ഒരു ദിവസമെങ്കിലും അവൻ കളിക്കാതെ ഇ

രിക്കില്ല. രാത്രി ആരുമറിയാതെ അവൻ പോയി നിലാ മുററത്തു കിടന്നുറങ്ങും. ഇതിനെല്ലാററിന്നും പുറമെ, ഇന്നലെ ഒരു പന്തുകളി കാണാനോ എന്തു വിഡ്ഢിത്വത്തിനോ പോയി, അടിമുതൽ മുടിവരെ നനഞ്ഞൊലിച്ചു വന്നിരിക്കുന്നു".

"ആട്ടെ, ഞാൻ പോകുന്നതിന്നു മുമ്പെ വന്നകാൎയ്യം നടത്തട്ടെ. ഞാൻ നല്ല വൎത്തമാനം വല്ലതും കൊണ്ടുവന്നാൽ എനിക്കു നല്ല ദക്ഷിണ തരില്ലെ? ഒരു ബ്രാഹ്മണൻെറ മകൻ അതിന് എത്ര ആൎത്തിയുള്ളവനായിരിക്കുമെന്നറിയരുതെ?"

"നല്ല വൎത്തമാനം മുമ്പെ കേൾക്കട്ടെ. എന്നിട്ട് ബ്രാഹ്മണപുത്രനുള്ള ദക്ഷിണയെ പററി ആലോചിക്കാം" എന്നു ഗിരിബാല ചിരിച്ചുകൊണ്ടു പറഞ്ഞു.

"വളരെ നല്ലത്. ഇതുതന്നെ നല്ലവൎത്തമാനമല്ലെങ്കിൽ, ഇതതിൻെറ മുൻഗാമി ആയിരിക്കും; നിശ്ചയം. നിങ്ങളുടെ മകന് ഒരു സുന്ദരിയായ ഭാൎയ്യ അവരുടെ അമ്പതിനായിരം ഉറുപ്പികയോടുംകൂടി വരുന്നതായാൽ നിങ്ങൾക്കു സന്തോഷമാകുമൊ?"

ഗിരിബാലയുടെ മുഖത്തു പ്രസാദമൊന്നുകൂടി. എന്നാൽ അതു വാങ്മൂലം പ്രത്യക്ഷപ്പെടുത്താതെ ഇങ്ങനെ പറഞ്ഞു: "എൻെറ മകന് രാജ്യത്തിൽ പകുതിയുംകൊണ്ട് ഒരു രാജകുമാരിയെ ഇത്ര വേഗം കിട്ടുവാനുള്ള വഴിയൊന്നും ഞാൻ കാണുന്നില്ല".

"എന്തിനാണ് അത് ഇനിയും ഒളിച്ചുവെക്കുന്നത്?" എന്നു ആനന്ദബാബു ചിരിച്ചുകൊണ്ടു ചോദിച്ചു. "ഈ

ബ്രാഹ്മണപുത്രന്റെ കണ്ണിൽ മണ്ണിടാൻ അത്ര എളുപ്പമല്ല. ക്ഷേത്രനാഥബാബുവിന്റെ മരണപത്രത്തെ പറ്റി നിങ്ങൾക്കൊന്നും അറിഞ്ഞുകൂടാ എന്നാണൊ ഞാൻ വിശ്വസിക്കേണ്ടത്? കാൎയ്യത്തിന്റെ കിടപ്പെല്ലാം, ചന്ദ്രമോഹനബാബുവിന്റെ ഒരെഴുത്തു വന്നതിൽനിന്ന് ഇന്നേ ശരിയായി എനിക്കറിയുവാൻ കഴിഞ്ഞുള്ളു. അദ്ദേഹം എന്റെ ഒരു പഴയ സ്നേഹിതനാണ്; അതുകൊണ്ട് വിവരം എന്നെ അറിയിക്കുവാൻ അദ്ദേഹത്തിന്നു മടിയൊന്നുമുണ്ടായില്ല. നിങ്ങളുടെ മരുമകൾക്ക് സൌന്ദൎയ്യമുണ്ടൊ ഇല്ലയൊ എന്നതിനാണെങ്കിൽ, അതു നിങ്ങൾതന്നെ കണ്ടിട്ടുള്ളതാണല്ലൊ?.

"ഓഹൊ, നിങ്ങൾ ഊൎമ്മിളയെ കുറിച്ചാണൊ പറയുന്നത്? വാസ്തവം, ഞാൻ അവളെ കാണാൻ പോയിരുന്നു. ക്ഷേത്രനാഥബാബുവിന്റെ ദത്തുപുത്രി, ഞങ്ങളുടെ സ്വന്തം വീട്ടിലെ ഒരു കുട്ടിയെപ്പോലെയാണ്. അതാണ് ഞാൻ അവളെ കാണാൻ പോയത്. ഉടനെതന്നെ അവളെ എന്റെ മരുമകളാക്കുവാനാണെന്നു നിങ്ങൾ ഊഹിച്ചിരിക്കാം. ഈ കാലത്ത് അവരവരുടെ മക്കളേയും മരുമക്കളേയും അച്ഛനമ്മമാർ തിരഞ്ഞെടുക്കുന്നതായിരിക്കുമൊ സമ്പ്രദായം? ഓരോരുത്തനും അവനവന്റെ ഹിതംപോലെ വേണ്ട ഏൎപ്പാടുകൾ ചെയ്യുന്നു. ഊൎമ്മിളയെ എന്റെ മരുമകളായി ഞാൻ തിരഞ്ഞെടുത്താൽ അത്, അവൾ സമ്മതിക്കുമൊ? അല്ലെങ്കിൽ, അവളെ കല്യാണം കഴിക്കുവാൻ ലളിതന്നു സമ്മതമാകുമൊ? ഞാൻ ആലോചിക്കുകമാത്രം ചെയ്യുന്നു; എന്നാൽ വിവാഹത്തിന്റെ

ചോദ്യംപോലുമുണ്ടായിട്ടില്ല" എന്നു ഗിരിബാല ഒന്നും അറിയാതെ പറഞ്ഞു.

"എന്നാൽ നിങ്ങൾക്ക് ഒന്നും നിശ്ചയമില്ലാത്തതിനാൽ എല്ലാസംഗതിയും പറയട്ടെ" എന്ന് ആനന്ദബാബു കുറച്ചു ഗൌരവത്തോടെ പറഞ്ഞു. "ഞാൻ വിചാരിച്ചത് അതിനെ പററി നിങ്ങൾക്കെങ്കിലും അറിയാമെന്നായിരുന്നു. അതുകൊണ്ടാണ് ഞാൻ ദക്ഷിണയുടെ കാര്യം ആദ്യമായി ക്ഷണിച്ചത്. ക്ഷേത്രനാഥബാബു അദ്ദേഹത്തിൻെറ മരണപത്രപ്രകാരം, ഊർമ്മിള സുബോധനേയൊ ലളിതനേയൊ കല്യാണം കഴിക്കുന്നപക്ഷം, അവൾക്കായി അമ്പതിനായിരം ഉറുപ്പികയും ഇരുപത്തയ്യായിരം ഉറുപ്പിക വിലപിടിക്കുന്ന വീടും കൊടുത്തിട്ടുണ്ട്. അവൾ മററുവല്ലവരേയും വിവാഹം ചെയ്യുന്നതായാൽ അവൾക്ക് ഒരു പൈസപോലുംകിട്ടുന്നതല്ല. എന്നാൽ അവൾ കല്യാണം കഴിക്കാതെ ഇരിക്കുകയാണെങ്കിൽ, മാസംതോറും ഒരുനൂറുറുപ്പികവീതം കിട്ടും. അവൾ പടിയുമ്മറത്തു കാത്തുനില്ക്കുന്നു; അതുകൊണ്ടു ആ കുട്ടിയെ കൂട്ടിക്കൊണ്ടു വരേണ്ടുന്ന ഭാരം മാത്രമാണ് നിങ്ങൾക്കു ശേഷിച്ചിരിക്കുന്നത എന്നാണ് ഞാൻ പറയുന്നതിൻെറ സാരം. ലളിതനായാലും സുബോധനായാലും നിങ്ങൾക്കു ഒരുപോലെ തന്നെ. അവൾ അതിൽ ആരെ വിവാഹം ചെയ്താലും, നിങ്ങളുടെ മരുമകളാകുമല്ലൊ. അവരിലാരായാലും ഈ ബ്രാഹ്മണപുത്രൻ വയറുനിറയെ പലഹാരം തിന്നുംകൊള്ളാം".

ഗിരിബാല മരണപത്രത്തെപററി എന്തൊ ചിലത് ഇതിനു മുമ്പു കേട്ടിരുന്നു; എന്നാൽ അതിനെ കുറിച്ചു വ

വരമായി ഒന്നും അറിഞ്ഞിരുന്നില്ല. ഊർമ്മിളയെ തന്റെ കുടുംബത്തിലെ ഒരു അംഗമായി ചേർക്കുന്ന സംഗതി, ഈ വക കാരണങ്ങളൊന്നും കൂടാതെതന്നെ, അവളുടെ ഫലവത്തായ ആലോചനയിൽ എത്തിയിരുന്നു; എന്നാൽ മരണപത്രത്തിന്റെ വ്യവസ്ഥകൾ വിവരമായറിയുവാൻ ഇടയായ ആ സമയത്ത്, അതു സാധിക്കുവാനുള്ള മാർഗ്ഗങ്ങളിൽ ചിലത് അടയുകയും ചിലത് ഒന്നുകൂടി വെട്ടിത്തെളിയിക്കേണ്ടതായിവരികയും ചെയ്തു. തന്റെ ഭർത്താവിന്റെ ആദ്യഭാര്യയിലുള്ള പുത്രൻ സുബോധൻ, തന്റെ സ്വന്തം പുത്രന്റെ വായിൽനിന്ന് വിലപിടിച്ച ആ വസ്തു കരസ്ഥമാക്കിയേക്കാമെന്നുള്ള വിചാരംതന്നെ അവൾക്കു കോപത്തെ ജനിപ്പിച്ചു. ആ വിഡ്ഢിക്കുട്ടി ഇവരിൽ ആരെയാണ് തിരഞ്ഞെടുക്കുന്നതെന്നു വല്ല നിശ്ചയവുമുണ്ടോ? അവരുടെ സുന്ദരനായ ലളിതന്റെ അടുത്തുനില്ക്കുവാൻപോലും സുബോധനു സാധിക്കുകയില്ലെന്നുള്ളതു ശരിതന്നെ; എന്നാലും ലോകത്തിൽ വിഡ്ഢികൾക്കു ക്ഷാമമില്ലല്ലോ. അനശ്വരമായ കൃഷിസ്ഥലത്തെ മഹിമകളെ തള്ളിക്കളഞ്ഞു കല്ക്കത്തയിൽ വരുന്നതിനു സുബോധന് ഒരിക്കലും ഇഷ്ടമുണ്ടായിരുന്നില്ല; എന്നാൽ ആയാളുടെ ഗുണകാംക്ഷികൾ ഈ വർത്തമാനമെല്ലാം ആയാളെ അറിയിക്കാതെ അടങ്ങിയിരിക്കുമോ? ഇതൊക്കെ കേട്ടിട്ട് ആയാൾ മിണ്ടാതെയിരിക്കുമെന്നു വിചാരിക്കുവാൻപോലും ഗിരിബാലക്കു സാധിച്ചില്ല.

ഗിരിബാല കീഴ്പോട്ടു നോക്കി മുഖവും വീർപ്പിച്ച് ഇരിക്കുന്നതു കണ്ടിട്ട്, ആനന്ദബാബു ഇപ്രകാരം പറഞ്ഞു: “നിങ്ങൾ വിചാരസമുദ്രത്തിന്റെ ഇരുപതടി ചുവട്ടിലാണ്

മുങ്ങിക്കിടക്കുന്നതെന്നു തോന്നുന്നു? ഇതു ഞങ്ങളുടെ കാൎയ്യമായിരുന്നു എങ്കിൽ, വിവാഹസദ്യയ്ക്കുള്ള ഒരുക്കങ്ങളെല്ലാം ഇതിന്നു മുമ്പെ നടത്തിത്തുടങ്ങിയേനെ. ശുഭകാൎയ്യങ്ങളിൽ ശീഘ്രഗതി വേണം, അല്ലെങ്കിൽ പിന്നീടു പശ്ചാത്തപിക്കേണ്ടിവരും. പ്രത്യേകിച്ചും ഈ സംഗതിയിൽ കുട്ടികൾ രണ്ടും മുതൎന്നു കഴിഞ്ഞു. എപ്പോളാണ്, ഏതു വഴിക്കാണ് അവരുടെ വിചാരങ്ങൾ തിരിയുന്നതെന്നു തീൎച്ചപ്പെടുത്താമൊ? ഈ പ്രായത്തിൽ സാധാരണ ജനങ്ങൾ മുൻകരുതലോടുകൂടിയല്ല, തല്ക്കാലവിചാരത്തിനെ മാത്രം അടിസ്ഥാനപ്പെടുത്തിയിട്ടായിരിക്കാം പ്രവൎത്തിക്കുക. നിങ്ങളുടെ ലളിതയെപ്പോലെയോ സുബോധനെപ്പോലെയോ വേറെ വെറുപ്പുകാരില്ല. എന്നാൽ പതിനെട്ടു പത്തൊമ്പതു വയസ്സായ ഒരു പെൺകുട്ടിക്ക് ഇതു മനസ്സിലാകുവാൻ വേണ്ട വീണ്ടുവിചാരമുണ്ടാകുമൊ? ക്ഷേത്രനാഥബാബു, താൻ മരിക്കുന്നതിന്നു മുമ്പായിട്ടുതന്നെ കാൎയ്യങ്ങൾക്കൊക്കെ ഒരു ദൃഢത വരുത്തിവെക്കുവാൻ ശ്രമിച്ചു; എന്നാൽ ഒരാൾ തന്റെ കൃത്യത്തെ സമ്മതിക്കുവാൻ ഭാവമില്ലെങ്കിൽ മററുള്ളവരെന്തു ചെയ്യും? ഇനിയും താമസിക്കുന്ന പക്ഷം, നിങ്ങൾക്ക് ഒടുവിൽ പശ്ചാത്താപത്തിന്നിടവരാതിരിക്കട്ടെ എന്നു ഞാൻ എന്റെ ഭാൎയ്യയോട് ഇന്നലെ പറഞ്ഞതേയുള്ളൂ. എന്റെ ഭാൎയ്യ ഇടയ്ക്കിടയ്ക്ക് ഉമേശബാബുവിന്റെ വീട്ടിൽ പോവാറുണ്ട്, മനസ്സിലായില്ലെ? 'പറയുന്നതു ശരിയാണ്. ഊൎമ്മിളയെ അധികം നാൾ അവിടെ താമസിപ്പിക്കുന്നതു നല്ലതല്ല' എന്നു ഭാൎയ്യ പറഞ്ഞു".

ഈ വാക്കുകളിൽ സൂചിപ്പിച്ച അർത്ഥം മനസ്സിലാക്കുന്നതിന്നു ഗിരിബാലയ്ക്കു വിഷമമുണ്ടായില്ല. സംഭാഷണവിഷയം മാററുവാനായി അവർ ഇങ്ങനെ പറഞ്ഞു. "അങ്ങോട്ടൊന്നു വരണമെന്നു ഞാൻ ദിവസവും വിചാരിക്കാറുണ്ട്. നിങ്ങളുടെ ഭാര്യയെ കണ്ടിട്ടു വളരെ നാളായി. എന്റെ ജോലിത്തിരക്കിന്നിടയിൽ വല്ലതും കുറച്ചുസമയം കിട്ടിയാൽതന്നെ, എനിക്കു വയസ്സായില്ലെ? ഈ ജോലിയെല്ലാം എടുത്താൽ ഉച്ചയ്ക്കു് അല്പം കിടക്കാതിരുന്നാൽ വളരെ നാൾ ജീവിച്ചിരിക്കില്ല."

"ശരിയാണ്. അതങ്ങനെതന്നെ" എന്നു ആനന്ദബാബു സഹതാപത്തിൽ മുഴുകിക്കൊണ്ടു പറഞ്ഞു: "വേണ്ടില്ല, ഒരു മരുമകളെ കൊണ്ടുവരു. പിന്നെ എല്ലാം അവർ നോക്കിക്കൊള്ളും. നിങ്ങൾക്കു് അലട്ടൊന്നും കൂടാതെ വേണ്ടേടത്തോളംനേരം വിശ്രമിക്കയുംചെയ്യാം. ഒരാൾക്കു് എന്നും വേല എടുത്തുകൊണ്ടിരിക്കാൻ സാധിക്കുമൊ? നിങ്ങൾക്കു് അടുത്തുൺ പറവാനുള്ള കാലം അടുത്താവും."

ഗിരിബാല അതിഥിയെ കോണിച്ചുവടോളം അനുഗമിച്ചിട്ടു പിരിഞ്ഞു. പിന്നെ, ഇരുവശത്തേക്കും ഉരുണ്ടുകൊണ്ട് ആ കോണിപ്പടികൾ കയറുവാൻ തുടങ്ങി.

മുകളിൽ എത്തിയ ഉടനെ മകനും മകളുംകൂടി തമ്മിൽതല്ലുന്ന ലഹള അവരുടെ ആലോചനാഗതിയെ നിരോധിച്ചു.

"നോക്കിക്കോളു. ഞാൻ പറയുന്നു. എന്റെ പെട്ടിയിൽനിന്ന് ഒന്നും എടുക്കരുത്. നിനക്കു വലിയ കുറുമ്പു

ണ്ട്. എന്റെ സാമാനങ്ങൾ എടുക്കാൻ നിനക്കധികാരമില്ല. തിരിയെ വെക്കു" എന്നു ലതി ഉച്ചത്തിൽ പറഞ്ഞു.

"എനിക്കധികാരമൊന്നുമില്ല!" എന്നു നരൻ അവളുടെ വാക്കുകളെതന്നെ എടുത്തു പറഞ്ഞു. "ഒരു വലിയ വക്കീലായി തീൎന്നിട്ടുണ്ട്! നിയമത്തിൽ ഒരു ഒന്നാന്തരം പണ്ഡിതര്! തല്ക്കാലം എനിക്ക് ഈ കത്തിയും ഈ രണ്ടു ബ്രുശികളും ആവശ്യമുണ്ട്. അതു ഞാനെടുക്കുന്നു. ചേട്ടൻ ഉച്ചയ്ക്കു വരുമ്പോൾ എനിക്കു വല്ല അധികാരവും ഉണ്ടോ ഇല്ലയോ എന്നു തീൎച്ചപ്പെടുത്താം."

അപ്പോഴയ്ക്കു, "അതൊന്നും എടുക്കരുത്. അമ്മേ, വന്നു നോക്കു, നരൻ എന്തിനാണ് എന്റെ സാധനങ്ങൾ എടുക്കുന്നത്?" എന്നു കണ്ണുനീരിൽ മുങ്ങിക്കൊണ്ടു ലതി വിളിച്ചുപറഞ്ഞു.

മുകളിലെത്തിയപ്പോൾ ഗിരിബാല ഉറക്കെ പറഞ്ഞു: "നത്രു, ലതിയോടു പിന്നെയും കലഹിക്കുവാൻ തുടങ്ങിയോ? ലതീ, നിത്യം നിന്റെ ഭാഗം ഇങ്ങിനെയാണ് പറിക്കുന്നതല്ലെ? നിന്റെ അനുജനുമായി തമ്മിൽ തല്ലാൻ?"

"കിളളക്കുട്ടി, ഈണക്കംമുള്ളന്നോ?" എന്നു ലതിയെ പരിഹസിച്ചുകൊണ്ടു നരൻ പറഞ്ഞു. "നീ സകലത്തുംകരച്ചൽകൊണ്ടു ജയിക്കയാണ്. ഇതാ കിടക്കുന്നു, നിന്റെ പിത്തസാമനങ്ങൾ. എനിക്കു വേണ്ട." നരൻ കത്തിയും ബ്രുശികളും താഴെ എറിഞ്ഞു മുറിയിൽനിന്ന് ഓടിപ്പോയി.

വഴിക്കു പിടിച്ചു നിൎത്തിക്കൊണ്ടു, ഗിരിബാല നരനോട് ഇങ്ങനെ ചോദിച്ചു: "എന്താ ചെയ്യുന്നത്? ഒരു നിമിഷംപോലും സമാധാനമായി വീട്ടിലിരിക്കാനയയ്ക്കാതെകണ്ടു

നീ ഇത്ര നാനാവിധം കാട്ടുകയോ! നിനക്ക് എന്താണ് വേണ്ടത് എന്നുവെച്ചാൽ അതെല്ലാം നിന്റെ പുറന്നാളിൻനാൾ ഞാൻ വാങ്ങിത്തരാമെന്നു പറഞ്ഞില്ലേ? എന്നാലെങ്കിലും, നിന്റെ പെങ്ങളുടെ സാമാനങ്ങളെല്ലാം ഉടനെ ചെന്നു വലിച്ചിടുക്കുന്നതിന്നു പകരം നിനക്കു നാലു ദിവസത്തേക്കു ക്ഷമിക്കാൻ പാടില്ലേ?"

നരൻ മുഖവും വീർപ്പിച്ചുകൊണ്ടു കുറച്ചുനേരം നിന്നിട്ടു "ഞാൻ ലതിയുടെ ഒരു സാധനവും എടുത്തില്ല. ലതി വെറുതെ കരയുകയാണെങ്കിൽ, ഞാനെന്തു ചെയ്യും?" എന്നു ചോദിച്ചു. "ആട്ടെ, ഇനി അവളുടെ മുറിയിലേക്കു പോവണ്ട, എന്നാൽ പിന്നെ അവൾ കരയില്ല. ഇപ്പോൾ നിന്റെ മുറിയിലേക്കുതന്നെ പോ. നീ നിന്റെ പാഠങ്ങൾ തീരെ തൊടേണ്ട എന്നു വെച്ചിരിക്കുകയാണ്."

നരൻ കുറച്ചു നേരത്തേക്ക് ഒന്നും മിണ്ടാതെ നിന്ന ശേഷം, "അമ്മേ! എന്റെ പുറന്നാളിന് ഇക്കുറി എന്റെ ചങ്ങാതിമാരെ ക്ഷണിക്കില്ലേ? എന്തായാലും എന്റെ ഒരുമിച്ചു പഠിക്കുന്ന ചില സ്നേഹിതന്മാരെയെങ്കിലും വിളിക്കുണേ" എന്നു പറഞ്ഞു.

"അതെല്ലാം ഞാൻ ശരിയാക്കിക്കൊള്ളാം." എന്നു ഗിരിബാല ചിരിച്ചുകൊണ്ട് ഉത്തരം പറഞ്ഞു. "നീ നല്ല കുട്ടിയായിരിക്ക്. എന്തന്നാണ് ക്ഷണിക്കേണ്ടത്? രാത്രി ഊണിന്നോ, ഉച്ചയ്ക്കു ചായയ്ക്കോ?"

"അല്ലല്ല, ചായയ്ക്കല്ല. ചായയ്ക്കായാൽ ഒന്നും തിന്നാനുണ്ടാവില്ല, അപ്പോൾ ഒരു നേരമ്പോക്കിനും വഴിയില്ല. വൈകുന്നേരം ഊണിന്നാണ് അധികം നല്ലത്" എന്നു നരൻ കള്ള[illegible] തല കുലുക്കിക്കൊണ്ടു പറഞ്ഞു.

"എന്താ, ഉച്ചയ്ക്ക ക്ഷണിക്കുന്നതിലെന്താണ് ദോഷം?" എന്നു ഗിരിബാല എന്തോ ആലോചിച്ചുകൊണ്ടു പറഞ്ഞു. "എന്തുകൊണ്ട് ഒന്നും തിന്നാനുണ്ടാവില്ല? ഞാൻ നിങ്ങൾക്ക ചായ മാത്രമായിട്ട തരില്ല. നെയ്യപ്പം ഉപ്പുമാവ് ഇതെല്ലാം ഉണ്ടാക്കാം. രാത്രി നിനക്ക നിന്റെ ചങ്ങാതിമാരേയും കൂട്ടിക്കൊണ്ടു 'ബയസ്കോപ്പി'നും പോവാം. എന്തു പറയുന്നു?"

'ബയസ്കോപ്പി'ലുള്ള ഭ്രമംകൊണ്ട്, ഒരു സംഗതി അനുവദിക്കാമെങ്കിൽ, ആ വിധമെല്ലാം ആകാമെന്നു നരൻ സമ്മതിച്ചു. "ലതിയുടെ ചങ്ങാതിമാരെ ക്ഷണിക്കാൻ ഞാൻ സമ്മതിക്കില്ല. അവർ എന്തു കണ്ടാലും 'ഇളിച്ചു' തുടങ്ങും. അവർ ഇവിടെയുണ്ടെങ്കിൽ ഞങ്ങൾക്ക് ഒരു നേരമ്പോക്കിന്നും തരമില്ല. ലതിയുടെ പുറന്നാളിന്ന് ഞാൻ എന്റെ ചങ്ങാതിമാരെ വിളിച്ചില്ലല്ലോ, ഉവ്വൊ?"

"ശരി, ലതിയുടെ ചങ്ങാതിമാരെ വിളിക്കുന്നുമില്ല. എന്നാൽ മുതിർന്നവരിൽ ചിലരെ ക്ഷണിക്കുന്നതിന്നു നിനക്ക് വിരോധമൊന്നുമുണ്ടാവില്ലല്ലൊ? കന്യകാ, ഉഊർമ്മിള—" എന്നു ഗിരിബാല ചിരിച്ചുകൊണ്ടു പറഞ്ഞു.

"ആരാ ഉഊർമ്മിള?"

"അന്നു ഉമേശബാബുവിന്റെ സ്ഥലത്തു വെച്ച് നീ കണ്ടില്ലെ, ആ പെൺകുട്ടി."

"ആരെയാണ് ഇഷ്ടമെന്നു വെച്ചാൽ അവരെ വിളിച്ചോളു. ഞാനവരെയൊന്നും അറിയുകയുംകൂടിയില്ല" എന്നു പറഞ്ഞുകൊണ്ട് നരൻ ചുവട്ടിലേക്ക ഓടിപ്പോയി.

ലളിതൻ മുകളിലേക്ക വരുന്നുണ്ടായിരുന്നതിനാൽ, ഇവരുടെ സംഭാഷണത്തിന്റെ അവസാനഭാഗം കേട്ടു

"നരന്ന് ഇത്ര വിരോധമാണെങ്കിൽ, പെൺകുട്ടികളൊന്നും പറയണ്ട എന്നു വെച്ചാൽ എന്താ ദോഷം, അമ്മെ? അവൻെറ പുറനാൾ അവൻെറ ഇഷ്ടംപോലെ ആയിക്കോട്ടെ" എന്നു ലളിതൻ പറഞ്ഞു.

"അല്ല, അവന്നൊരു നാഗരീകത്വമുണ്ടൊ എന്നു നോക്കു. കൂട്ടത്തിൽ പെരുമാറാൻ പഠിപ്പിക്കാതിരുന്നാൽ പററില്ല. എല്ലാവരുമായിട്ട് ഇടപഴകാൻ ഇപ്പോഴെന്നങ്ങോട്ട് അവൻ പഠിക്കണം. അവൻെറ സമ്പ്രദായം ശുദ്ധമെ 'കാടത്തര'മായി തീൎന്നിട്ടുണ്ട്. പിന്നീട്, അവൻ വലുതാവുമ്പോൾ ജനങ്ങളോടു മൎയ്യാദയായി രണ്ടു വാക്കു സംസാരിക്കുവാൻ അവനെക്കൊണ്ട് ആവില്ല. അതിന്നും പുറമെ, അവൻ തീരെ വിരോധിച്ചവരെ ആരേയും ഞാൻ ക്ഷണിക്കുന്നില്ല. കന്യക, ദീപ്തി, ഊൎമ്മിള, ശോഭന, ഇങ്ങനെ രണ്ടു മൂന്നു പേരോടു മാത്രമെ പറയുന്നുള്ളു."

ലളിതൻ പെട്ടെന്നൊന്നു ചിരിച്ചു. മുഖം തിരിച്ചു. ഗിരിബാലയും ചിരിച്ചു, എന്നിട്ട് "എന്താണ് സംഗതി? എന്തിനാ ചിരിക്കുന്നത്? ചിരിക്കാനെന്താണുള്ളത്?" എന്നു ചോദിച്ചു.

"എന്താ, എനിക്കു രസം തോന്നി; അതുകൊണ്ടു ഞാൻ ചിരിച്ചു. ആട്ടെ, എന്നാണ് നരൻെറ പുറനാൾ? മററന്നാളൊ, അതൊ അതിൻെറ പിറെറ ദിവസമൊ?



## അദ്ധ്യായം ൧൦.



ഊൎമ്മിള അവരുടെ മൂന്നു ദിവസത്തെ പഴക്കമെയുള്ള സ്നേഹിതയായ സുകുമാരിക്കു വളരെ നേരമായിട്ട് ഒരെഴു

ണ്ടെഴുതിക്കൊണ്ടിരിക്കുകയായിരുന്നു. സുകുമാരിയുടെ ശ്വശുരഗൃഹം കല്ക്കത്തയിലായിരുന്നു എങ്കിലും ഒരു ബ്രഹ്മസമാജക്കാരന്റെ വീട്ടിൽ പോകുന്നതിന്ന് ആഗ്രഹം അവളെ അനുവദിച്ചിരുന്നില്ല. അതിനാൽ അവൾക്ക് എഴുത്തുകൾ എഴുതി തൃപ്തിപ്പെട്ടുവന്നു. അവരുടെ ഒടുവിലത്തെ എഴുത്തിന്റെ അവസാനത്തിൽ ഇങ്ങനെ എഴുതിയിട്ടുണ്ടായിരുന്നു. "വളരെ നല്ലത്; ഇപ്പോൾ അങ്ങോട്ടു വരുന്നതിന് അവർ എന്നെ അനുവദിക്കുന്നില്ലെങ്കിലും, നിങ്ങളുടെ കല്യാണത്തിന് തീർച്ചയായും ഞാൻ വരാതിരിക്കുകയില്ല. ഇല്ലെങ്കിൽ ഒരു നായെ എന്റെ പേരും പറഞ്ഞു വളർത്തിക്കൊൾക. അതുകൂടാതെ ഞാൻ എന്റെ ഭർത്താവിനെ വിശ്വസിക്കുന്നുണ്ട്. ഊണ് കഴിക്കാതെയും പകുതി സമയത്തിലധികം കിടന്നുറങ്ങുവാൻ പോകാതേയും ഇരുന്നാൽ, ഈ സൂത്രം കൊണ്ട് എനിക്ക് ഈ കാര്യം പററിക്കാം."

അസംഖ്യങ്ങളായുള്ള ആശകളിലെ അസാദ്ധ്യതയെ പററി ഉപദേശിച്ചുകൊണ്ട് ഊർമ്മിള എഴുത്തവസാനിപ്പിച്ചു ലക്കോട്ടിലാക്കുന്ന സമയം, രാമസുന്ദരി ആ മുറിയിൽ വന്ന്, "പതിവായിട്ട് ഉച്ചയ്ക്കുള്ള ഉറക്കത്തിന് ഇന്നു നമുക്കു സാധിക്കയില്ല. മിസ്സസ് ഗരിബാല വീടടക്കം നമ്മളെ ചായയ്ക്കു ക്ഷണിച്ചിരിക്കുന്നു; അതുകൊണ്ട് എനിക്ക് ഇപ്പോൾതന്നെ കലവറപ്പണിയെല്ലാം കഴിക്കണം."

"ഇന്ന് അവരുടെ വീട്ടിലെന്താ വിശേഷം, ചെറിയമ്മെ?" "അവർ അതിനെപ്പററി വല്ലതും എഴുതിയിട്ടുണ്ടെന്നു വിചാരിക്കുന്നുണ്ടോ? അവിടെ വല്ലതുമുണ്ടായിരിക്കാം;

അല്ലെങ്കിൽ ഇല്ലായിരിക്കാം. അവർ പലപ്പോഴും കാരണമൊന്നും കൂടാതെതന്നെ നമ്മളെ വിളിക്കാറുണ്ട്. ഞാൻ സമരന്റെ അടുക്കൽപോയി പറയട്ടെ; ഇല്ലെങ്കിൽ ആ സമയംനോക്കി ആയാൾ പുറത്തുപോവും. പിന്നെ ആയാൾക്കുവേണ്ടി ഞാൻ ഇവിടെക്കിടന്നു നിലവിളിച്ചു ചാവേണ്ടതായിവരും".

രാമസുന്ദരി പോയശേഷം ഊൎമ്മിള എഴുത്തു ലക്കോട്ടിലാക്കി പശവെച്ചിട്ട്, പിന്നെയും അവിടെതന്നെയിരുന്ന് പല സംഗതികളെയും കുറിച്ച് ആലോചിക്കുവാൻ തുടങ്ങി. ആരെല്ലാം അവരും അവിടെ കണ്ടേക്കാം? വന്നിട്ടുള്ളവർ വസ്ത്രം ഏതുമാതിരി ധരിച്ചിരിക്കും? അവർ ഊൎമ്മിളയെ കണ്ടാൽ എന്തെല്ലാം സംസാരിക്കും? ഇതുപോലെ എന്തെല്ലാം ചോദ്യങ്ങളാണ് അവളുടെ ഉള്ളിൽ ഉദയം ചെയ്തു?

സമരേന്ദ്രൻ കോളേജ് വിട്ടുവന്ന ഉടനെ, "ചെറിയമ്മെ, അധികം താമസിക്കാതെ എത്രത്തോളം പോവാൻ വൈകുന്നുവൊ അത്രത്തോളം മടങ്ങിവരുവാനും വൈകും. എനിക്ക് അധികം താമസിക്കുവാൻ നേരമില്ല; അതുകൊണ്ട് നിങ്ങളുടെ വൎത്തമാനമെല്ലാം വേഗം കഴിക്കണം എന്നു പറഞ്ഞു.

"എന്റെ ഈശ്വര! എന്തു ബദ്ധപ്പാടാണെന്നാണ് നാട്യം! എന്തു ജോലിയാണ് ആയാൾക്കുള്ളതെന്ന് എനിക്കറിഞ്ഞുകൂട. എന്നാലും എവിടെക്കെങ്കിലും പോകുന്ന കാൎയ്യം പറയേണ്ട താമസം, വല്ല കുതിരപ്പുറത്തോ പറന്നെത്തുകയാണെന്നു തോന്നും. ഉമേ ഓടിപ്പോവൂ, കുട്ടി; വെപ്പുകാരി കൂട്ടാന്റെ ഭക്ഷണമെല്ലാം ഇപ്പോൾ നറുക്കിക്കോളും.

നീ പോയി തലമുടിയെല്ലാം നേരെയാക്കി ഉടുപ്പുമാററി നില്ക്കു. ഞാനിതാ വരികയായി".

മുകളിൽ പോയപ്പോൾ സമരേന്ദ്രനെ കണ്ടിട്ട്, ഉമ പറഞ്ഞു:— "എന്തിനാണ് ഞങ്ങളെ ഇങ്ങനെ ധൃതിപ്പെടുത്തുന്നത്? മണി നാലായിട്ടേ ഉള്ളൂ. നമ്മൾ ഇപ്പോൾ പോകുന്നതാണെങ്കിൽ, വെറുതെ കാത്തിരിക്കാൻ മാത്രമല്ലേ?"

"നിങ്ങൾ രണ്ടുപേരും ഉടുപ്പുകൾ മാറിക്കഴിയുമ്പോഴയ്ക്കും മണി ആറാവും. വല്ലേടത്തേക്കും പുറപ്പെടുമ്പോൾ നിങ്ങളുടെ തരക്കാർ എത്ര വേഗത്തിലാണ് തയ്യാറാവുന്നതെന്ന എനിക്കു കുറച്ചു പരിചയമൊക്കെയുണ്ട്".

"ആട്ടെ, ആരാണ് മുമ്പെ തയ്യാറാവുക എന്നു നമുക്കു നോക്കാം" എന്നു ഊർമ്മിള പറഞ്ഞു വേഗത്തിൽ അവളുടെ മുറിയിൽപോയി തലമുടി പിന്നുവാൻ തുടങ്ങി. അതു കഴിഞ്ഞ ഉടനെ പെട്ടിതുറന്ന് അതിൽ ആദ്യംകണ്ട സാരിയും കുപ്പായവുമെടുത്തിട്ട് പുറത്തേക്കു കടന്നപ്പോൾ സമരേന്ദ്രൻ ഒരു കണ്ണാടിയുടെ മുമ്പിൽനിന്ന് തലമുടി വാൻവെക്കുന്നതേയുണ്ടായിരുന്നുള്ളൂ. വാതലിന്മേലുള്ള വട്ടക്കണ്ണി ഉറക്കെ വലിച്ചിട്ടുണ്ടാക്കിയ ശബ്ദംകൊണ്ട് ഊർമ്മിള സമരേന്ദ്രൻെറ ശ്രദ്ധയെ ആകർഷിച്ച്, "ഇക്കുറി ആരാണ് ജയിച്ചത്" എന്നു ചോദിച്ചു.

സമരേന്ദ്രൻ പെട്ടെന്നു തിരിഞ്ഞുനോക്കി. "ഞാനല്ല, എന്നു ഞാൻ കാണുന്നു" എന്നു പറഞ്ഞു. "ഞാൻ ഒന്നും ചെയ്യാതെ നില്ക്കുകയായിരുന്നു. അതു കുറ്റമെങ്കിൽ നിങ്ങൾ ജയിച്ചു; എന്നാലൊ, ഒന്നു പറയാതെ കഴിയില്ല, ജയിച്ചതു ചതിച്ചാണ്".

"ഞാനെങ്ങിനെയാണ് ചതിച്ചത്?" എന്നു ഊൎമ്മിള അത്ഭുതപ്പെട്ടുകൊണ്ടു ചോദിച്ചു.

സമരേന്ദ്രൻ എന്തോ പറയുവാൻ ഭാവിച്ചിട്ടു നിറുത്തി. പിന്നെ ഇപ്രകാരം പറഞ്ഞു:— "വളരെ നല്ലത്, അതു മററാരും മനസ്സിലാക്കിത്തരില്ലെങ്കിൽ, അപ്പോൾ ഞാൻ തീൎച്ചയായും പറഞ്ഞുതരാം".

രാമസുന്ദരി ജോലിയെല്ലാം ഒതുക്കിയശേഷം, സാവധാനത്തിൽ മുകളിലേക്കു വരുന്നുണ്ടായിരുന്നു. ഊൎമ്മിള സംസാരിച്ചു നില്ക്കുന്നതു കണ്ടിട്ട് അവൾ ക്ഷമകേടോടെ പറഞ്ഞു:— "എന്താണിത്, എന്താണ് അവിടെതന്നെ സംസാരിച്ചുകൊണ്ടു നില്ക്കുന്നത്? വേഗം ഉടുപ്പു മാററു! സമരൻ ഇപ്പോൾ വിളിച്ചു വീടെല്ലാം മുഴക്കിത്തുടങ്ങും. എന്നല്ല, തെററെല്ലാം ഈ കിഴവിത്തള്ളയുടെ തലയ്ക്കു കൊണ്ടുവന്നിടുകയും ചെയ്യും".

ഊൎമ്മിള അവരുടെ അടുക്കലേക്കു ചെന്നുകൊണ്ട് "ഞാൻ ഉടുപ്പെല്ലാം മാററി, ചെറിയമ്മെ!" എന്നു പറഞ്ഞു.

"ഹ, കൊള്ളാം ഈ ഉടുപ്പിലാണൊ നീ അവരുടെ വീട്ടിലേക്കു പോകുവാൻ കരുതുന്നത്?. പോര, പോര, അതശേഷം പററില്ല. നീ എത്ര ചെറിയ കുട്ടിയാണ്? ഇപ്പോൾതന്നെ വെള്ളത്തുണി ഉടുത്തു തുടങ്ങിയൊ? പോയി അതു മാററി വരു.

ഊൎമ്മിള കുഴങ്ങി. "ചെറിയമ്മെ, ഞാൻ ചായത്തുണികൾ ഉടുത്തു ശീലിച്ചിട്ടില്ല." എന്നു പറഞ്ഞു. "എന്റെ ഉടുപ്പുകളെല്ലാം വെളുത്തതാണ്. നിറംമാറിയ ഉടുപ്പിടുവാൻ എനിക്കു നാണമാവും".

"ഓഹോ, എന്തു മുത്തശ്ശിയാണ്! നിറംമാറിയ ഉടുപ്പുടുക്കുവാൻ നാണമാകുന്നു! നിന്റെ അമ്മയുടെ പ്രായമായിട്ടുള്ളവർകൂടി, നിറങ്ങളുടെ ശോഭകൊണ്ട് അപ്രദേശം മുഴുവനും പ്രകാശിക്കുന്നതു നോക്കിക്കോളൂ! ഒരുമിച്ച് എന്റെ മുറിയിലേക്കു വരൂ; നിനക്ക് എത്രത്തോളം നാണമാകുമെന്നു ഞാനൊന്നു നോക്കട്ടെ. ആ തലമുടി എന്തിനാ ഇത്ര വലിച്ചു ചുററിയിരിക്കുന്നത്? പിന്നിലേയ്ക്കു് അല്പംകൂടി ഇറക്കിവയ്ക്കൂ. ഞാൻ നിന്നെ ഈ മാതിരി കൂട്ടിക്കൊണ്ടുപോയാൽ മററുള്ളവർ എന്തു പറയും?".

രാമസുന്ദരിയുടെ ആജ്ഞയെ അനുസരിച്ച്, ഊർമ്മിള അവളുടെ മുറിയിൽപോയി, തന്റെ ഉടുപ്പിലും മററുമുള്ള സാധാരണ അററകുററങ്ങളെ ശരിപ്പെടുത്തുന്നതിനു നിർബ്ബന്ധിക്കപ്പെട്ടു. സമരേന്ദ്രനെ തോല്പിക്കുവാനുള്ള ശ്രമത്തിൽ അവർ ബദ്ധപ്പെട്ടു് ഉടുപ്പുമാറി എന്നല്ലാതെ അത് ഒട്ടും വേണ്ടപോലെ ആയിരുന്നില്ല. അതിനു പുറമെ, പ്രായംവന്ന ബാലികമാർക്ക് നിറംപകന്ന വസ്ത്രങ്ങൾ വേണമെന്ന് രാമസുന്ദരിക്കു വലിയ നിർബ്ബന്ധമുണ്ട്. അതുകൊണ്ട് ഊർമ്മിളയുടെ വെള്ളവസ്ത്രം അവർക്കു സഹിക്കുവാൻ പാടില്ലാതായി. ഊർമ്മിളയുടെ യോഗംകണ്ടിട്ട് സമരേന്ദ്രൻ ഒന്നു പൊട്ടിച്ചിരിച്ചു; പിന്നെ രണ്ടാമതും തന്റെ തലമുടി ശരിപ്പെടുത്തുന്നതിൽ ശ്രദ്ധിച്ചുതുടങ്ങി. രാമസുന്ദരിയാകട്ടെ, ഊർമ്മിളയെ തന്റെ മുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. അവളുടെ രുചിക്കനുസരിച്ച് ഊർമ്മിളയുടെ മുടി പിന്നിൽ ചുററിവെച്ചു. പിന്നെ അവർ പെട്ടിതുറന്ന്, തന്റെ ചെറുപ്പത്തിൽ ശേഖരിച്ചിട്ടുള്ളവയായ സാരികളെല്ലാം വലിച്ചുംതിരിച്ചുമിട്ട് അതിൽ

നിന്ന് ഒരു ചുകന്ന 'ഡാക്കാ' സാരിയെടുത്ത് ഊർമ്മിളയെ ഉടുപ്പിച്ചശേഷം, അവളുടെ നെററിയിന്മേൽ പുരികങ്ങൾക്കു നടുവിലായി ഒരു കുങ്കുമപ്പൊട്ടു തൊടുവിക്കുകയും കഴുത്തിൽ ഒരു മാല ഇടുവിക്കുകയും ചെയ്തു. അവൾ ഒരു കണ്ണാടിയുടെ മുമ്പിലായിരുന്നു നിന്നിരുന്നത്.

"ഇപ്പോൾ എങ്ങിനെ ഇരിക്കുന്നു എന്ന് നോക്കു. എനിക്കു വയസ്സായതുകൊണ്ടെന്താണ്? മററുള്ളവരെ ചമയിക്കുന്നതിലുള്ള സാമൎത്ഥ്യം പോയിട്ടില്ല. നിന്റെ അമ്മയ്ക്കു് അവരെ ചമയിക്കുന്നതിന്ന് എന്നെയല്ലാതെ വേറെ ആരേയും ബോധിച്ചിരുന്നില്ല. നീ അവരുടെ മകളായിരുന്നിട്ട് ഈ വെള്ളവസ്ത്രത്തിനോട് ഇത്ര പിടുത്തം വന്നത് എങ്ങിനെയാണെന്നു ഞാൻ ഒന്നു ചോദിച്ചോട്ടെ. നിനക്കാണെങ്കിൽ, എത്ര നല്ല മുഖമാണ്. അല്പം ഒന്നു ശ്രദ്ധിച്ചാൽ എന്താ ചേതം! എന്നാലോ, നിനക്കു മാൎഗ്ഗംകൂട്ടാൻ നടന്നവരുടെ മാതിരി എപ്പോഴും കയ്യിനിറക്കമുള്ള കുപ്പായവും വെള്ളസ്സാരിയുമേ വേണ്ടൂ".

ഈ ഉടുപ്പു തനിക്ക് അധികം ചേൎച്ചയുണ്ടെന്നുള്ള സംഗതി സമ്മതിക്കാതിരിപ്പാൻ ഊർമ്മിളയ്ക്കു കഴിഞ്ഞില്ല. വസ്ത്രധാരണവിഷയത്തിൽ അവർ അശ്രദ്ധയുള്ളവരല്ല. എന്നാൽ, അതുവരെ അവർ വളൎന്നുവന്ന ദിക്കിൽ, പ്രായം വന്ന സ്ത്രീകളാരും ഉണ്ടായിരുന്നില്ല. അതുകൊണ്ട് ഇത്തരത്തിലുള്ള അനുഭവം അവൾക്ക് ഇതാദ്യത്തേതായിരുന്നു. നാണംകൊണ്ടു ചുകന്ന തന്റെ ഭംഗിയുള്ള മുഖത്തിന്റെ പ്രതിച്ഛായ കണ്ണാടിയിൽ കണ്ടപ്പോൾ, അവളുടെ മനസ്സിൽ സന്തോഷവും ലജ്ജയും ഒരുമിച്ച് ഓളം മറിയുവാൻ തുടങ്ങി. ഉടനെതന്നെ ഒരു വിചാരം അവളെ ഉപ

ദ്രവിക്കുവാൻ എത്തി. "ഈ വേഷത്തിൽ പുറത്തു പോയി സമരഞ്ജാബുവിൻെറ മുഖത്ത് എങ്ങനെ നോക്കും? എന്നെ കണ്ടാൽ ചിരിക്കാതിരിക്കയില്ലെന്നു തീച്ചയാണ്." എന്നാൽ രാമസുന്ദരിയോട് ഊമ്മിള തൻെറ സ്വമേധയായി ഇപ്രകാരമാണ് ചോദിച്ചത്— "ചെറിയമ്മേ, ഒരു കുതിരവണ്ടി വിളിച്ചുകൊണ്ടുവരുവാൻ പറയട്ടെ?"

"ഒ, അങ്ങനെതന്നെ. നമുക്ക് ഇനി അധികം താമസിക്കാതെ പോണം." ഊമ്മിള ആ മുറിവിട്ടു പുറത്തു കടന്നു. ഒരു വണ്ടി വിളിക്കുന്നതിന്നു സമരേന്ദ്രനോടാണ് അവൾക്കു പറയുവാനുള്ളത്. അവൾ ഈവിധം ആഡംബരത്തോടുകൂടി സമരേന്ദ്രൻെറ അടുക്കലേക്കു വരുമ്പോൾ തന്നെ അവളുടെ തല ലജ്ജയാൽ കുനിച്ചുപിടിച്ചിരുന്നു. എന്നാലും അവൾക്കു പുറത്തുവരാതെ കഴിയില്ലല്ലൊ. ശത്രു വീട്ടിന്നുള്ളിൽ ഉള്ളപ്പോൾ, ഒരാൾക്ക് ആയാളിൽനിന്ന് ഒളിഞ്ഞുനില്ക്കാൻ എത്ര നേരത്തേക്കു സാധിക്കും?

ഊമ്മിള വാതലിന്നുനേരെ ഒരിക്കൽകൂടി ചെന്നുനിന്ന്, "ചെറിയമ്മ ഒരു വണ്ടി വിളിച്ചുകൊണ്ടുവരുവാൻ പറഞ്ഞു" എന്നു പറഞ്ഞു.

സമരേന്ദ്രൻ ഒരു ആംഗ്ലേയ മാസികയുടെ ഏടുകളെ മറിച്ചുകൊണ്ട് ആയാളുടെ മുറിയുടെ മദ്ധ്യത്തിൽ ഇരിക്കുകയായിരുന്നു. ഊമ്മിളയുടെ സ്വരംകേട്ട മാത്രയ്ക്ക് ആയാൾ, "ശരി, ഞാനിതാപോകുന്നു എന്നു പറഞ്ഞു. പിന്നെ എഴുന്നേററ് ഉമ്മറപ്പടി കടന്നിട്ട് പെട്ടെന്നവിടെ നിന്നു.

ഊമ്മിളയുടെ നെററിമുഴുവൻ വിയപ്പുകൊണ്ടു നനഞ്ഞു. അവളുടെ മുറിയിലേക്കു ഓടിപ്പോവാൻ ആശമുഴുത്തു. അവളുടെ ദൃഷ്ടി നിലത്തോടു പതിച്ചിട്ടായിരുന്നു നി

ലവെങ്കിലും, സമരേന്ദ്രന്റെ നോട്ടം അവരുടെ ദേഹമാസകലം തറക്കുന്നതായി അവൾക്കു തോന്നി. ഊർമ്മിളയുടെ ഹൃദയത്തിലെ രക്തം തിളച്ചു തുള്ളുവാൻ തുടങ്ങി.

ഒന്നുരണ്ടു നിമിഷനേരത്തേക്ക്, അവർ രണ്ടുപേരും ഒന്നും മിണ്ടാതെ നിന്നു. പിന്നെ, സമരേന്ദ്രൻ പെട്ടെന്ന് "ചെറിയമ്മെ ഉടുപ്പെല്ലാം മാറിക്കഴിഞ്ഞുവൊ?" എന്നു ചോദിച്ചു.

ഊർമ്മിള തല അല്പം പൊക്കി ഒന്നു നോക്കി. എന്നാൽ, അവളുടെ നേത്രങ്ങൾ സമരേന്ദ്രന്റേതിനോടിടഞ്ഞപ്പോൾ, അവൾ വീണ്ടും തലതാഴ്ത്തിക്കൊണ്ട് "ഉവ്വ്" എന്നുത്തരം പറഞ്ഞു.

സമരേന്ദ്രൻ ഒരു വണ്ടി വിളിക്കുവാൻ പോയി.

ഊർമ്മിള അവളുടെ മുറിയിൽപോയി കട്ടിലിന്മേൽ ഇരുന്നു. നേരെയുണ്ടായിരുന്ന കണ്ണാടിയിൽ തന്റെ ദൃഷ്ടി പതിഞ്ഞപ്പോൾ, മുഖം പുതുതായി വിടൎന്ന ഒരു പനിനീർപുഷ്പംപോലെ ചുകന്നിരിക്കുന്നതായി കണ്ടു. അത്രത്തോളം അവിടെ നടന്നിട്ടുണ്ട്. എന്നാൽ അതെന്താണ്? ഹൃദയാന്തൎഭാഗത്തിങ്കൽ ഇത്രയ്ക്കുമാത്രം തറയ്ക്കുന്നതിനുള്ള ശക്തി കാട്ടുവാൻ വാക്കുകളെക്കാൾ മൌനഭാഷയ്ക്കു സാദ്ധ്യമൊ? അയൽ വക്കത്തുള്ള നിലാമുററത്തുനിന്ന് പുഷ്പങ്ങളുടെ വാസന കാററിൽക്കൂടെ വരുന്നുണ്ടായിരുന്നു; അതിൽ ലയിച്ചതുപോലെ അവൾ അവിടെത്തന്നെ ഇരുന്നു.

സമരേന്ദ്രൻ താഴെപോയിട്ടു വാതുക്കൽ കുറെനേരം സ്തബ്ധനായി നിന്നു. ആ പൂക്കളുടെ വാസന അവിടേയും ചെന്നിട്ടുണ്ടൊ ഇല്ലയൊ എന്നാൎക്കറിയാം? അതെങ്ങനെയായാലും ആയാൾ പെട്ടെന്നു നിവൎന്നു നിന്നു. പിന്നെ ത

ഴ്ന്ന സ്വരത്തിൽ "ഞാനെന്തു കഴുതയാണ്?" എന്നു തന്നത്താൻ പറഞ്ഞുകൊണ്ട് വണ്ടി നില്ക്കുന്ന സ്ഥലത്തേക്കു ദ്രുതഗതിയോടെ പോവുകയും ചെയ്തു.

ഗിരിബാലയുടെ സല്ക്കാരമുറി വിരുന്നുകാരെക്കൊണ്ടു ക്രമേണ നിറഞ്ഞുതുടങ്ങി. പൂന്തോട്ടികളാൽ ചുററപ്പെട്ട വാതലിന്നു നേരെയുള്ള എറയത്ത് ഗിരിബാലയും ലതിയും നരനും അതിഥികളോടു സ്വാഗതം പറയുന്നതിന്നായി നിന്നിരുന്നു. നരൻ ഒരു വെള്ളമുണ്ടും ഒരു പഞ്ചാബിക്കുപ്പായവും ധരിച്ചിട്ടുണ്ടായിരുന്നു; അവൻെറ നെററിത്തടത്തിൽ ഒരു ചന്ദനക്കുറിയും മുഖത്തു നീരസഭാവവും പ്രകാശിച്ചിരുന്നു. അവൻെറ അമ്മ, അതുവരെ വന്നെത്തിയ അതിഥികളിൽ പ്രായംചെന്നവരോടു വേണ്ടതായ പ്രണാമത്തേയും മററു മൎയ്യാദകളേയും കാണിക്കുന്നതിന്നായി അവനെ അവിടെ പിടിച്ചു നിൎത്തിയിരിക്കുകയായിരുന്നു. ലതിയുടെ തലമുടി കെട്ടിയിട്ടുള്ള ആ നാട ഒന്നു പിടിച്ചു വലിച്ച് അവളെ അസാരം കരയിക്കുവാൻ കഴിഞ്ഞിരുന്നു എങ്കിൽ, അവന്നു സമാധാനമാകുമായിരുന്നു. പനിനീർ പുഷ്പങ്ങളും ചെറുനാരങ്ങയും നിറച്ചിട്ടുള്ള ഒരു പൂക്കൊട്ട കയ്യിലെടുത്ത് സ്വൎഗ്ഗീയമായ പുഞ്ചിരിയോടുകൂടി ലതിയും നിന്നിരുന്നു. വന്നുചേരുന്ന അതിഥികൾക്ക് അത്യാദരവോടെ ഓരോ പൂച്ചെണ്ടു നീട്ടിക്കൊടുത്ത് അവൾ സ്വയമേവ സംതൃപ്തി അനുഭവിക്കുകയായിരുന്നു.

ഊൎമ്മിളയും കൂട്ടരും വണ്ടിയിൽ നിന്നിറങ്ങിയ ഉടനെ, അവരെ താൻ അതിയായി മാനിക്കുന്നുണ്ടെന്നു ഗിരിബാല വേണ്ടവിധം കാണിച്ചശേഷം, അവരെ അകത്തേക്കു കൂട്ടിക്കൊണ്ടുപോകുവാൻ ഏൎപ്പാടു ചെയ്തു. ലതി, ഊൎമ്മിളയുടെ മാറത്ത് ഒരു വശത്തായി കുത്തിയിരിക്കുന്ന ബ്രൂ

ശിഖിരന്മൽ—അഥവാ, ബ്രൂച്ചിന്മൽ—ഒരു പൂവ്വെന്ന്
തിരുകിക്കൊടുത്തു്, ഇന്ന വളരെ ഭംഗിയായിട്ടുണ്ട്" എന്നു
പറഞ്ഞു.

ഊൎമ്മിള വല്ലാതെ ലജ്ജിച്ച്, ഉത്തരമൊന്നും പറഞ്ഞില്ല. ഗിരിബാല അവരെ വിരുന്നുമുറിയിൽ കൂട്ടിക്കൊണ്ടുപോയി, അവിടെ കൂടിയിരുന്ന അനവധി ആളുകളെ പരിചയപ്പെടുത്തിക്കൊടുക്കേണ്ടുന്ന തന്റെ മുറയെ നിൎവ്വഹിച്ചിട്ടു പിന്നേയും അവിടം വിട്ടുപോയി.

ഊൎമ്മിള ഇരുന്നിരുന്ന സോഫയിന്മേൽ വേറെ ഒരു യുവതിയുംകൂടി ഇരിക്കുന്നുണ്ടായിരുന്നു. അവളുടെ ഇരുനിറം പ്രകാശമുള്ളതും,ദേഹം മെലിഞ്ഞതുമായിരുന്നു.എന്തോ ആകൎഷണീയമായ ഒരു സൌന്ദൎയ്യം അവളെ നോക്കുന്നതിന്നു ഏതാളേയും പ്രേരിപ്പിക്കുകയും ചെയ്തിരുന്നു.

ഊൎമ്മിള ഒന്നും മിണ്ടാതെ ഇരിക്കുന്നതു കണ്ടിട്ട്, "കല്ക്കത്തയ്ക്കു വന്നിട്ട് അധികമായില്ലെന്നു തോന്നുന്നു?" എന്ന് അവർ പറഞ്ഞു."ഇവിടത്തെ ലഹളയൊന്നും ആദ്യം പിടിക്കില്ല. എന്നാൽ അതു ക്രമേണ പരിചയമായി തീൎന്നുകൊള്ളും".

വളരെ നേരത്തെ അനദ്ധ്യായത്തിന്നുശേഷം, ഊൎമ്മിള വീണ്ടും വായ് തുറന്നു; വണ്ടിയിൽ കയറിയതു മുതല്ക്കു വഴിക്കെല്ലാം അവൾ മിണ്ടാതെയിരിക്കുകയായിരുന്നു. അവളോടു പരിചയപ്പെടുന്നതിന്ന് എളുപ്പത്തിലുള്ള മാൎഗ്ഗം ഏതാണെന്നു ദീപ്തി ഒരു നോട്ടത്താൽ മനസ്സിലാക്കിയതുപോലെ കാണപ്പെട്ടു. അല്പം കഴിഞ്ഞപ്പോൾ ദീപ്തിയുമായി തനിക്കു ജനനം മുതൽക്കെ പരിചയമുള്ളതുപോലെ അ

ത്ര സ്വാതന്ത്ര്യത്തോടെ സംസാരിക്കുന്നതിൽ ഊൎമ്മിളയ്ക്കു തന്നെ അതിശയമായ അത്ഭുതം തോന്നി.

ലളിതൻ വളരെ വിരുന്നുകാരോടുകൂടി ആ മുറിയിൽ പ്രവേശിച്ചു, താൻ വൈകിച്ചതിന്നു മാപ്പുചോദിച്ചുകൊണ്ട് ഊൎമ്മിളയുടെ അടുത്തായി ഒരു കസാല വലിച്ചിട്ടുകൊണ്ട് അതിന്മേൽ ഇരുന്നു.

ആയാൾ ദീപ്തിയുടെ നേരെ തിരിഞ്ഞ് ഇങ്ങനെ പറഞ്ഞു:— "കാണുവാൻ വലിയ ഞെരുക്കമായല്ലോ. വീട്ടിൽ വന്നാൽകൂടി കാണുവാൻ കഴിയില്ല. കഴിഞ്ഞ ശനിയാഴ്ച ഞാൻ നിങ്ങളുടെ വീട്ടിൽ വന്നിരുന്നു, രണ്ടുമൂന്നു മണിക്കൂറുനേരം താമസിക്കുകയും ചെയ്തു; എന്നാൽ കാണുകയാവട്ടെ നിങ്ങളെപ്പറ്റി എന്തെങ്കിലും കേൾക്കുകയാവട്ടെ ചെയ്തില്ല. നിങ്ങളുടെ വീട്ടിൽ വന്നാലും നിങ്ങളെ പ്രത്യേകം കാണണമെന്നു താല്പൎയ്യപ്പെടുവാൻ വിശേഷിച്ചു കാരണമൊന്നും ഉണ്ടായിട്ടു പറയുന്നതല്ലേ"

ദീപ്തി ഒന്നു നിവൎന്നിരുന്ന് "ശരിയാണ്, കഴിഞ്ഞ ശനിയാഴ്ച ഉച്ചയ്ക്കു ഞാൻ വീട്ടിലുണ്ടായിരുന്നില്ല" എന്നുത്തരം പറഞ്ഞു.

ഊൎമ്മിളയായി എന്തെങ്കിലും സംസാരിച്ചുകൊണ്ടിരിക്കുന്നതിന്നു ലളിതൻ വളരെയെല്ലാം ശ്രമിച്ചുനോക്കിയെങ്കിലും, ആ ശ്രമം വിഫലമായി കണ്ടതിനാൽ, വേറെ എന്തോ കാരണം പറഞ്ഞ് അവിടെ നിന്നുപോയി. ഊൎമ്മിളയ്ക്കാകട്ടെ, അദ്ദേഹോക്തിയിൽ എന്തെങ്കിലും മറുപടി പറയുന്നതിന്നല്ലാതെ, സംസാരിക്കുന്നതിന്നുള്ള ശക്തിതന്നെ തീരെ ഇല്ലാത്ത മട്ടിലാണ് കണ്ടത്.

ലളിതൻ പോയി ഊൎമ്മിള വീണ്ടും തനിച്ചായപ്പോൾ, ദീപ്തി ചോദിച്ചു, "വല്ല അബദ്ധവും പററിയെങ്കിലൊ എന്നു വളരെ ഭയപ്പെട്ടിരിക്കയാണ്, അല്ലെ? അതായിരിക്കുമൊ എപ്പോഴും കരുതലോടുകൂടി ഇരിക്കുന്നത്?"

"അല്ലെ, എന്താത്?" എന്ന് ഊൎമ്മിള ചിരിച്ചുകൊണ്ടു ചോദിച്ചു. "എനിക്കു സംസാരിക്കത്തക്കതായി ഒന്നും വിചാരിക്കുവാൻ സാധിക്കുന്നില്ലെങ്കിൽ, പിന്നെ എങ്ങനെയാണ് വല്ലതും പറയുന്നത്? ആട്ടെ, ആരാണ് ആ പെൺകുട്ടി?"

"ആ ചുകന്ന ഉടുപ്പിലുള്ളതൊ? അതു കന്യകഗുപ്തയാണ്, അവരുടെ അടുത്തിരിക്കുന്നത് അവരുടെ അമ്മയുമാണ്."

ഇതായിരിക്കുമൊ ലതിയുടെ മാതൃകാദേവി, കന്യക? ഊൎമ്മിള അവരെ സൂക്ഷ്മമായി ഒന്നു പരിശോധിച്ചു. ആ തരുണിയുടെ ആകൃതിയും പ്രകൃതിയും ശബ്ദവും സംസാരവും നടപടിയും എല്ലാം മോടിയും വൃത്തിയുമുള്ളതായി കാണപ്പെട്ടു. ലതി അവരെ കണ്ടമാത്രയിൽ, പൂക്കൊട്ട താഴെ വെച്ചു മുറിയിൽ വന്ന്, അവരുടെ അരികെ ചെന്നിരുന്നു. അതേ സമയത്തുതന്നെ നരന്റെ ചങ്ങാതിമാരുടെ ഒരു പട വന്നു കയറി. നരൻ, മാഗ്ഗം തുറന്നിട്ടതായി കണ്ടതിനാൽ, കൊട്ടയിലുള്ള പൂക്കളെല്ലാമെടുത്ത് കുപ്പായക്കുടുക്കുകളിടുവാനുള്ള ദ്വാരങ്ങളിലൊക്കെ നിറച്ചിട്ട് അവരെയും കൂട്ടിക്കൊണ്ട് അടുത്ത മുറിയിൽ 'ചക്കിണിയും പൂതം' കളിക്കുവാൻ പോയി. ലതി കന്യകയുമായി ചേൎന്ന സന്തോഷത്തിൽ ലയിച്ചിരിക്കുകയായിരുന്നതിനാൽ,

കണ്ടിട്ടുണ്ടെങ്കിൽ തന്നെ, നരൻ കാട്ടിക്കൂട്ടിയതിനെ അത്ര ശ്രദ്ധിച്ചില്ല.

ഊൎമ്മിള ദീപ്തിയോടു സംസാരിച്ചുകൊണ്ടിരിക്കുന്നതിന്നിടയിൽ, ലളിതൻ സമരേന്ദ്രനെ കന്യകയ്ക്കു പരിചയപ്പെടുത്തിക്കൊടുക്കുന്നതുകണ്ടു. അപ്പോഴും ലതി കന്യകയെ തൊട്ടുനിന്നുകൊണ്ട്, ആ അടുപ്പത്തിന്ന് ഒരു വ്യത്യാസവും വരുത്താതെ അവരോടൊപ്പം ചിരിക്കുന്നുണ്ടായിരുന്നു.

ഊൎമ്മിളയുടെ നോട്ടം ആ വഴിവിട്ടു പിന്തിരിക്കുന്നതിന്നു ഭാവമില്ലാത്ത നിലയിൽ കണ്ടിട്ട്, ദീപ്തി പറഞ്ഞു:-
"കന്യകയുടെ ദൎശനത്താൽ മാത്രം നിങ്ങളും മയങ്ങിയതായി ഞാൻ കാണുന്നല്ലോ. അവരുടെ മനോഹരങ്ങളായ ബാണങ്ങളേററു വ്രണപ്പെടാതെ ഞാൻ മാത്രമേ രക്ഷപ്പെട്ടിട്ടുള്ളു എന്നുണ്ടോ?"

"ഇല്ല, ഞാനും മുഴുവനും മയങ്ങിയിട്ടില്ല. എന്തു സംസാരിയാണ് അവർ എന്ന് അത്ഭുതപ്പെട്ടു നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. അവരുടെ കാഴ്ചകൊണ്ടു മയങ്ങത്തക്കവണ്ണം ഞാനൊന്നും കണ്ടില്ല" എന്നു ഊൎമ്മിള അക്ഷമയോടെ പറഞ്ഞു. കന്യകയുടെ ആകൎഷണശക്തിയിലുള്ള അല്പതയെ കുറിച്ച് ദീപ്തിയുടെ അഭിപ്രായത്തോടു ഒന്നും യോജിക്കുന്നതായി കണ്ടിട്ട്, അവൾക്കു വലിയ ആശ്വാസം തോന്നി.

കേവലം ഉച്ചയ്ക്കുള്ള ഒരു ചായസല്ക്കാരത്തിന്റെ പേർ പറഞ്ഞിട്ടാണ് അവരെ ക്ഷണിച്ചതെങ്കിലും, അതിഥികളെല്ലാം പിരിഞ്ഞപ്പോൾ നേരം ഒമ്പതു മണി അടിക്കാറായിരുന്നു. യാത്രപറയുന്ന അവസരത്തിൽ, ദീപ്തി

ഊൎമ്മിളയുടെ കൈ പിടിച്ചുകൊണ്ട് "ഞാൻ ഒരു ദിവസം അവിടെ വന്നു കണ്ടുകൊള്ളാം. അതിന്നുശേഷം എന്നെ കാണ്മാനും ഒരു കുറി വരണം" എന്നു പറഞ്ഞു. ഊൎമ്മിള അതിന്നു വലിയ സന്തോഷത്തോടെ സമ്മതിച്ചു. ഈ മൂന്നു മണിക്കൂറിനിടയ്ക്കു് അവർക്ക് ഗീഷ്മിയോട് എത്രമാത്രം സ്നേഹം ഉണ്ടായിട്ടുണ്ടെന്നു് ഊൎമ്മിളയ്ക്കുതന്നെ നിശ്ചയമുണ്ടായിരുന്നില്ല.

സമരേന്ദ്രൻ വണ്ടിയിൽ കയറിയിട്ട്, "ഇതാ, മണി പത്തായി; ഇതിന്നായിരിക്കുമൊ വീട്ടിലേക്കു വേഗം മടങ്ങുക എന്നു നിങ്ങൾ പറയാറ്?" എന്നു ചോദിച്ചു.

"അതു ശരിതന്നെ. നിനക്കു മടങ്ങുവാൻ വലിയ ധൃതി കണ്ടു! ഉറച്ചിരുന്നുകൊണ്ടു് മതിയാകുന്നതുവരെ സംസാരിക്കുന്നതു ഞാൻ കണ്ടിരിക്കുന്നു. ഞാൻ എഴുനേററതിൽ പിന്നെയേ നീ എഴുന്നീററുള്ളു" എന്നു രാമസുന്ദരി പറഞ്ഞു.

ഊൎമ്മിളയ്ക്കു പെട്ടെന്ന് മനസ്സിന്ന് അസ്വാസ്ഥ്യം തുടങ്ങി—എന്തിനാണെന്നാൎക്കറിയാം—വണ്ടിയുടെ മൂലയിൽ തലയും ചാരി അവൾ മിണ്ടാതെയിരുന്നു. അന്ന് അവൾക്കു് എന്തോ ഒരു സാധനം കൊടുക്കുവാൻ നീട്ടുന്നഭാവം കാട്ടിയശേഷം ഉടനെ കൈമടക്കിയതായി അവൾക്കുതോന്നി.

ലളിതൻ, രാത്രി കിടക്കുവാൻ പോകുന്നതിന്നു മുമ്പായി "അമ്മെ, ഇന്നത്തെ സല്ക്കാരം നന്നായി, ഇല്ലെ? നരന്റെ സ്നേഹിതന്മാൎക്ക് വന്ദനം, എന്റെ ടെക്കിട് അടയാറായി" എന്നു പറഞ്ഞു.

"ഇത്ര വളരെ ആളുകളെ ഒന്നിച്ചു് ഒരേ സമയത്തു ക്ഷണിച്ചു വരുത്തുമ്പോൾ ഒച്ചയൊന്നും കൂടാതെ കഴിയു

മൊ? ഒരാളോടെങ്കിലും കുറച്ചുനേരം ഒന്നു സംസാരിക്കാൻ പോലും എനിക്കു സാധിച്ചില്ല. ഊൎമ്മിളയോടു കുറച്ചു വൎത്തമാനം പറയണമെന്നു ഞാൻ വിചാരിച്ചു. പരമാൎത്ഥം പറയുകയാണെങ്കിൽ അവരും നമ്മളുടെ കൂട്ടത്തിൽ ഒരാളാണ്. എന്നാൽ അതിനു സൌകൎയ്യമുണ്ടായോ?"

"നോക്കു, അമ്മെ അമ്മാമൻെറ മരണപത്രത്തിനെ പററി ഊൎമ്മിള കേട്ടിട്ടുണ്ടോ?" എന്നു ലളിതൻ പെട്ടെന്നു ചോദിച്ചു.

"എന്താ നീ ഇങ്ങനെ ചോദിക്കുന്നതു്? മരണപത്രത്തിനെ കുറിച്ചു നിനക്കു് എവിടെ നിന്നു് അറിവുകിട്ടി?"

"ഞാനൊരു വക്കീലാണ്. അതുകൊണ്ടു് ഈ വക വിഷയങ്ങളെ പററി എന്നെ അറിയിക്കാതെ കഴിയില്ല" എന്നു ലളിതൻ ചിരിച്ചുകൊണ്ടു് ഉത്തരം പറഞ്ഞു.

"അവൾക്കറിഞ്ഞുകൂട എന്നാണു് ഞാൻ വിചാരിക്കുന്നത്". ഉണ്ടെങ്കിൽ അതുകൊണ്ടു പലൎക്കും അസൌകൎയ്യത്തിനു വഴിയുണ്ടു്. ഇക്കാലത്തു് ആരെങ്കിലും മററുള്ളവരുടെ സൌഭാഗ്യം കണ്ടു സഹിക്കുമോ? ആട്ടെ, നമുക്കു കാണാം."

---

## അദ്ധ്യായം ൧൦.

---

ക്ഷേത്രനാഥൻെറ മരണപത്രത്തിൻെറ സംഗതി ഒരു രഹസ്യമായി പിന്നെ അധികകാലം നിന്നില്ല. അതിനെ പററിയുള്ള വിവരങ്ങളെല്ലാം എല്ലായിടത്തും എല്ലാവരും ഏകകാലത്തിൽതന്നെ അറിഞ്ഞതായി കാണപ്പെട്ടു. അ

തുവരെക്കും അനുഭവിച്ച് അപ്പോൾ വിട്ടുപോന്ന ഏകാന്തവാസത്തിന്റെ ഒരു ചെറിയ അംശം ലഹളയും ബഹളവും സർവ്വദാ നിറഞ്ഞുകൊണ്ടിരിക്കുന്ന കല്ക്കത്തയിലും ഉന്മ്മിളയെ ചുററപ്പെട്ടിട്ടുള്ളതായി അവൾക്കു തോന്നി. നാലുപുറത്തുകൂടി അസംഖ്യം ജനങ്ങൾ വന്നുംപോയുമിരുന്നാലും, അതുവരയ്ക്കും അവൾക്കു തണലായി തീൎന്നിട്ടുള്ള ആ മുറിയുടെ കോണിൽ, ബാഹ്യലോകം അതിന്റെ ദൃഷ്ടികളെ പതിപ്പിച്ചിരുന്നില്ല. ഇപ്പോൾ ആകട്ടെ, അവിടേയും ആ സ്വല്പമായുണ്ടായിരുന്ന സൈ്വരവാസത്തിന്നു ഭംഗം നേരിട്ടിരിക്കുന്നു. അവൾ എപ്പോൾ, എങ്ങനെ, ഇപ്രകാരം പ്രസിദ്ധയായി തീൎന്നു. എന്നാലോചിക്കുവാൻപോലും അവൾക്കു സമയം കിട്ടുന്നില്ല. അവൾക്കു സിദ്ധിച്ചിരിക്കുന്ന ലോകപ്രീതിയുടെ സമ്പൎക്കത്തിൽനിന്നു മോചനം ലഭിക്കുവാനുള്ള ശ്രമങ്ങൾ അവൾ തുടങ്ങിയിരിക്കുകയാകുന്നു. പുതുതായ ഉന്നൎച്ചയിൽപെട്ടിട്ടുള്ള തന്റെ മനോഗതിയെ വ്യക്തമായറിയുന്നതിന്നു തനിക്കു തനിയേ കഴിച്ചുകൂട്ടുവാൻ അത്യാവശ്യമായി തീൎന്ന ആ അവസരത്തിൽ, ലോകം വിവിധസമ്പ്രദായങ്ങളിലുള്ള പലേ ജനങ്ങളേയും കൊണ്ടുവന്ന് അവളുടെ ശ്രദ്ധയെ മുഴുവനും ബലാൽ ആകൎഷിക്കുവാൻ ഒരുമ്പെട്ടതിനാൽ, തന്റെ മനോഗതിയെ അനുഗമിക്കുന്നതിന്ന് അവസരം കിട്ടാതെ ബുദ്ധിമുട്ടി. എന്നാൽ നാം മനസ്സെന്നു പറയപ്പെടുന്നതിന്റെ നങ്കൂരം അത്ര എളുപ്പത്തിൽ തള്ളിനീക്കാവുന്ന ഒന്നല്ല. എപ്പോളാണ്, ഏതു വിസ്താരം കുറഞ്ഞ വഴികളിൽ കൂടെയാണ് അതിന്റെ വേലയെ അപ്രത്യക്ഷമായ വിധത്തിൽ അതു നിൎവ്വഹിച്ചതെന്നു ശരിയായിട്ടു പറയുവാൻ

അസാദ്ധ്യമായി. അവളുടെ രക്ഷിതാവായിരുന്ന ക്ഷേത്രനാഥനെയും അദ്ദേഹത്തിന്റെ ഹിതത്തേയും അനുസരിച്ച് അവർ മേലിൽ നിർവ്വഹിക്കേണ്ട കൃത്യത്തെ അറിയിക്കുന്നതിൽ ജാഗരൂകരായി വന്നിരുന്ന ചില മാന്യരുടെ വിശദമായുള്ള പ്രസംഗത്തിന്റെ ചില ഭാഗം അവർ ഗ്രഹിച്ചില്ലെന്ന് ഊർമ്മിള മനസ്സിലാക്കാതെയിരുന്നില്ല; അവരുടെ ശ്രദ്ധ മരിച്ചവരെ നിരാകരിച്ചുകൊണ്ടു ജീവിച്ചിരിക്കുന്നവരിൽ പതിഞ്ഞു. ഊർമ്മിളയുടെ പുതിയ പരിചയക്കാരിൽ ഒരാളല്ലെങ്കിൽ മറ്റൊരാൾ മിക്ക ദിവസവും ഉച്ചയ്ക്കു അവരെ ക്ഷണിക്കുക പതിവായി തീർന്നു. എന്നാൽ അവിടെയെല്ലാം വർത്തമാനത്തിന്നുള്ള വിഷയം ഒന്നുതന്നെയായിരുന്നു. അതായത്, ക്ഷേത്രനാഥന്റെ മരണപത്രം. അത്തരത്തിൽ ഒരു മരണപത്രം എഴുതുന്നതു ശരിയോ തെറ്റോ? ഊർമ്മിളയുടെ സ്വാതന്ത്ര്യാഭിലാഷങ്ങളെ എത്രത്തോളം അദ്ദേഹം വിലവെക്കേണ്ടതായിരുന്നു, ഇങ്ങനെ ഒരവസരത്തിൽ അവർ അവരുടെ അഭിപ്രായത്തെ എത്രത്തോളം ആലോചനയോടുകൂടി ഉപയോഗിക്കണം, ഈവക സംഗതികളെ കുറിച്ചുള്ള വാഗ്വാദങ്ങളെ ധാരാളമായി കേട്ടു വിഷമിച്ചു ഊർമ്മിള, തനിക്കു സ്വന്തമായ ഒരഭിപ്രായത്തെ ആലോചിച്ചുറക്കുന്നതിന്ന് അവൾക്കുള്ള സ്വല്പമായ ശക്തിയുംകൂടി നശിച്ചുപോകുമോ എന്നു ചിലപ്പോൾ ശങ്കിക്കാറുണ്ടായിരുന്നു. വിരുന്നിനു ശേഷം ഗൃഹസ്ഥയോടു യാത്രയും പറഞ്ഞു രാത്രി വീട്ടിലെത്തിയാൽ, തലയിൽ ഓളംതല്ലി മറിക്കുന്ന ഒരു കൊടുങ്കാറ്റിന്റെ അനുഭവം അവൾക്കുണ്ടാവുക പതിവായി തീർന്നു. അതുകൊണ്ടു ശബ്ദലോകത്തിങ്കൽനിന്ന് അതിനെ തട്ടിനീക്കി ഒരു മാർഗ്ഗമുണ്ടാക്കി അവിടെ മ

റൊരു ദൂതന്റെ പ്രവേശനം എളുപ്പമല്ലായിരുന്നു. ഒരു സമയം, ഊൎമ്മിള മുകളിലേക്കു പോകുമ്പോൾ, സമരേന്ദ്രനെ കണ്ടേക്കാം, ആ ഇടുങ്ങിയ കോണിപ്പടികളിന്മേൽവെച്ച് ആയാളുടെ കൈ അവളുടെമേൽ തൊട്ടു എന്നും വരാം. ഊൎമ്മിള അവളുടെ മുറിയിൽ കടന്നാൽ, സകല വാഗ്വാദങ്ങളും വൎത്തമാനങ്ങളും അവരുടെ മനസ്സിൽനിന്നു മാഞ്ഞുപോകും; ആ യുവഹൃദയമാകുന്ന വീണയിൽനിന്ന് അനൎഗ്ഗളമായി പ്രവഹിച്ചിരുന്ന സ്വരമാധുൎയ്യത്തിന്നിടയിൽ ആലോചനകൾക്കൊ യുക്തിയുക്തമായ വാഗ്വാദത്തിന്നൊ സ്ഥലമുണ്ടായിരുന്നില്ല. അവരുടെ വശീകൃതങ്ങളായ യുവനേത്രങ്ങൾക്കു കാണ്മാൻ കഴിഞ്ഞിരുന്ന ലോകത്തിന്റെ മനോഹരത്വം പൂൎണ്ണാലോചനയും ദൃഢതയുമെത്തിയിട്ടുള്ള ഒരാൾക്കു കാണുന്നതിന്നു കഴിവുള്ളതല്ലായിരുന്നു. മനോനിയമനംകൊണ്ടു തന്റെ മനസ്സിന്റെ ദൌൎബ്ബല്യത്തെ പരിഹരിപ്പാനായി സമരേന്ദ്രൻ എത്രത്തോളം അകന്നു നിന്നുവൊ, ഊൎമ്മിളയെ കാണാതെ കഴിച്ചുവൊ, അത്രത്തോളം ആയാളുടെ മനസ്സിന്നുള്ള അസ്വാസ്ഥ്യവും വൎദ്ധിച്ചുവന്നു. മുമ്പു പത്തു പ്രാവശ്യം അവളെ കണ്ടിരുന്ന സമയത്തിന്നിടയ്ക്കു ഇപ്പോൾ ഒരിക്കൽ മാത്രമാണ് കാണുന്നത്; എന്നാൽ ആ ഒരു കാഴ്ചയ്ക്കു വേണ്ടി ആയാളുടെ ഹൃദയം പത്തു തവണ കണ്ടിരുന്ന കാലത്തുണ്ടാകാത്തവിധത്തിൽ കൂടുതലായ ആശയോടും ഉൽക്കണ്ഠയോടും ധൃതിപ്പെടുവാൻ തുടങ്ങി. മുകളിൽ പോകുന്ന അവസരങ്ങളിലെല്ലാം താൻ ഊൎമ്മിളയുടെ മുറിയിലേക്കു തിരിഞ്ഞു നോക്കാതെയിരിപ്പാൻ ശ്രദ്ധിച്ചു, എന്നാൽ ആയാളുടെ ശ്രവണങ്ങൾ ആ രണ്ടിന്ദ്രിയങ്ങളുടേയും ധൎമ്മങ്ങളെ നടത്തുവാൻ

ഉടനെ പുറപ്പെട്ടു; ആ മുറിക്കകത്തുണ്ടാവുന്ന, ഒരു താക്കോൽവളയത്തിന്റേയൊ വളകളുടെ കിലുക്കത്തിന്റേയോ, ഏതു നിസ്സാരമായ ശബ്ദവും തന്റെ ശ്രദ്ധയ്ക്കു വിഷയമാകാതെയിരുന്നിട്ടില്ല. ആയാളുടെ മനോവികാരങ്ങളുടെ ഊരക്കേറിയ ഒഴുക്കിനെ ആത്മസംയമനംകൊണ്ടു മാൎഗ്ഗത്തെ തിരിച്ചുവിട്ട് എത്രത്തോളം നിരോധിക്കുവാൻ സാഹസപ്പെട്ടുവൊ, ആ നദി വിസ്താരം കുറഞ്ഞ അതിന്റെ വഴിയിൽക്കൂടെ അത്രത്തോളം ശക്തിയിൽ ഒഴുകുവാനും തുടങ്ങി. വിരുദ്ധഭാഗങ്ങളിലേക്ക് ഇപ്രകാരം അനദ്ധ്യായം കൂടാതെ വലിക്കപ്പെട്ട കാരണം സമരേന്ദ്രന്റെ പതിവായുള്ള ഉത്സാഹം ആയാളെ വിട്ടുപോകുന്നതായി കാണപ്പെട്ടു. പാഠശാലയിൽ ആയിടയായിട്ടു ശിഷ്യന്മാരെ ശാസിക്കുന്നതിന്ന് എപ്പോഴും നിബ്ബന്ധിതനായി. വീട്ടിലും രാമസുന്ദരിയുടെ ക്ഷണത്തിൽ ക്ഷുഭിതനായി അവരുടെ മുഖത്തുനോക്കി അവയ്ക്കുള്ള ഉത്തരവും കൊടുത്തു തുടങ്ങി. സമരേന്ദ്രന്റെ നിത്യജീവിതം "സ്നേഹിതന്മാരാൽ" ഉപദ്രവമായി തീൎന്നു. അവരുടെ രഹസ്യമായ സഹതാപത്തിൽനിന്നും പരസ്യമായ പരിഹാസത്തിൽനിന്നും ശകാരത്തിൽനിന്നും രക്ഷപ്പെടുവാൻ ഒരു മാൎഗ്ഗവും ഇല്ലാതായി. ഹാസ്യത്തിന്നുള്ളിൽ വാസ്തവം ഒളിഞ്ഞു കിടക്കുന്ന ദിക്കിൽ ആത്മരക്ഷയ്ക്കുള്ള വഴി നോക്കാൻ ഭയപ്പെടുന്നു; അല്ലെങ്കിൽ, തത്സമയത്തെ ക്ഷോഭം, തന്നെത്തന്നെ അതിലേക്ക് അധികം നയിക്കുന്നതായി കാണാം. അതേ കാരണവശാൽ തന്നെ തന്റെ സ്നേഹിതന്മാരുടെ കൂട്ടത്തിൽനിന്ന് ഒഴിഞ്ഞു നില്പാൻ നിവൃത്തിയില്ലാതേയുമായി. അതിനാൽ അവരോടൊന്നിച്ച് അവരുടെ വിഷമയങ്ങളായ ബാണങ്ങൾക്കു മാർ

കാണിച്ചു കൊടുത്ത്, പുറമെ പുഞ്ചിരി തൂകിക്കൊണ്ട് ആയാൾക്ക പെരുമാറേണ്ടതായും വന്നു. വീട്ടിലാകട്ടെ, തനിക്ക ഭയത്തിന്നുള്ള കാരണമുണ്ടായിരുന്നു. പുറത്തൊ ക്രൂരതരങ്ങളായ ആക്രമങ്ങളും. ഇങ്ങനെ അകത്തും പുറത്തും ഒരുപോലെ കിട്ടിയ അടിയുടെ ഫലമായി ആയാളുടെ ക്ഷമയെല്ലാം അസ്തമിക്കേണ്ട ഘട്ടത്തിലെത്തി. ആയാളുടെ പൌരുഷം ആ അപജയത്തെ അത്ര ക്ഷണത്തിൽ സമ്മതിക്കുവാൻ ഒരുങ്ങിയില്ല. എന്നാൽ ശത്രുപക്ഷത്തിലും ശക്തി കുറഞ്ഞിരുന്നില്ല. അപ്രകാരം ആയാളെക്കൊണ്ടു, പ്രവൎത്തിപ്പിക്കേണ്ടതിന്നുള്ള അതിന്റെ നിശ്ചയം അധികം ദൃഢതരവുമായി.

വീട്ടിലുള്ള മററു ജനങ്ങൾ തന്നിൽനിന്ന് അകന്നു നില്ക്കുന്നതിന്നു ശ്രമിക്കുന്നതായി മനസ്സിലാക്കുവാൻ ഊൎമ്മിളയ്ക്ക് അധികതാമസം വേണ്ടിവന്നില്ല. സമരേന്ദ്രൻ ഈ കാലങ്ങളിൽ അവരോടു കഴിയുന്നതും ഒഴിഞ്ഞുനില്ക്കുന്നു എന്നുള്ള അവസ്ഥ അവളുടെ മനസ്സിൽ കൃതജ്ഞതയെ ജനിപ്പിച്ചു. എന്നാൽ അടുത്ത നിമിഷത്തിൽ ആ കൃതജ്ഞത തന്റെ ആത്മാഭിമാനത്തിന്നു ചേൎന്നതായ ക്ഷതത്തിന്റെ ചുഴിക്കിൽപെട്ട് ഒഴുകിപ്പോയി. അവർ തമ്മിൽ വേർപിരിയണമെന്നുള്ളതു വാസ്തവംതന്നെ. എന്നാൽ അത് ഇത്ര എളുപ്പത്തിലൊ? ലോകംമുഴുവനും, സുഖവും, ധനവും, വസ്തുക്കളും, ഐശ്വൎയ്യവും ഒരു ഭാഗത്തു നില്ക്കട്ടെ—നാശം പൂൎണ്ണതയോടുകൂടി മറുഭാഗത്തു നില്ക്കട്ടെ, എന്നാലും ഊൎമ്മിളയ്ക്കു അതിൽനിന്നു പിൻമാറുന്നത് അത്ര സുസാദ്ധ്യമായിരുന്നില്ല. ചുററുപാടുമുള്ള സംഗതികൾ അവളെ എത്രതന്നെ നീക്കിക്കൊണ്ടുപോയാലും, അവ

ധുരതരമായ ആ നാശത്തെ, തന്റെ വ്യസനത്താൽ കേഴുന്നതായ ഹൃദയത്തോടുകൂടെ അനുഭവിക്കുവാൻ ഒരുക്കമായിരുന്നു. എന്നാൽ സമരേന്ദ്രന്റെ ആ നിർദ്ദയമായ മുഖഭാവത്തിലും തുറിച്ചു നോട്ടത്തിലും കരുണയുടെ ലാഞ്ഛനപോലും കണ്ടിരുന്നില്ല.

സമരേന്ദ്രനെ സൂക്ഷിക്കേണ്ടതിന്ന് ഊർമ്മിളയ്ക്കു കൂടക്കൂടെ ഉപദേശവും കിട്ടിക്കൊണ്ടിരുന്നു. ഈ ജോലി മുഖ്യമായി ഗിരിബാല തന്നെയാണ് നിർവ്വഹിച്ചിരുന്നത്. അവർ ഇടയ്ക്കിടയ്ക്ക് ഊർമ്മിളയെ തന്റെ ഗൃഹത്തിലേക്കു ക്ഷണിച്ചുപോകയും, വിളിച്ചിട്ടൊ അല്ലാതെയൊ അവളെ കാണുവാൻ വരികയും ചെയ്തിരുന്നു. രാമസുന്ദരി അവളെ സല്ക്കരിക്കുവാൻ അധികസമയം എടുക്കാതെയായി. ഗിരിബാല തന്റെ ഗൃഹത്തിൽ വന്നാൽ, രാമസുന്ദരി മര്യാദയ്ക്കുവേണ്ടി ഒഴിക്കുവാൻ നിവൃത്തിയില്ലാത്ത ചില ഉപചാരവാക്കുകൾ പറഞ്ഞിട്ട് അവിടം വിട്ടുപോകും. എന്നാൽ ഈ നടപടി ഗിരിബാലയുടെ ഉദ്ദേശത്തിന്നു സൌകര്യമായിതീൎന്നതുകൊണ്ട്, അവൾക്ക് അതുകൊണ്ട് ഒട്ടും അലൌകികം തോന്നിയില്ല. ലൌകികവിഷയങ്ങളിലുള്ള പരിചയക്കുറവിനാൽ ഊർമ്മിള എന്തെല്ലാം അബദ്ധങ്ങൾ പററിച്ചേക്കാമെന്നു ഗിരിബാല എപ്പോഴും ഭയപ്പെടുന്നതായി നടിച്ചു അവൾ ഊർമ്മിളയോടു സദായ്പ്പോഴും ഇപ്രകാരം ഉപദേശിച്ചിരുന്നു:— "ഇപ്പോഴത്തെ ചെറുപ്പക്കാർ എന്തു തരക്കാരാണെന്ന്, എന്റെ കുട്ടി, നിനക്കറിഞ്ഞുകൂട. ഞാൻ ആ വകക്കാരെ വളരെ കണ്ടിട്ടുണ്ട്. അതാണ് ഞാൻ നിന്നെപററി ഭയപ്പെടുന്നത്. നിനക്ക് ഈ കാലങ്ങളിൽ അവരായിട്ടു വളരെ ഇടപെഴകേണ്ടിവരും, അ

ത്തുകൊണ്ടാണ് ഞാൻ നിന്നോടു സൂക്ഷിച്ചിരിക്കുവാൻ പറയുന്നത്. ജനങ്ങൾ ഒരു പെൺകുട്ടിയെ കുറിച്ച് ഒട്ടും ദയവില്ലാതെ അഭിപ്രായപ്പെടുമെന്നു നിനക്കറിഞ്ഞുകൂടെ?''.

ഇപ്പോഴത്തെ ചെറുപ്പക്കാരായിട്ടു പെരുമാറുവാൻ ഊർമ്മിളക്ക് ഏടവന്നിട്ടുള്ളത് സമരേന്ദ്രനോടും ലളിതനോടും മാത്രമാണ്; അതിനാൽ അവൾക്ക് ആ സൂചനയുടെ അർത്ഥവും നല്ലവണ്ണം മനസ്സിലായി. തന്റെ സ്വഭാവം വല്ല അപവാദത്തിന്നും കാരണമാക്കിയേക്കുമൊ എന്ന് അവൾ കൂടക്കൂടെ ഭയപ്പെടുവാൻ തുടങ്ങി. തന്റെ ഓരോരൊ പ്രവൃത്തികളേയും സൂക്ഷിച്ചു പരിശോധിക്കുവാൻ ആരംഭിച്ചു; അവയിൽ അപമര്യാദയായൊ അബദ്ധമായൊ ഒന്നും ഇല്ലെന്നു കണ്ടപ്പോൾ, അവരുടെ ഭയം അതിലധികം വർദ്ധിച്ചു. സമരേന്ദ്രനെ കണ്ടുമുട്ടിയാൽ അനാസ്ഥ ഭാവിപ്പാനുള്ള തന്റെ ശ്രമത്തിൽ അവരുടെ മുഖം ശോണതയെ പ്രാപിച്ചു. ആയാളുടെ കയ്യിൽ എന്തെങ്കിലും കൊടുക്കുവാൻ പോയാൽ, സമാധാനപ്പെടുന്നതിന്നു പ്രത്യേകം ശ്രദ്ധിക്കുമ്പോൾ ആ സാധനം നിലത്തു വീഴത്തക്കവിധത്തിൽ കൈകൾ വിറച്ചുതുടങ്ങി. അവർക്കു തമ്മിൽ മുമ്പുണ്ടായിരുന്ന അകൃത്രിമമായ ബന്ധം നശിച്ചു. വേറെ തരം ഉണ്ടാകുന്നതിന്നുള്ള സന്ദർഭവും ഇല്ലാതായി.

ഒരു ദിവസം സമരേന്ദ്രൻ പാഠശാലയിൽനിന്നു മടങ്ങി എത്തി, ഉമ്മറത്തു വാതൽപ്പടിമേൽ കാൽവെച്ചപ്പോൾ, ഊർമ്മിള പൂമുഖത്തു ലളിതനുമായി സംസാരിച്ചുകൊണ്ടിരിക്കുന്നതും ലതി പൂച്ചക്കുട്ടികളെ കളിപ്പിച്ചുകൊണ്ട് ഒരു കോണിൽ അവർക്കു പുറം തിരിഞ്ഞിരിക്കുന്നതും

കണ്ടു. സമരേന്ദ്രൻ, ആ മുറിയിൽ കടന്ന് ലളിതനെ കഴുത്തിൽ പിടിച്ചു തള്ളി ആ വീട്ടിൽനിന്നു പുറത്താക്കുവാൻ ആഗ്രഹിച്ചു; എന്നാൽ അതിന്നു പകരം, തിരിയെ പുറത്തുപോയി, തെരുവുകളിലെല്ലാം തനിയേ ഒൻപതുമണിവരെ നടന്ന് ക്ഷീണിച്ചു മടങ്ങി എത്തി.

വളരെ പരിഭ്രമത്തോടെ കാത്തിരുന്ന രാമസുന്ദരി, "ഈ രാത്രി ഇത്ര വൈകുന്നതുവരെയ്ക്കും എവിടെയായിരുന്നു?" എന്നു ക്ഷമയില്ലാതെ സമരേന്ദ്രനോടു ചോദിച്ചു.

"തെരുവിൽ" എന്നു സമരേന്ദ്രൻ മുഖംമുറിച്ച് ഉത്തരം പറഞ്ഞു.

"ഇത്ര വളരെ വൈകുന്നതുവരെ തെരുവിൽ എന്താണ് ചെയ്തിരുന്നത്? വീട്ടിലേക്കു വരാൻ പാടില്ലേ?" എന്നു രാമസുന്ദരി വീണ്ടും ചോദിച്ചു.

"ഒരാൾക്കു വീട്ടിൽ മടങ്ങിവരാൻ തോന്നാത്തവിധത്തിൽ അവിടത്തെ സ്ഥിതി അങ്ങനെ ആയിട്ടുണ്ട്" എന്നായിരുന്നു അതിന്നു സമരേന്ദ്രൻ ഘനസ്വരത്തിൽ ഉത്തരം പറഞ്ഞത്.

രാമസുന്ദരി ശകാരിക്കുവാൻ തുടങ്ങി; എന്നാൽ അതിനെ ലേശംപോലും ഗൌനിക്കാതെ സമരേന്ദ്രൻ സ്വന്തം മുറിയിലേക്കു പോയി. ഊൎമ്മിള അടുത്തുണ്ടായിരുന്നതിനാൽ, സമരേന്ദ്രന്റെ ഈ അഭിപ്രായത്തിൽ അന്തൎഭവിച്ചിരുന്ന ഭാവത്തെ നല്ലവണ്ണം മനസ്സിലാക്കി. അത് അവരിൽ വല്ലാത്ത അസുഖത്തെ ജനിപ്പിച്ചു. എന്തെന്നാൽ സമരേന്ദ്രൻ വീട്ടിലേക്കു വന്നിട്ട് അകത്തു കടക്കുവാൻ ഭാവിച്ചതും, അതു ചെയ്യാതെ വീണ്ടും പുറത്തേക്കു തന്നെ പോയതും അവൾ കാണാതെയിരുന്നില്ല.

രാമസുന്ദരിക്കും കാൎയ്യസ്ഥിതി അറിയുവാൻ വിഷമമു ണ്ടായില്ല. അവൾക്കും ഊൎമ്മിളയോടു ഉള്ളിൽ കോപം തോന്നിത്തുടങ്ങി. മററൊരാളുടെ ഈ പുത്രിയെ തന്റേ താക്കുവാനുള്ള ആഗ്രഹം ആദ്യംമുതല്ക്കേ അവൾക്കുണ്ടായിരുന്നിരിക്കാം. ആ ആശയുടെ നിവൃത്തിക്കുള്ള ഭംഗവും അതോടുകൂടി അവളുടെ പ്രിയപ്പെട്ട സമരന്റെ മനസ്സിനു വന്നുകൂടിയ ഇഷ്ടാഭംഗവും തമ്മിലുള്ള ബന്ധം അവൾ അറിഞ്ഞിരുന്നു. രാമസുന്ദരി എന്തെങ്കിലും തന്റെ സ്വന്തമായും സ്വകാൎയ്യമായുമുള്ള ആവശ്യത്തിന്നുവേണ്ടി ഊൎമ്മിളയുടെ കൃത്യനിൎവ്വഹണത്തിനുള്ള മാൎഗ്ഗങ്ങളിൽനിന്ന് അവരെ നിരോധിക്കുന്നതായി അവരുടെ വല്ല ഗുണകാംക്ഷികളും, ഒരുസമയം ഗിരിബാല തന്നെയും, പറഞ്ഞുനടന്നിരിക്കാം; അതു കേൾക്കുന്നതു രാമസുന്ദരിക്കു സന്തോഷപ്രദമാകുവാൻ തരമില്ലല്ലോ. രാമസുന്ദരിയുടെ ഭവനത്തിലെ പ്രശാന്തതയ്ക്കു ഭംഗം വരുത്തുന്നതായ ആ ബാധയുടെ ആരംഭത്തിന്ന് ഊൎമ്മിള ഉത്തരവാദിയായിരുന്നു; അതു ഹേതുവായിട്ട് അപ്പോളപ്പോളായി അവൾക്കു പലേ മുള്ളുവാക്കുകളും കേൾക്കേണ്ടതായി വന്നു. ആ കഷ്ടാവസ്ഥയിൽ അവരോട് അല്പമെങ്കിലും സഹതപിക്കുവാൻ അവൾക്കു സ്നേഹിതരും ഉണ്ടായിരുന്നില്ല. എന്നാൽ തന്റെ മനോവേദനയെ പററി ആലോചിച്ചുകൊണ്ട് ഒരു മൂലയിൽ ഇരുന്നു കഴിപ്പാനും ഊൎമ്മിളയ്ക്ക് അപ്പോൾ സാധിച്ചിരുന്നില്ല. എന്തുകൊണ്ടെന്നാൽ അവൾക്കു കൂടക്കൂടെ ഓരോ ക്ഷണനങ്ങൾ കിട്ടിക്കൊണ്ടിരുന്നു. വല്ല കാരണവും പറഞ്ഞ് അവയെ നിരസിക്കുന്നതിന്നൊ തീരെ ഉപേക്ഷിക്കുന്നതിന്നൊ ഉള്ള മനശ്ശക്തി ഊൎമ്മിളയ്ക്ക് ഉണ്ടായിരുന്നില്ല.

ഉപ്പുവെള്ളം കൊണ്ടുനനച്ചിരുന്നതു താൻതന്നെ ക്ഷ-
ത്തിയ തോട്ടമായിരുന്നിട്ടും, ആ വ്യസനത്തിൽ രാ-
മസുന്ദരിയും ഊൎമ്മിളയോടുള്ള അടുപ്പമെല്ലാം വിട്ടുകള-
ഞ്ഞു. അവൾ അവരുടെ പെരുമാററത്തിൽ മൎയ്യാദ വിട്ടി-
രുന്നില്ല, എന്നാൽ അവൾ ആ ഭാവംകൊണ്ടുമാത്രം തൃപ്തി-
പ്പെട്ടു. തന്നോടുള്ള വേഴ്ചയെ വിട്ടുകളവാനുള്ള അവരു-
ടെ ശ്രമങ്ങളെ കണ്ടിട്ട്, ഊൎമ്മിള തന്റെ കഷ്ടതകളെക്കു-
റിച്ച് അവരോടു ചോദിക്കുവാൻ ധൈൎയ്യപ്പെട്ടില്ല. ഇതു-
വരെയും ഊൎമ്മിളയുടെ ഏകാന്തജീവിതത്തിൽ സുഖമൊ
ദുഃഖമൊ ഉണ്ടായിരുന്നില്ല; എന്നാൽ ഇപ്പോൾ അവ-
രണ്ടിന്റെയും പെട്ടെന്നുണ്ടായ തള്ളലിനാൽ അവൾ കുഴ-
ങ്ങി. ലോകത്തെപ്പററും മനുഷ്യരെപ്പററും അവൾക്ക സിദ്ധിച്ചിരുന്ന
പരിചയം വളരെ കുറച്ചുകാലത്തേതു മാത്രമായിരുന്നു; അ-
വരുടെ പ്രകൃതികളുടെ മാൎഗ്ഗമറിയുന്നതിനുള്ള ബുദ്ധിയും
അവൾക്കില്ലായിരുന്നു. ഏതുവഴിക്കു പോയാലാണു് സൌ-
ഖ്യം സമ്പാദിപ്പാൻ കഴിയുക എന്നറിയുവാൻ സാധിച്ചില്ല;
എന്നാൽ ഓരോ കാരണങ്ങളാൽ നിൎബ്ബന്ധിക്കപ്പെട്ടതു-
കൊണ്ടു് സ്വസ്ഥതയിൽ നില്ക്കുവാനും അവൾക്കു കഴിഞ്ഞി-
ല്ല.

ഈ സ്ഥിതിയിൽ തന്റെ നൂതനസ്നേഹിതയായ ലീ-
സ്സിയുടെ സമാഗമത്തിൽ മാത്രം അവൾക്കു് അല്പം ആശ്വാ-
സം ലഭിച്ചു. അതിനിടയിൽ അവളുടെ പരിചയത്തി-
നു കാരണമായ ചില കൂടിക്കാഴ്ചകളുടെ ഫലമായി ആ പ-
രിചയം ആത്മമൈത്രിയിൽ എത്തുകയും ചെയ്തു. എ-
ന്നാൽ ലീസ്സിയെ കാണുവാൻ പോകുന്നതു അവൾക്കു സ്വ-
സാതന്ത്ര്യമായിരുന്നില്ല. എന്തുകൊണ്ടെന്നാൽ, ലീസ്സിയുടെ
അച്ഛനും സമരേന്ദ്രന്റെ വീട്ടുകാരും തമ്മിൽ അപരിചിത-

ന്മാരായിരുന്നു. അതിനാൽ ഈ രണ്ടു തരുണിമാൎക്കും ത
മ്മിൽ കാണുന്നതിന്നു വളരെ ബുദ്ധിമുട്ടുകൾ നേരിടേണ്ടി
വന്നു. ലീപ്തിക്കു യാതൊരു ക്ലേശവുംകൂടാതെ യഥേഷ്ടം
പോകാവുന്ന ദിക്കുകളിൽ ഉൗൎമ്മിളയുടെ ഗതി തടയപ്പെട്ടു.
ലീപ്തി ആവശ്യപ്പെടാതെ അവളെ കാണുവാൻ പോകുന്ന
തിന്നു ഉൗൎമ്മിളയ്ക്കു കഴിഞ്ഞതില്ല. എന്തെന്നാൽ, അവളുടെ
ഹൃദയത്തിന്നു മുറിവേല്പിച്ചതായ ഒരു അനുഭവത്തിന്നുശേ
ഷം, അത്തരത്തിൽ രണ്ടാമതും ഒരു നില വരുന്നതിൽനിന്നു
അവൾ എപ്പോഴും ഭയപ്പെട്ടുകൊണ്ടിരുന്നു. അവൾ ലീപ്തിയു
ടെ ഗൃഹത്തിൽ കൂടക്കൂടെ പൊയ്ക്കൊണ്ടിരുന്നാൽ, ലീപ്തി
അവരെ നിന്ദിക്കയൊ അപഹസിക്കയൊ ചെയ്യാതിരിക്കുമോ?
പിന്നെ അവർ എങ്ങിനെ അവരുടെ തല പൊക്കി നടക്കും?
അവരുടെ ഹൃദയം ഒരു സംഗതിയിൽ സ്നേഹംമൂലം വ്രണ
പ്പെട്ടുപോയതുകൊണ്ട്, ഇപ്പോൾ അവൾക്കു വീണ്ടും സ്നേ
ഹിക്കുവാൻ ധൈൎയ്യമില്ലാതെയായി.

ലീപ്തിയിലുണ്ടായിരുന്ന ഒരു സ്വാതന്ത്ര്യവും വിശ്വാസ
വും ആശ്രയത്തെ അന്വേഷിച്ചുഴലുന്ന ഉൗൎമ്മിളയുടെ മന
സ്സിനെ ബലാദാകൎഷിച്ചു. അതുപോലെ ഒരു ജ്യേഷ്ഠത്തി
തനിക്കുണ്ടായിരുന്നു എങ്കിൽ, ഈ ജീവിതദുഃഖങ്ങളിൽനി
ന്ന് അവളെ രക്ഷിക്കുമായിരുന്നു എന്നായിരുന്നു ഉൗൎമ്മിളയു
ടെ വിചാരം. ലീപ്തിക്കു ഒരു തെററുപററുവാൻ നിവൃത്തി
യില്ലെന്നു മററുള്ളവൎക്കു തോന്നത്തക്കവിധത്തിൽ അത്ര
സഹജമായ സത്യത്തോടും വിശ്വാസത്തോടും അവൾ വ
ൎത്തിച്ചുകൊണ്ടിരുന്നു. ഇവരോടു തന്റെ ഹൃദയം തുറന്നു
കാണിപ്പാൻ ഉൗൎമ്മിള ചിലപ്പോൾ ആഗ്രഹിച്ചു. ആ അവ
സരങ്ങളിൽ അവൾ ആ രീതിയെ അനുസരിച്ചു സ്വയമേവ

നിശ്ചയിച്ചതായ മാർഗ്ഗത്തെ അനുസരിക്കുന്നതിന്നു അനുവദിച്ചുകൊണ്ട് തന്റെ ഭയത്തേയും പരിഭ്രമത്തേയും നശിപ്പിക്കില്ലേ? അവൾക്ക തന്നെത്താൻ ഈ സംഗതിയെക്കുറിച്ചു പിന്നെയും ആലോചിച്ച് അസഹ്യപ്പെട്ടു പ്രവൎത്തിക്കുന്നതിന്നുള്ള ശക്തിയുണ്ടായിരുന്നില്ല. സങ്കോചം അവളുടെ ശബ്ദത്തെ തടഞ്ഞു നിൎത്തി. ലജ്ജയും അതിനെ സഹായിക്കുവാൻ എത്തി. തന്റെ നേരെ ഒന്നു നോക്കുകപോലും ചെയ്യാത്ത ഒരാൾക്ക വേണ്ടി തന്റെ മനസ്സു മുഴുവനും വേദനപ്പെടുന്നു എന്ന് അവൾ മറ്റൊരാളോട് എങ്ങിനെയാണ് പറയുന്നത്? തനിക്കു പററിയ അത്ര ക്രൂരതരമായ ഒരു അപമാനത്തിന്റെ കഥ ഒരാൾക്ക തന്റെ വായ് കൊണ്ടു തന്നെ പറയുവാൻ സാധിക്കുമോ? എന്തെന്നാൽ, ആവശ്യപ്പെടാത്ത പ്രേമം ഉത്ഭവിച്ചതായ അപരാധം, സ്ത്രീയുടെ ഭാഗത്താണെങ്കിൽ, ജനങ്ങൾ ക്ഷമിക്കുകയില്ല. ദീപ്തിക്കും ഈ തരത്തിൽ ബുദ്ധിമുട്ടുള്ളതായ ഒരു വഴിയിൽ കൂടി കുറച്ചു സഞ്ചരിക്കേണ്ടതായി വന്നിട്ടുണ്ട് എന്നു മററു ചിലരിൽ നിന്ന് ഊൎമ്മിള കേട്ടിട്ടുണ്ടായിരുന്നു; എന്നാൽ ദീപ്തി ആ സംഗതിയെ പററി യാതൊന്നും പറയാതിരുന്നതുകൊണ്ട്, അവൾക്ക് അങ്ങോട്ടൊന്നും ചോദിക്കുവാൻ തരമില്ലാതായി. ഒരുദിവസം രാവിലെ അവൾക്ക ദീപ്തിയുടെ മുറിയിലിരിക്കുമ്പോൾ "ദീപ്തി, നിങ്ങൾ ഉടനെ കല്യാണം കഴിക്കുവാൻ പോകുന്നു എന്നു കേട്ടുവല്ലൊ. അതു വാസ്തവമൊ?" എന്നു ചോദിച്ചു.

"എന്നാൽ സഖിയെ അതറിയിക്കുന്ന ആൾക്ക് ആ സംഗതി എന്നേക്കാൾ അറിയാം" എന്നു ദീപ്തി ചിരിച്ചുകൊണ്ട് ഉത്തരം പറഞ്ഞു. "എന്തുകൊണ്ടെന്നാൽ ഉട

നെ കല്യാണം കഴിക്കേണ്ടു ഒരു സന്ദർഭം എനിക്കു നേരിടുവാൻ ഒരു വഴിയും ഞാൻ കാണുന്നില്ല."

"ആയ്ക്കട്ടെ, ഉടനെയല്ലെങ്കിൽ വൈകിയിട്ടുണ്ടാകുമോ? അതുണ്ടാകുമൊ ഇല്ലയൊ എന്നു എന്നോടു പറയില്ലേ?" എന്നു ഊർമ്മിള വീണ്ടും ചോദിച്ചു.

"അങ്ങനെ വന്നേക്കാം" എന്നു ഡില്ലി മൃദുകത്തിൽ ഉത്തരം പറഞ്ഞു.

ഡില്ലിയുടെ അച്ഛനമ്മമാർക്ക്, അവൾ തിരഞ്ഞെടുത്തിട്ടുള്ള വരന് വിവാഹം ചെയ്തു കൊടുക്കുന്നതു വിരോധമാണെന്ന് ഊർമ്മിള കേട്ടിട്ടുണ്ടായിരുന്നു. എന്നാൽ, ഡില്ലി ആ സംഗതിയെ ഇങ്ങനെ മൃദുകത്തിൽ അവസാനിപ്പിച്ചതിനാൽ, വീണ്ടും അതിനെപ്പററി ചോദ്യം ചെയ്യാൻ നിവൃത്തിയില്ലാതെയായി. ആ വിവരത്തെ കുറിച്ച് അറിയുവാൻ അവളുടെ ഹൃദയം ഊർമ്മിളയെ പ്രേരിപ്പിച്ചിട്ട്, ഒടുവിൽ പിന്നെയും ഇങ്ങനെ ചോദിച്ചു. "വേണ്ടില്ല, നിങ്ങൾക്കു ശരിയാണെന്നു തോന്നുന്നതിനെ നിങ്ങൾ എപ്പോഴും പ്രവർത്തിക്കും, ഇല്ലേ? നിങ്ങൾക്കു വല്ല തെററും പററിയേക്കാമെന്നു ഭയം തോന്നാറില്ലേ?"

"എന്റെ ഓമനെ, തെററിനെ ഭയപ്പെട്ടു വാതുക്കൽ കാത്തുനിന്നു സമയം കളയുവാനായിട്ട് എനിക്കു കാലം പോരാ. എനിക്കു ശരിയാണെന്നു തോന്നുന്നതിനെ ഞാൻ പ്രവൃത്തികൊണ്ടു പരീക്ഷിക്കും. അതിൽ വല്ല തെററുമുണ്ടെങ്കിൽ, അതുകൊണ്ട് എന്തു ദോഷമാണുള്ളത്? ഒരാളുടെ തെററിനെ ശരിപ്പെടുത്താനുള്ള അവസരം ആ ആൾക്കു വേഗത്തിൽ വന്നു ചേരുന്നു. തെററിനെ ഭയന്നുകൊണ്ടു ഞാൻ അനങ്ങാതെ ഇരിക്കുകയാണെങ്കിൽ, എങ്ങനെ

യാണ് അതിന്നൊരു നിവൃത്തിയുണ്ടാവുന്നതെന്നു ഞാൻ ചോദിച്ചോട്ടെ?"

ഊൎമ്മിളയുടെ ദാഹത്താൽ വരളുന്ന ഹൃദയം അതിൻെറ ശമനത്തിന്നു വേണ്ടതായ ജലത്തിൻെറ രുചി അറിയുന്നതായി കാണപ്പെട്ടു. എന്നാലും അവൾ പിന്നെയും ഇപ്രകാരം ചോദിച്ചു: "എന്നാൽ ആ തെററിൽനിന്നു മോചിക്കുവാൻ ഒരു മാൎഗ്ഗമില്ലാത്ത ഒന്നാണെങ്കിലൊ?"

"പുറമെ അങ്ങനെ തോന്നിയിരുന്നാലും, നാകത്തു (ഹൃദയത്തിൽ) അതിന്നുള്ള വഴി എപ്പോഴും തുറന്നിട്ടിട്ടുണ്ടാവും. അതിന്നും പുറമെ, വാസ്തവത്തിൽ നിവൎത്തിക്കപ്പെടുവാൻ തരമില്ലാത്ത അബദ്ധമായിരുന്നാലും, തൻെറ ആലോചനയിൽ ഒരാളും അതിനെ അപ്രകാരം എടുക്കുകയില്ലെന്നാണ് എൻെറ വിശ്വാസം. ദൈവം നമുക്കു രക്ഷപ്രാപിക്കുവാൻ ഇത്രത്തോളം ഒരു മാൎഗ്ഗം ഉണ്ടാക്കിയിട്ടുണ്ട്".

അവൾ ആ ദിവസം അതിനെപ്പററി അതിലധികമൊന്നും പറഞ്ഞില്ല. ദീപ്തിയുടെ വാക്കുകൾ ഊൎമ്മിളയുടെ മനസ്സിൽ സൎവ്വദാ മുഴങ്ങിക്കൊണ്ടിരുന്നു. അതുപോലെതന്നെ, അവരും ഒരു അബദ്ധം ചെയ്തു പരിക്ഷിച്ചാലെന്താ? എന്നാൽ അവൾക്ക്, രുചി നൽകാനുള്ള ദേവത മുഖം തിരിച്ചു കഴിഞ്ഞു. നേരെ മറിച്ച്, മായാദേവത ഇരുകരങ്ങളേയും നീട്ടിക്കൊണ്ടുനിന്നു പൂജകനെ ബലാൽക്കാരമായി ആകൎഷിച്ചടുപ്പിക്കുന്നതായി കാണപ്പെടുകയും ചെയ്യുന്നു.

ഊൎമ്മിളയെ ആ ഗൃഹത്തിൽനിന്നു നീക്കി തൻെറ അടുക്കൽ താമസിപ്പിക്കുന്നതു അധികം ഗുണകരമായിരിക്കു

മെന്നു ഗിരിബാല തീൎച്ചപ്പെടുത്തി. രാമസുന്ദരിയാകട്ടെ, ഊൎമ്മിളയോടു തല്ക്കാലം രസക്ഷയത്തിലാകയാൽ, അവരെ പോകുവാൻ ഉടനെ സമ്മതിക്കുകയും ചെയ്യും. അനേകം കാരണങ്ങളാൽ രാമസുന്ദരിയുടെ ഗൃഹത്തിലുള്ള നില ഊൎമ്മിളയ്ക്കുവളരെ സുഖകരമല്ലായ്കയാൽ അവളും പോരുന്നതിന്നു, പക്ഷെ വിസമ്മതിക്കുകയില്ല. ഉമേശബാബുവും ചന്ദ്രമോഹനബാബുവും നേൎവ്വഴിക്കു തിരിയുന്നതിന്ന് എത്രകാലം പിടിക്കും? ഒന്നാമത്, അവർ തന്റേടമില്ലാത്ത പുരുഷവൎഗ്ഗത്തിൽ പെട്ടവരാണ്; അതിലും വിശേഷിച്ച്, അവർ അപ്പോൾ അവിടെ ഇല്ലതാനും. സുബോധൻ വന്നെത്തുന്നതിന്നു മുമ്പെ പ്രേമമാകുന്ന സ്വൎണ്ണശൃംഖലകൊണ്ടു് ഊൎമ്മിളയെ ബന്ധിച്ച് കാൎയ്യങ്ങൾ കീഴ്മേൽ മറിക്കുന്നതായാൽ, പിന്നെ സ്വയംവരത്തിൽ തിരഞ്ഞെടുക്കുന്ന വരന്റെ സംഗതിയിൽ പരിഭ്രമിക്കുവാൻ അധികം കാരണമൊന്നുമില്ല. അവർ അവരുടെ കൃത്യം നിൎവ്വഹിക്കുന്നപക്ഷം, അവരുടെ പുത്രനും ആയാളുടെ മുറയെ നിരസിക്കുന്നതല്ല എന്നു ഗിരിബാലക്കു നല്ല ഉറപ്പുണ്ടായിരുന്നു.

ഗിരിബാല ഒരു ദിവസം ഊൎമ്മിളയെ കാണുവാൻ ചെന്നു. അന്ന് അവരുടെ ഭാവത്തിൽ പതിവിലധികം ഗൌരവമുണ്ടായിരുന്നു. അവർ ഊൎമ്മിളയുടെ പുറത്തു കൊട്ടിക്കൊണ്ടു പറഞ്ഞു: "എന്റെ കുട്ടീ, ക്ഷേത്രനാഥബാബു ഞങ്ങളുടെ വീട്ടിലെ ഒരാളായിരുന്നു. അദ്ദേഹത്തിന്റെ മകളായ നീയും ഞങ്ങളുടെ വീട്ടിലേക്കു ചേൎന്നവളാണ്. മറ്റൊരു ദിക്കിലേക്കുമല്ല. ആരുടെ വളൎച്ചയിൽ നിന്നെ നിറുത്തുന്നതു നല്ലതെന്ന് അദ്ദേഹം കരുതിയൊ അവർ അവരുടെ മുറ ചെയ്യുന്നില്ല. എന്നാൽ പിന്നെ, നിന്നെ

നോക്കേണ്ടതു ഞങ്ങളാണ്. നിന്റെ നിത്യവൃത്തിക്കായി നീ ആരോടും കടപ്പെട്ടിട്ടില്ല. പിന്നെ എന്തിനാണ് വല്ലവരുടേയും വീട്ടിൽ താമസിച്ചു്, അവരുടെ കഠിനവാക്കുകളെല്ലാം സഹിക്കുന്നതു്? നിന്നെ അവരുടെ കൂട്ടത്തിൽ ഒരാളെന്നു കരുതുന്നവരുടെ വീട്ടിലേക്കു നീ വരില്ലേ? ഞാൻ ഈ വീട്ടുടമസ്ഥയോടു വിവരംബോധിപ്പിച്ചു് അവർ പറയുന്നതെന്താണെന്നു മനസ്സിലാക്കട്ടെ?"

ഊർമ്മിളയുടെ ഹൃദയം തുടിക്കുവാൻ തുടങ്ങി. ഈ വീടു വിടുകയോ? ഇവിടെയുള്ള ദുഃഖംപോലും എല്ലാ സുഖങ്ങളെക്കാളും അവൾക്കു വിലയുള്ളതായിരുന്നു. വജ്രഖനികൾക്കുള്ളിൽ, ഇരുട്ടിനിടയിൽ വജ്രം എപ്രകാരമോ, ഊർമ്മിളയുടെ ചിത്തത്തിനു വെളിച്ചം കൊടുക്കുന്ന ആ രത്നവും ഇവിടെയുള്ള അന്ധകാരത്തിൽ അപ്രകാരം പ്രകാശിച്ചുകൊണ്ടിരുന്നു. ഇവിടെ അവൾക്കുള്ള വ്യസനത്തിൽനിന്നു രക്ഷപ്പെടുവാനുള്ള ശ്രമത്തിൽ സകല സുഖവും ദുഃഖവും വിട്ടൊഴിഞ്ഞു്, എന്തു ഭയങ്കരമായ ഏകാന്തതയിലാണ് വീഴുവാൻ പോകുന്നത്? അവൾക്കു ശ്വാസംപോലും ഇല്ലാതെയായി.

ഗിരിബാല, ഊർമ്മിള നിശ്ചേഷ്ടയായിരിക്കുന്നതു കണ്ടിട്ട്, സ്വാതന്ത്ര്യത്തിനുള്ള തടസ്ഥമറിഞ്ഞ് ഇങ്ങനെ പറഞ്ഞു: "ആകട്ടെ, ബദ്ധപ്പെടുവാൻ ആവശ്യമൊന്നുമില്ല. ഞാൻ ഇതിനെ പററി ഒന്നോ രണ്ടോ ദിവസം ആലോചിക്കട്ടെ. നീയും അങ്ങനെ തന്നെ ചെയ്തുകൊൾക. ഇതിനു ഊർമ്മിളയ്ക്കുള്ള ഉത്തരംകൂടി കേൾക്കുവാൻ നില്ക്കാതെ ഗിരിബാല അവിടംവിട്ടു.

---

# അദ്ധ്യായം ൧൧.

സമരേന്ദ്രൻ പാഠശാലയ്ക്കു പോകുവാൻ ബദ്ധപ്പെട്ടു് ഊണു കഴിക്കുകയായിരുന്നു. അപ്പോഠം രാമസുന്ദരി, ചൂടുള്ള ചോറു് ആററുവാൻ വേണ്ടി, അടുക്കൽ വീശിക്കൊണ്ടു നിന്നിരുന്നു.

പല വർത്തമാനങ്ങളും പറഞ്ഞുകൊണ്ടിരുന്നതിൻമദ്ധ്യേ അവർ പെട്ടെന്നു ഇങ്ങനെ പറഞ്ഞു: "കേഠക്കണ്ടെ, ഊർമ്മിളയെ കുറച്ചുദിവസത്തേക്കു് അവരുടെ വീട്ടിൽ താമസിക്കാൻ കൊണ്ടുപോകേണ്ടതിന്നു് അവർ ആഗ്രഹിക്കുന്നു എന്നു് മിസ്സസ്സ് ഗിരിബാല എനിക്കൊരു എഴുത്തയച്ചിരിക്കുന്നു. അവർ നിന്റെ അമ്മാമനും ചന്ദ്രമോഹനബാബുവിന്നും എഴുതിയിട്ടുണ്ടത്രേ; എല്ലാ ഏപ്പാടും ചെയ്തുകഴിഞ്ഞു. ഊർമ്മിളയ്ക്കും സമ്മതക്കേടുണ്ടായിരിക്കില്ല. അവഠ ഇപ്പോഠം എന്റെ അഭിപ്രായത്തിന്നു കാത്തുനില്ക്കുകമാത്രമാണു് അവരുടെ എഴുത്തിന്റെ സമ്പ്രദായം കണ്ടിട്ടു ദേഷ്യംകൊണ്ടു് എന്റെ അസ്ഥികൂടി ദഹിക്കുന്നു. ഞാനാരാണു്, അല്ലെ? എന്തിനാണു് അവർ ഇതൊക്കെ എനിക്കെഴുതുന്നതു്? ക്ഷേത്രനാഥബാബു മരണപത്രംകൊണ്ടു് അവളെ അവരുടെ കയ്യിൽ വിട്ടുപോയിരിക്കുന്നു. ഇന്നല്ലെങ്കിൽ നാളെ അവർ അവളെ കൊണ്ടുപോകും. പിന്നെ എന്തിനാണു് അവർ ഈ വക സൂത്രങ്ങളെല്ലാം എടുക്കുന്നതു്?"

സമരേന്ദ്രൻ വലിയ അസഹ്യതയോടെ "ചെറിയമ്മെ," എന്നു വിളിച്ചു, "നിങ്ങഠക്കു് എഴുതുന്നതിന്നു അവക്കു് ആവശ്യമുണ്ടോ ഇല്ലയൊ, ആ വക വർത്തമാനമെല്ലാം

എന്നോട്ട പറയുന്നതിന്ന നിങ്ങൾക്ക് യാതൊരാവശ്യവുമില്ല" എന്ന പറഞ്ഞു.

"അതു ശരിയാണ്, എന്റെ കുട്ടീ! ഇങ്ങനെ മററുള്ളവരുടെ കാൎയ്യത്തിൽ നിന്നെ അസഹ്യതപ്പെടുത്തിട്ട് എന്താണാവശ്യം? അവർ അവളുടെ ഇഷ്ടംപോലെ പോവുകയും പ്രവൎത്തിക്കുകയും ചെയ്യട്ടെ. മാമ്പഴം തിന്നാതെ എഴുനേല്ക്കുകയായോ?"

ആ സമയത്ത് ഊൎമ്മിള എന്തോ കാൎയ്യമായി താഴേ വരികയും സമരേന്ദ്രൻ അവിടെ ഉറക്കെ പറഞ്ഞിരുന്നതെല്ലാം കേൾക്കുകയും ചെയ്തു. ഊൎമ്മിളയുടെ അധരങ്ങൾ വിറയ്ക്കുവാൻ തുടങ്ങി; യാതൊരാവശ്യവുമില്ല! അവൾ താമസിച്ചാലും പോയാലും യാതൊന്നുമില്ല! അവളുടെ അഭാവത്തിങ്കൽ ആരുടെ മനസ്സിലും ഒരു വ്യസനത്തിന്റെ ലാഞ്ഛനപോലുമില്ല! സമരേന്ദ്രൻ എഴുനേല്ക്കുന്ന അനക്കം കേട്ടിട്ട് ഊൎമ്മിള ക്ഷണത്തിൽ മുകളിലേക്കു പോയി.

അന്നു സമരേന്ദ്രൻ കോണിയിറങ്ങിപ്പോകുമ്പോൾ തല തിരിച്ചു പിടിച്ചില്ല. ആയാൾ ഉറച്ചു നിന്ന്, ഊൎമ്മിളയെ നല്ലവണ്ണം ഒന്നു നോക്കി. തന്റെ ഹൃദയത്തിൽ തങ്ങിക്കിടക്കുന്ന വേദന മുഴുവനും ആ നോട്ടത്തിൽ ചാടി പുറത്തുവരുന്നതായി കണ്ടു. ആ അസഹ്യതരമായ നോട്ടം ഊൎമ്മിളയുടെ നോട്ടത്തെ അയസ്കാന്തമെന്നപോലെ ആകൎഷിച്ചു നിൎത്തി. യാതൊരു വിധത്തിലും തന്റെ മുഖം തിരിയ്ക്കുന്നതിന്ന അവൾക്കു സാധിച്ചില്ല. സമരേന്ദ്രൻ താഴെ പോയശേഷം, കുറേ നേരത്തേക്ക് ഊൎമ്മിള മരംപോലെ ഇരുന്നിട്ട്, പെട്ടെന്ന പൊട്ടിക്കരഞ്ഞ് സുരസുന്ദരിയുടെ

ചിത്രം കയ്യിൽ പിടിച്ചുകൊണ്ട്, "അമ്മെ, എന്തുകൊണ്ട് എന്നെ ഒരുമിച്ചു കൊണ്ടുപോയില്ല?" എന്നു പറഞ്ഞു.

അതേ ദിവസംതന്നെ, ഊർമ്മിള ഗിരിബാലയുടെ എ[illegible]ടെ ഗൃഹത്തിൽ പോകുവാനും താമസിക്കുവാനും ഒരുക്കമാണെന്നും അതിനാൽ അവരുടെ സൌകര്യംപോലെ എപ്പോളെങ്കിലും കൂട്ടിക്കൊണ്ടുപോവാൻ വിരോധമില്ലെന്നും മറുപടി അയച്ചു. കൂട്ടിക്കൊണ്ടുചെല്ലുവാൻ പിറേറദിവസം ഉച്ചയ്ക്കു ഞാൻ തന്നെ വരുന്നതാണെന്നു പറയുവാൻ ഗിരിബാല തവണക്കാരനെ അയച്ചു. അവളുടെ സാമാനങ്ങളിൽ ചിലത് അന്ന് ആയാളെ എല്പിച്ചാൽ ഒരു വണ്ടിയിൽ കയററി കൊണ്ടുവരുമെന്നും അറിയിച്ചിരുന്നു. ഊർമ്മിള രാമസുന്ദരിയുടെ അടുക്കൽ ചെന്ന് എല്ലാം പറഞ്ഞപ്പോൾ, അവർ, ഗൌരവത്തോടെ, "നിന്റെ സൌകര്യംപോലെ ചെയ്തുകൊൾക" എന്നുത്തരം പറഞ്ഞു. ഊർമ്മിള തന്റെ സാമാനങ്ങൾ അയക്കയും ചെയ്തു.

പിറേറന്നാൾ, അതിരാവിലെമുതല്ക്ക്, ഗിരിബാലയുടെ ആളുകൾ ആ ഗൃഹത്തിൽ വന്നുംപോയുമിരുന്ന് ഊർമ്മിളയുടെ യാത്രയെക്കുറിച്ച് എല്ലാവരേയും ഓർമ്മപ്പെടുത്തിക്കൊണ്ടിരുന്നു. സമരേന്ദ്രൻ തന്റെ മുറിയുടെ വാതൽ അകത്തുനിന്നു തഴുതിട്ട് അതിൽ ഇരുന്നിരുന്നു. ആരോ ചോദിച്ചതിനുത്തരമായി, സാമാനങ്ങൾ നീക്കുന്ന ശബ്ദം ആയാളുടെ ജോലിയെ തടസ്ഥപ്പെടുത്തുന്നു എന്നു രാമസുന്ദരി പറഞ്ഞു.

സമരേന്ദ്രനോടു സമാധാനമായി യാത്രപറയുവാൻ ഏതൊരു സമ്പ്രദായം അനുഷ്ഠിക്കേണമെന്നാലോചിച്ചാലോചിച്ച്, ഊർമ്മിള, രാത്രിമുഴുവനും ഉറങ്ങാതെതന്നെ

കഴിച്ചുകൂട്ടി. ആയാളിൽ കണ്ട ഹൃദയശൂന്യമായ അനാസ്ഥയ്ക്കുശേഷം, സമരേന്ദ്രന്റെ മുമ്പാകെ അവളുടെ മനസ്സിനെ ഇപ്പോൾ വിട്ടുകളഞ്ഞാൽ, പിന്നെ അവൾക്കു മരണമല്ലാതെ മറ്റൊരു ശരണവുമില്ലെന്നു ധരിച്ചു. ഒടുവിൽ തനിക്കവശേഷിച്ചതായ സമ്പത്തിനെ—ആ സ്വല്പമായ ആത്മാഭിമാനത്തെ—യെങ്കിലും വിട്ടുകളയാതെ പോകുവാൻ സാധിച്ചെങ്കിൽ, വീണ്ടും ജീവിക്കാമായിരുന്നു; ഈ ജീവിതശേഷത്തിൽ പിന്നെ എന്തുവന്നാലും അതിനെപ്പററി വിചാരപ്പെടുവാൻ ആവശ്യമില്ലല്ലൊ.

സമരേന്ദ്രൻ പാഠശാലയിൽനിന്നു മടങ്ങി എത്തുന്നതിന്നുമുമ്പായി ലതി വണ്ടിയുംകൊണ്ടു വന്നാലൊ? ആ രാവിലെതന്നെ യാത്രപറയുന്നതാണ് നല്ലത് എന്നുറച്ചു. സമരേന്ദ്രൻ പുറത്തുവരുന്ന ശബ്ദം കേട്ട ഉടനെ, അവൾ, തന്റെ മുറിവിട്ടു വാതുക്കൽ എത്തി, "ഞാൻ ഇന്നുച്ചയ്ക്കു പോകുന്നു" എന്നു പറഞ്ഞു.

"ഇന്നു പോകയാണല്ലെ?" എന്നു സമരേന്ദ്രൻ മന്ദഹസിച്ചുകൊണ്ടു ചോദിച്ചു, "നല്ലത്, നമസ്കാരം."

പാഠശാലയിലെ വിദ്യാർത്ഥികളിൽ അതിധീരന്മാരായവരുംകൂടി അന്നു സമരേന്ദ്രനെ ക്ഷോഭിപ്പിക്കുന്നതിൽ ഭയപ്പെട്ടു. മറ്റൊരവസരത്തിലും ആയാളെ അവർ ആവിധം കണ്ടിട്ടില്ലായിരുന്നു.

"നമ്മുടെ ആശാൻ സാഹേബ്ബിന്റെ ചോരയെല്ലാം ഒരു ഓന്ത് കുടിച്ചുട്ടത്തൊ?" എന്നു ഒരു വിദ്യാർത്ഥി മറ്റൊരു ചങ്ങാതിയോടു സ്വകാര്യത്തിൽ ചോദിച്ചു. "അദ്ദേഹത്തിന്റെ കണ്ണുകളിലൊഴിച്ച് മറ്റെങ്ങും ഒരു തുള്ളി രക്തംപോലും കാണാനില്ല."

"അല്ലെങ്കിൽ, പലവിധത്തിലുള്ള പനികളില്ലെ? ഈ നാട്ടിൽ വിളപ്പുപനി എത്തിച്ചേർന്നിരിക്കാം. അദ്ദേഹത്തിനെയാണ് അതു് ആദ്യം പിടിപെട്ടതെന്നും വരാം" എന്ന പഞ്ചാതി മറുപടി പറഞ്ഞു.

"അതെ, അദ്ദേഹത്തിനെ പിടിപെട്ടിട്ടുണ്ടെന്നുള്ളതു തീർച്ചയാണ്; പക്ഷെ വിളപ്പുപനിയല്ല—എന്നാൽ നല്ല പനിനീർപ്പുഷ്പംപോലെ ചുകന്ന ഒന്നാണെന്നേയുള്ളു" എന്ന്, പിന്നിലെ ബെഞ്ചിലിരുന്നുകൊണ്ട്, എല്ലാം അറിയുന്ന ഒരു കുട്ടി പറഞ്ഞു.

പാഠശാലയിലെ ജോലി കഴിഞ്ഞ്, സമരേന്ദ്രൻ വളരെ നേരം വായനശാലയിൽ കഴിച്ചുകൂട്ടി. തന്റെ കണ്ണിന്നു മുമ്പിൽവെച്ചുള്ള ഊർമ്മിളയുടെ യാത്രയിൽ ആയാൾ ഒട്ടും താല്പര്യപ്പെട്ടില്ല. എന്നാൽ അവിടെയുള്ള 'ലൈബ്രേറിയ'ന്റെ അമിതഭാഷണംകൊണ്ടു ബുദ്ധിമുട്ടിയിട്ട് ആയാൾ പുറത്തുപോയി, തോട്ടത്തിൽ മരത്തണലിൽ ഇട്ടിരുന്ന ബെഞ്ചിന്മേൽ ഒരു പുസ്തകവും നിവർത്തിപ്പിടിച്ചു കൊണ്ടിരുന്നു.

ഉടനെ ആരോ പിന്നിൽക്കൂടെ വന്ന് ആയാളുടെ ചുമലിന്മേൽ ഒന്നുതട്ടി; ഒരു ഇംഗ്ലീഷുകാരന്റെ സ്വരത്തിൽ, ഉറന്നിക്കൊണ്ടു ചോദിച്ചു— "ഹെ, പ്രൊഫസർ, എന്താ ഇയ്യിടെയായിട്ട് ആർക്കും നിങ്ങളെ കാണാൻ കിട്ടാത്തത് എന്താ സുഖക്കേട്? ഞാൻ ഈ കേൾക്കുന്നതെല്ലാം വാസ്തവമൊ?

"ഒ! രാജീവനൊ," എന്നു പുസ്തകം താഴ്ത്തിക്കൊണ്ടു സമരേന്ദ്രനും പറഞ്ഞു.

രാജീവമുഖോപാദ്ധ്യായൻ ഒരു കാലത്തു സമരേന്ദ്ര ൻെറ സഹപാഠിയായിരുന്നു. ആയിടയായിട്ട് അവർ അ ന്യോന്യം അധികം കാണാറില്ല. രാജീവൻ ശീമയിൽനി ന്നു മടങ്ങിവന്ന ആ അടുത്ത കാലത്തിന്നുശേഷം നാട്ടുകാ രായ ഈ 'കാപ്പിരി'കളോട് എടപഴകുന്നതിന്ന് അത്ര ഒരുക്കമായിരുന്നില്ല. അന്ന് എന്തോ ഒരു നേരമ്പോക്കി ന്നുവേണ്ടി, ആയാൾ സമരേന്ദ്രൻെറ അടുത്തിരുന്നു, ഒരു 'സിഗാർ' എടുത്തു കൊളുത്തിയിട്ട് ഇപ്രകാരം പറഞ്ഞു— "അതെ, ഇതു രാജീവൻതന്നെ. ആയാളെ കണ്ട സന്തോ ഷംകൊണ്ടു നിങ്ങൾ മതിമയങ്ങുന്നില്ലെന്നതും തീച്ചതന്നെ. ആട്ടെ, ഒരൊററ വാക്കിൽ ഉത്തരം പറയൂ. നിങ്ങൾ തെ റവുകാരനൊ, അല്ലയൊ?".

സമരേന്ദ്രൻ തൻെറ പുസ്തകം വീണ്ടും ഉയത്തിപ്പിടി ച്ചുകൊണ്ടു പറഞ്ഞു: "ഇതെന്ത് അസംബന്ധമാണ് പ റയുന്നത്?"

രാജീവൻ ഉറക്കെ ചിരിച്ചുകൊണ്ട്, "അസംബന്ധ മാണ്, അല്ലെ, സംശയമില്ല? അത്യന്തം പരമാത്ഥമായിട്ടു ള്ളതാണ്, നല്ലവണ്ണം വിശ്വസിക്കാവുന്ന വഴിക്കു കേട്ടതാ ണ" എന്നു പറഞ്ഞു.

"നിങ്ങളും നിങ്ങളുടെ വിശ്വാസയോഗ്യമായ വഴിയും ഒരുപോലെതന്നെ. നിങ്ങളുടെ വാക്കുകൾ എനിക്കു പ്ര ത്യേകം സുഖംതരുന്നില്ല. അതുകൊണ്ട്, വേറെ ഒന്നും സംസാരിക്കുവാനില്ലെങ്കിൽ, നിങ്ങൾ മിണ്ടാതിരിക്കുന്നതു കൊണ്ടു വലിയ നഷ്ടം ഒന്നും വരാനില്ല."

"എൻെറ ഇഷ്ടാ!, എന്തിനു ദ്വേഷ്യപ്പെടുന്നു?" എ ന്നു രാജീവൻ ഒന്നുകൂടി പൊട്ടിച്ചിരിച്ചുകൊണ്ടു ചോദിച്ചു:

"ആ ചെറിയ പെണ്ണ് നിങ്ങളെ തോല്പിച്ചുവൊ? അവൾ അന്തരത്തിലുള്ളവളാണെന്നു ഞാൻ, വാസ്തവത്തിൽ, കേട്ടു."

"നുണയ!" എന്നു കോപിഷ്ഠനായ ഒരു പുലിയെപ്പോലെ സമരേന്ദ്രൻ അലറി. "ഒരു മാന്യൻെറ പുത്രിയുടെ പേർ നിങ്ങളുടെ വായ്കൊണ്ടു പറയരുത്. അതുതന്നെ അവളുടെ തറവാട്ടിന്ന് അപമാനകരമാണ്".

"നോക്ക, ഇതത്ര പററിയില്ല, ഞാൻ പറയാം, നേരമ്പോക്കിന്നും ഒരതിരുണ്ട്" എന്നു രാജീവൻ, തല്ക്കാലം പരിഭ്രമിച്ചെങ്കിലും, പിന്നീടു പൂർവ്വസ്ഥിതിയെ പ്രാപിച്ചു പറഞ്ഞു: "എനിക്കിഷ്ടമുള്ളതു ഞാൻ പറയും. അതുകൊണ്ടു നിങ്ങൾക്കെന്താ? ആരാൻെറ സാധനം തട്ടാൻ നോക്കിയിട്ടു തട്ടുകൊണ്ടിട്ട് എൻെറ അടുത്താണൊ ഊററം നടിക്കാൻ വരുന്നത്?"

സമരേന്ദ്രൻ, പെട്ടെന്നു ജ്വലിച്ചതായ ഒരു തീജ്ജ്വാല പോലെ, ചാടിയെഴുനേററ് രാജീവനെ ബെഞ്ചിന്മേൽനിന്നു തട്ടിത്താഴെ ഇട്ടു, അതിൻെറ ഇരുമ്പുകാലുകളിൽ ഒന്നിന്മേൽ ആയാളുടെ തലപിടിച്ച് അഞ്ചാറു മുട്ടിയിട്ട് ചുഴലിക്കാററിന്നു സമം അവിടം വിട്ടുപോയി. രാജീവൻ സ്വബുദ്ധിയിലെത്തി അവിടെനിന്നെഴുനേററപ്പോൾ, മററൊന്നും കാണായ്കയാൽ, സമരേന്ദ്രൻെറ കയ്യിൽനിന്നു വീണു കിടന്നിരുന്ന പുസ്തകത്തിന്മേൽ അഞ്ചാറ് ഇടി ഇടിച്ചിട്ട്, അതെടുത്ത് അടുത്തുള്ള വെള്ളത്തിലേക്ക ഒരു ഏററ് കൊടുത്തു. പിന്നെ സമരേന്ദ്രനേയും ആയാളുടെ പതിനാലു തലമുറമീതെവരെയ്ക്കുള്ള കാരണവന്മാരേയും തനിക്ക തോന്നിയമട്ടെല്ലാം ഇംഗ്ലീഷിലും ബങ്കാളിയിലും ആയി ശകാരി

ച്ചശേഷം, കപ്പായത്തിലെ് പൊടിയെല്ലാം തട്ടിക്കളഞ്ഞു പോവുകയും ചെയ്തു.

സമരേന്ദ്രന്റെ കാൎയ്യങ്ങളിലും ശ്രദ്ധാലുക്കളായിരുന്ന ആയാളുടെ ചില ശിഷ്യന്മാർ കറച്ചു ദൂരെനിന്നു സംഭവങ്ങളെ സൂക്ഷിച്ചു നോക്കുന്നുണ്ടായിരുന്നു.

"കണ്ടുവൊ, ആ അടി എത്ര ഒന്നാന്തരമായി? ഒരൊററ അടിക്കു താഴെ വീഴ്ത്തിക്കളഞ്ഞു! എന്റെ ഈശ്വരാ! നല്ല കയ്യാങ്കളി ശീലിച്ച കൈ." എന്നു അതിലൊരാൾ വലിയ കേമമായി സ്തുതിച്ചുകൊണ്ടു പറഞ്ഞു.

"എന്ത്! രണ്ടു കൊല്ലമായിട്ടു നല്ല ആശാന്റെ അടുക്കൽ നിത്യം പയററുന്നുണ്ട്;" എന്നു മറെറാരു കുട്ടി പറഞ്ഞു.

"അതങ്ങനെയായിരിക്കാം, എന്നാൽ ഇതൊക്കെ എന്തിനാണെന്നാണ് ഞാൻ ആലോചിക്കുന്നത്." എന്നു കാൎയ്യത്തിന്റെ വാസ്തവമറിയുവാൻ ആഗ്രഹിക്കുന്ന വേറെ ഒരാൾ പറഞ്ഞു. "ഒന്നാമതു, ക്ലാസ്സിൽ വന്നിട്ട് ഒരു അൎജ്ജുനനെപ്പോലെ 'സലജ്ജോഹം' നടിച്ചുകൊണ്ട് ഇരിക്കുന്നുണ്ട്. പിന്നെ തോട്ടത്തിൽ വന്നു ഒരു ദ്വന്ദ്വയുദ്ധം നടത്തുന്നു. ഇതിന്റെ പിന്നിൽ എന്താണ്ടുണ്ട്. വരട്ടെ, നമുക്കു ചില അന്വേഷണങ്ങൾ നടത്തണം." എന്നു പറഞ്ഞു് അവർ പോയി.

രാജീവന്ന് അഞ്ചാറു തട്ടു കൊടുത്തപ്പോൾ, സമരേന്ദ്രന്റെ മനസ്സിലുണ്ടായിരുന്ന ഭാരം കറച്ചു കറഞ്ഞതായി ആയാൾക്കു തോന്നി. അതിനാൽ കറച്ചു ബദ്ധപ്പെട്ടു നടന്ന്, വീട്ടിന്നടുത്തെത്തിയപ്പോൾ, ലതി വണ്ടിയിൽനിന്ന് ആ പടിക്കൽ ഇറങ്ങുന്നതു കണ്ടു; എന്നാൽ അവിടെ നി

ന്നു വീണ്ടും ഓടിപ്പോകുന്നതിന്നു്, പിന്നെ ആയാൾക്കു് ആ
ഗ്രഹമേ ഉണ്ടായില്ല. സാവധാനത്തിൽ തന്റെ മുറിയി
ലേക്കു പോയി, മേശയുടെ അരികെ ഒരു കസാല വലിച്ചി
ട്ടു് അതിന്മേൽ ഇരുന്നു.

ഊൎമ്മിളയുടെ സാമാനങ്ങളെല്ലാം അയച്ചുകഴിഞ്ഞു.
ലതിയെ കണ്ടപ്പോൾ, "കുറച്ചിരിക്കു. ഞാൻ ചെറിയമ്മ
യെ കണ്ടു പറഞ്ഞിട്ടു വരാം" എന്നു് ഊൎമ്മിള പറഞ്ഞു.

രാമസുന്ദരി താഴെ ആയിരുന്നു. അവരുടെ സമീപ
ത്തേക്കു പോകുംവഴിക്കു്, ഊൎമ്മിള സമരേന്ദ്രന്റെ മുറിവാ
തൽ തുറന്നു കിടക്കുന്നതു കണ്ടു; ആയാൾ അതിനകത്തു
ണ്ടെന്നറിയുന്നതിന്നും അധികം താമസമുണ്ടായില്ല.
വൾ കോണിപ്പടിയുടെ മുകളിൽ അല്പ
ഷം, ഇറങ്ങിപ്പോകുകയും ചെയ്തു.

രാമസുന്ദരി അപ്പോൾ ജോലി
കയായിരുന്നു; എന്നാൽ ഊൎമ്മിള
പ്പോൾ അവർ ഊൎമ്മിളയുടെ തല
ന്റെ ഓമനേ! ഇതാ എന്റെ അ
യായാലും സുഖമായിരിക്കട്ടെ!"

അവൾക്കു് അത്ര വ്യസന
ത്തിൽ, അവൾ സുഖമായിരിക്കുവ
ൎമ്മിളയുടെ നേത്രങ്ങളിൽ കണ്ണുനീ

സമരേന്ദ്രൻ ആ വീട്ടിൽ ഉള്ള
ണ്ടു് ആയാളോടു് ഒന്നും പറയാതെ
എന്നാൽ എന്തെങ്കിലും പറയുവാന
രാവിലെയാണു് യാത്ര പറഞ്ഞതിന്നു
ടെ ആയാൾ ഉത്തരം പറഞ്ഞതു്. വ

"ഊൎമ്മിളച്ചേച്ചീ, ഇനിയും എത്ര നേരമസമുണ്ടാവും?" എന്നു ലതി ഇരുന്ന മുഷിഞ്ഞിട്ടു് ഊൎമ്മിളയുടെ മുറിയിൽ നിന്നു വിളിച്ചു ചോദിച്ചു.

"ഒരു നിമിഷവുംകൂടി താമസിക്കു. ഞാനിതാ വരികയായി."

പിന്നെ, ആലോചനയ്ക്കു് ഇടകൊടുക്കാതെ, അവൾ വേഗത്തിൽ നടന്നു സമരേന്ദ്രന്റെ മുറിയിൽ പ്രവേശിച്ചു. ആയാൾ അവളെ അത്ഭുതത്തോടെ നോക്കിയപ്പോൾ, ഊൎമ്മിള ആയാളുടെ കാല്ക്കൽ മുട്ടുകുത്തി നമസ്കരിച്ചു. അനുസരണയില്ലാത്ത അവളുടെ കണ്ണുകളിൽനിന്നു് ...ശ്രുക്കൾ സമരേന്ദ്രന്റെ പാദങ്ങളിൽ പതിച്ചു.

...ദൻ വല്ലാതെ പരിഭ്രമിച്ചുകൊണ്ടു്, ചാടി ...നാൽ എന്തെങ്കിലും പറയുവാൻ ആലോ...ി ഊൎമ്മിള ആ മുറി വിട്ടു് ഓടിക്കള...ത്തിൽ ലതിയോടൊരുമിച്ചു വണ്ടി ...ഷത്തിനുള്ളിൽ വണ്ടി സമരേന്ദ്ര...ന്നു മറയുകയും ചെയ്തു.

...ടെ അടുക്കലേക്കു മടങ്ങി വന്നു്, ...നാരോന്നായി വളരെ പുസ്തകങ്ങ...റമിച്ചു ശേഷം, കയ്യിലുണ്ടായിരു...ആ മുറിയുടെ ഒരു മൂലയിലേക്കു ...കീഴ്പ്പോട്ടു നോക്കിക്കൊണ്ടു്, ആ...ച്ചു്, അതേ നിലയിൽ ഇരുന്നു.

...രുന്നിട്ടു് ഊൎമ്മിളയോടു പറഞ്ഞു: ...ിഞ്ഞുവൊ, എന്റെ മുറിക്കു തൊട്ടു...ി."

"അതയൊ?" എന്നു ഊൎമ്മിള എങ്ങനെയോ ചോദിച്ചു. അവളുടെ ദേഹം ആസകലം അപ്പോഴും കൂടക്കൂടെ വിറച്ചിരുന്നു.

ലതി അനദ്ധ്യായമില്ലാതെ സംസാരിക്കുവാൻ തുടങ്ങി. അതിനിടയിൽ ഒരിക്കൽ പെട്ടെന്ന്, "ഊൎമ്മിളച്ചേച്ചീ, നിങ്ങൾ പോരുന്നതിനു മുമ്പായി സമരബാബുവിനെ നമസ്കരിച്ചു എന്നെനിക്കു തോന്നിയല്ലൊ. അതു ശരിയാണൊ? അദ്ദേഹത്തിനു നിങ്ങളെക്കാൾ അത്ര അധികം പ്രായമായിട്ടില്ലല്ലൊ? പിന്നെ എന്തിനാണ് നമസ്കരിച്ചത്?"

"അദ്ദേഹത്തിനു വളരെ പ്രായം കൂടും" എന്നു ഊൎമ്മിള മറുപടി പറഞ്ഞു.

"ഇത്ര കുറച്ചു പ്രായം കൂടുതലുള്ളതുകൊണ്ടു വലിയ വ്യത്യാസമൊന്നുമില്ല. ഒരുദിവസം കന്യകയുടെ ജ്യേഷ്ഠനെ ഞാൻ നമസ്കരിച്ചതുകൊണ്ട് അവൾ ചിരിച്ചുതുള്ളുവാൻ തുടങ്ങി. എന്നിട്ട്, "വിഡ്ഢിക്കുട്ടി, അവിടെനിന്നു പോവു. ഒരു കുട്ടി മറെറാരു കുട്ടിയെ നമസ്കരിക്കാറുണ്ടൊ? എന്നുപറഞ്ഞു കളിയാക്കി വണ്ടി വീട്ടിലെത്തി.

---

# അദ്ധ്യായം ൧൮

---

പുതിയ ഗൃഹത്തിൽ കാൽ വെച്ചമാത്രയിൽ [illegible]
ളയ്ക്കു താനൊരു പുതിയ ലോകത്തിൽ എ[illegible] , ഊൎമ്മി
തോന്നി. ഗിരിബാല ഹൃദയപൂൎണ്ണമായ [illegible] പിയപോലെ
കൂടി അവളെ സ്വീകരിച്ചു. ലളിത [illegible] സ്വാഗതത്തോടു
[illegible] ഊൎമ്മിളയെ സ

സന്തോഷിപ്പിക്കുവാനുള്ള വാക്കുകളേയും പ്രവൃത്തികളേയും ആലോചിക്കുവാനല്ലാതെ സമയമുണ്ടായില്ല. ലതി ഒരു അട്ടയുടെ മാതിരി, എല്ലാനേരവും അവളിൽ പററിക്കൂടി. ഈ പുതിയ ആഗതയുടെ വരവിൽ ലേശവും ഇളക്കംകൂടാതെ നരൻ മാത്രമേയുണ്ടായിരുന്നുള്ളു; ആ കുട്ടി തൻെറ തകരംകൊണ്ടുള്ള മുങ്ങിക്കപ്പലിൻെറ ജോലിത്തിരക്കിൽ പെട്ടിരിക്കയായിരുന്നു.

സ്വാഗതപ്രസംഗത്തിൻെറ ധോരണി അവസാനപ്പിച്ചിട്ട് ഗിരിബാല പറഞ്ഞു, "സാമാനങ്ങളെല്ലാം നിൻെറ മുറിയിൽ വെപ്പിച്ചിട്ടുണ്ട്. അതെല്ലാം ഇഷ്ടംപോലെ ഒതുക്കിവെച്ചുകൊാം. ഈ വീടു സ്വന്തമാണെന്നു കരുതുന്നതിനും, എന്തെങ്കിലും അസൌകര്യമുണ്ടെങ്കിൽ പറയുന്നതിനും മടിക്കരുത്. എന്തസൌകര്യമുണ്ടെങ്കിലും ഞാൻ ഉടനെ അതൊക്കെ നീക്കിക്കൊള്ളാം".

"ഞാൻ കേവലനായ ഒരാളാണെങ്കിലും എന്നൊക്കൊണ്ടും വല്ലതും ഉപയോഗമുണ്ടായേക്കാം" എന്നു ലളിതൻ, തൻെറ അമ്മ ഒരു ഭാഗത്തേക്ക് അല്പം നീങ്ങി നിന്നപ്പോൾ മുമ്പോട്ടടുത്തുകൊണ്ടു പറഞ്ഞു.

"ഇല്ല, എൻെറ ഊമ്മിളച്ചേച്ചീ, ജ്യേഷ്ഠൻ പറയുന്നതു കേൾക്കുന്നില്ലേ? ജ്യേഷ്ഠൻെറ വാഗ്ദത്തങ്ങളെല്ലാം വെറും വാക്കുകളാണ്, വാസ്തവത്തിൽ ഒന്നും പ്രവർത്തിക്കുകയില്ല. 'സിൽവി'ക്കും 'സ്നോ'വിനും കുറെ നാട വാങ്ങിക്കൊണ്ടു വരുവാനിന്നു ഞാൻ, എത്ര പ്രാവശ്യമാണെന്നൊരു കണക്കില്ല, അനേകായിരം തവണ പറഞ്ഞു. ഇതുവരെയായി ഒരിക്കലെങ്കിലും കൊണ്ടുവന്നു തന്നിട്ടില്ല.

ച്ചുന്നാലൊ, കൊണ്ടുവരാമെന്നു ദിവസവും പറയുകയും ചെയ്യും".

സ്വന്തം സഹോദരിമാരോടും അന്യസോദരിമാരോടും സഹോദരന്മാരുടെ പെരുമാററത്തിന്നു വളരെ വ്യത്യാസമുണ്ടെന്നു ലതി അതുവരെയ്ക്കും മനസ്സിലാക്കിയിട്ടില്ല. ഈ സംഗതിയിൽ കന്യക അവൾക്ക് ഉപദേശമൊന്നും കൊടുത്തിരുന്നതുമില്ല.

അനുജത്തിയുടെ അഭിപ്രായം കേട്ടിട്ടു ചിരിച്ചുകൊണ്ടു ലളിതൻ പറഞ്ഞു: "ആട്ടെ, നോക്കിക്കോളു; ഞാൻ അതു നാളെ ശരിയ്ക്കു കൊണ്ടുവന്നു തന്നേക്കാം. ഇതാ ഊൎമ്മിള സാക്ഷിയുണ്ട്".

ഊൎമ്മിള തനിക്കായി നിശ്ചയിക്കപ്പെട്ട മുറിയിൽപോയി സാമാനങ്ങൾ ഒതുക്കിവെക്കുവാൻ വേണ്ട ഏൎപ്പാടു ചെയ്യുമ്പോൾ, ലതി അവളെ നീക്കിനിൎത്തി ഊൎമ്മിളയ്ക്കുവേണ്ടി ആ വേലയെല്ലാം താൻതന്നെ ചെയ്യുവാനാരംഭിച്ചു. ലതി ജോലി ചെയ്തിരുന്ന സമയം മുഴുവനും തന്റെ കുട്ടിക്കാലത്തെ ചരിത്രം ആദ്യംമുതല്ക്കവസാനംവരെ ഉരുവിട്ടുകൊണ്ടിരുന്നു. ആ കഥയിൽ വിശേഷവിധിയായി ഒന്നും ഉണ്ടായിരുന്നില്ലെങ്കിലും, ലതിയുടെ മുഖഭാവം കണ്ടാൽ, ഊൎമ്മിളയെ അത്ഭുതപ്പെടുത്തുവാൻ വളരെ താല്പൎയ്യമുള്ളതുപോലെ തോന്നിയിരുന്നു. ഊൎമ്മിള അതിശയപ്പെടുന്നതായി കാണായ്കയാൽ, അല്പം ഇച്ഛാഭംഗത്തിൽപെട്ടു എന്നിരുന്നാലും, ലതി തന്റെ ഉദ്യമത്തിൽനിന്നു പിൻവാങ്ങിയില്ല.

അവളുടെ പല തരത്തിലുള്ള ഉടുപ്പുകളേയും അവയുടെ പേരുകളേയും ഒന്നൊഴിയാതെ വിവരിക്കുവാൻ തുടങ്ങി.

സഖികളുടെ സംഭാഷണം, സ്വഭാവം എന്നിവയെ കുറിച്ചും അവളുടെ പ്രത്യേക സ്നേഹത്തിന്നു ഭാജനങ്ങളായ തരുണികളെ കുറിച്ചും പറഞ്ഞു കഴിയുന്നതുവരെ, ഊൎമ്മിളയ്ക്ക് അവയെ കേട്ടുകൊണ്ട് ഇരിക്കേണ്ടതായി വന്നു. ലതി അവളുടെ മുറിയിലേക്ക് ഓടിപ്പോയി, പലേ ഛായകളും കയ്യെഴുത്തുചിത്രപുസ്തകങ്ങളും എടുത്തുകൊണ്ടുവന്ന് ഊൎമ്മിളയോടു നോക്കുന്നതിന്നു നിൎബ്ബന്ധിച്ചു.

ഒടുവിൽ, ജോലി മുഴുവനും അവസാനിച്ചപ്പോൾ മറെറാന്നും പറയുവാനില്ലാതായതിനാൽ, ലതിക്ക്, താനേ പോകേണ്ടതായി വന്നു. പോകും വഴിക്കു ലതി പറഞ്ഞു—"ഊൎമ്മിളച്ചേച്ചീ, ഇന്നു ഞാൻ ഒരുമിച്ച് ഉറങ്ങാൻ വരാം. എന്താ, വിരോധമുണ്ടോ?"

ലതി പോയ ഉടനെ, ഊൎമ്മിള വേഗത്തിൽ വാതലടച്ചു. അവൾക്കു കുറച്ചു തനിയെ ഇരിക്കുവാനുള്ള ആഗ്രഹം അത്ര കലശ്ശലായിട്ടുണ്ടായിരുന്നു. വാതിലടച്ചശേഷം അവൾ ചെന്നു കട്ടിലിന്മേൽ കിടന്നു.

അവൾ വണ്ടിയിലിരുന്നപ്പോഴും സമരേന്ദ്രന്റെ ഗൃഹത്തോട് എന്നന്നേക്കും യാത്ര പറഞ്ഞിട്ടില്ലെന്നും അതിന്നുള്ള വഴിമദ്ധ്യേ ആയിട്ടുള്ളു എന്നും അവൾക്കു തോന്നിയിരുന്നു. ആ മാൎഗ്ഗം അവളെ വാസ്തവത്തിൽ വളരെ ദൂരെ കൊണ്ടുപോയി എന്നിരുന്നാലും, ആ വഴിയെതന്നെ തിരിച്ചു പോകുന്നതും അസാദ്ധ്യമല്ലായിരുന്നു! എത്ര ആളുകളെ ആണ് അതിലെതന്നെ പോകുന്നതായി അവൾ കണ്ടത്? എന്നാൽ അവരിലാരുടെയെങ്കിലും മുഖഭാവംകൊണ്ട് ആ ൎഗ്ഗത്തിന്നു വിശേഷിച്ചൊരു വിലയുണ്ടെന്നു പറയുവാൻ അവൾക്കു പാടില്ലായിരുന്നു. അവൾ അപ്പോൾ ചെറുപ്പക്കാ

ണ്ടിരുന്ന വഴിയുടെ എതിരായി പോയിരുന്നാലും ആ പ്രസന്നമുഖത്തോടുകൂടിതന്നെ യാത്ര ചെയ്യുമായിരുന്നു. ലോകത്തിലാകപ്പാടെ ആ വഴിയെ മാത്രം പ്രയാണം ചെയ്യുന്നതായ ഊൎമ്മിളയുടെ മനസ്സിലാകട്ടെ, താൻതന്നെ അതിനെ എന്നെയ്ക്കും തെററിക്കുന്നതായി തോന്നി.

"നോക്കൂ, ഊൎമ്മിളച്ചേച്ചീ" എന്നു ലതി പറഞ്ഞു. "അമ്മയും ലളിതനും അതാ ആ ജനാലയ്ക്കൽ നില്ക്കുന്നതു കണ്ടോ"? ഊൎമ്മിള പുറത്തേക്കു നോക്കി. പെട്ടെന്നു, വണ്ടി വാതലിന്നു മുമ്പെ വന്നുനില്ക്കുന്നതായി കണ്ടു. വഴിയെ പരിശ്രമവും വാഗ്വാദവും പിന്നെ ...

ഊൎമ്മിളയുടെ ആലോചനകൾക്കു ലതി ഭംഗം വരുത്തി. "ഊൎമ്മിളച്ചേച്ചീ" എന്നു ലതി വാതുക്കൽ മുട്ടിക്കൊണ്ടു വിളിച്ചു. "അമ്മ ഉണ്ണുവാൻ കൂട്ടിക്കൊണ്ടു ചെല്ലുന്നതിന്നു എന്നെ പറഞ്ഞയച്ചിരിക്കുന്നു."

ഊൎമ്മിള ഭക്ഷണത്തിനിരുന്ന ഉടനെ, ലളിതൻ തന്റെ പലക ഊൎമ്മിളയുടെ അടുക്കലേക്കു നീക്കിയിട്ടു് അതിന്മേലിരുന്നു. ശിഷ്യൻ, ചോറും കറികളും എടുത്തുകൊണ്ടു വന്നു്, പതിവുപോലെ, ലളിതന്നു് ഒന്നാമതായി വിളമ്പിയപ്പോൾ, അവനെ ഇംഗ്ലീഷും ഹിന്ദിയുംകൂടിയ ഒരു മിശ്രഭാഷയിൽ കഠിനമായി അധിക്ഷേപിച്ചു; എന്നു മാത്രമല്ല, തന്റെ പിഞ്ഞാണത്തിൽ വിളമ്പിയ സാമാനങ്ങളെ തന്റെ കൈകൊണ്ടുതന്നെ ഊൎമ്മിളയുടെ പിഞ്ഞാണത്തിലേക്കു ചരിഞ്ഞുകൊടുക്കുകയും ചെയ്തു. മൂന്നു ദിവസംകൊണ്ടു് അവൾ കഴിപ്പാൻ കഴിയാത്ത വിധത്തിൽ അതു് അത്രയ്ക്കുണ്ടായിരുന്നുതാനും. ഗിരിബാല ഈ തരത്തിലൊന്നും വളരെ ശീലിച്ചിട്ടില്ല; എങ്കിലും, ലളി

തന്റെ ഉപദ്രവത്താൽ അവൾക്കും, കൂടക്കൂടെ സ്വയാധികാരം കാണിച്ചുകൊണ്ടാണെങ്കിലും, അനിനെ ആചരിക്കേണ്ടി വന്നു. ലതിയുടെ ആഗ്രഹം എപ്പോഴും തന്റെ ഗൃഹവും കന്യകയുടേതിനെപോലെ ആംഗ്ലേയ പരിഷ്കാരരീതിയിൽ വൃത്തിയാക്കി വെച്ചിരിക്കണമെന്നും, എല്ലാവരും ഏററവും കണിശത്തോടെ പെരുമാറണമെന്നുമായിരുന്നു. ലതി വളരെ കാലമായി ആഗ്രഹിച്ചുപോന്ന ഈ വിചാരത്തെ അവളുടെ ജ്യേഷ്ഠൻ നിറവേററിവരുന്നതിൽ അവൾ വളരെ സന്തോഷിച്ചു. അന്നാകട്ടെ ആംഗ്ലേയ പരിഷ്കാരത്തിന്ന് അല്പംപോലും തെററുപററാത്ത അവളുടെ നടപടികളെ കാണുന്നതിന്ന് ഊർമ്മിളയെ കിട്ടിയതുകൊണ്ട് അവളുടെ ശബ്ദം ഒരു കുട്ടിയുടെ കയ്യിലുള്ള തകരപ്പീപ്പിപോലെ .നേത്തു ഉച്ചത്തിലുമായി തീൎന്നു. അവളുടെ വെള്ളിത്തവിയും മുള്ളുംകൊണ്ടുള്ള ഉപയോഗത്തിൽ പതിഞ്ഞ ശ്രദ്ധ കാരണം വിശേഷിച്ചൊന്നും ഭക്ഷിച്ചതുമില്ല. അനേകവിചാരങ്ങളാൽ, ഒരു വലയിൽ എന്നപോലെ വീണ്ടും വീണ്ടും പിണഞ്ഞു കിടന്ന ഊർമ്മിള, തന്റെ പുതിയ ബന്ധുക്കളോട് ഏതാണ്ട പരിചയമായതുപോലെ കാണപ്പെട്ടു. ധാരാളമായി സംസാരിക്കുന്നതിന്റെ മദ്ധ്യത്തിൽ, അതിൽ മിക്കതും തന്നോടായി പറയുമ്പോൾ, എന്തെങ്കിലും അങ്ങോട്ടും പറയാതിരിക്കുന്നതിന്ന അവൾക്കു കഴിഞ്ഞില്ല. ആ ഭവനത്തിലുള്ള എല്ലാവരും ഒരുപോലെ, തന്നെ സന്തോഷിപ്പിക്കുന്നതിന്നുള്ള ശ്രമങ്ങളിൽ സമയം മുഴുവനും ചിലവഴിക്കുന്നതായി കണ്ടപ്പോൾ, ഊർമ്മിളയ്ക്കു കുറെ ഒക്കെ സന്തോഷിക്കാതിരിപ്പാനും സാധിച്ചില്ല. പ്രേമത്തിന്റെ അഭാവം അവളുടെ ഹൃദയത്തിൽ അങ്ങനെ ഒരു

പ്രണം ഉണ്ടാക്കിത്തീത്തതുകൊണ്ട് അവൾതന്നെ എപ്പോഴം കുറച്ചെങ്കിലും സ്നേഹം ലഭിക്കുമൊ എന്നന്വേഷിക്കുകയാണെന്നും തോന്നി. അവരുടെ അത്യാദരവോടുകൂടിയ സല്ക്കാരങ്ങൾക്കിടയിൽ വേരൂന്നിക്കിടക്കുന്ന ആഭാസമായ ആശയും ഊൎമ്മിളയ്ക്ക് മറയ്ക്കുവാൻ കഴിഞ്ഞില്ലെങ്കിലും, തന്റെ അസ്വസ്ഥമായ ഹൃദയം അതിന്റെ ദൃഷ്ടി ആ വഴിക്കു തിരിയുമ്പോൾ മനഃപൂൎവ്വം അടച്ചുപിടിച്ചു. ഭക്ഷണശേഷം ഗിരിബാല ഊൎമ്മിളയുടെ മുറിയിൽ പോയി അവളുടെ വിരിപ്പും മററു സാമാനങ്ങളും ശരിപ്പെടുത്തിയിട്ടുണ്ടൊ എന്നു നോക്കി, തനിയെ കിടന്നുറങ്ങുവാൻ ഭയമുണ്ടൊ ഇല്ലയൊ എന്നു പിന്നെയും പിന്നെയും ചോദിച്ചുകൊണ്ട് അവിടം വിട്ടു. ലതിക്ക് ഊൎമ്മിളയോടുകൂടി കിടന്നുറങ്ങുന്നതിന്നു വളരെ താല്പൎയ്യമുണ്ടായിരുന്നു എങ്കിലും, ഊൎമ്മിളയ്ക്കു ഉറക്കത്തിന്നു തടസ്ഥമാകുമെന്നു പറഞ്ഞ് അവളെ ഗിരിബാല തന്റെ ഒരുമിച്ചു കൂട്ടികൊണ്ടുപോയി.

ഊൎമ്മിളയ്ക്ക് ദിവസങ്ങൾ പൊയ്ക്കൊണ്ടിരുന്നു. ഗിരിബാല, ഊൎമ്മിളയ്ക്കുവേണ്ടി സ്നേഹംകൊണ്ടു കെട്ടുന്ന ആ പൂട്ടുള്ളകൂട്ടിന്റെ നിൎമ്മാണത്തിൽ അവരുടെ പുത്രനും പുത്രിയും മററു ബന്ധുക്കളും സ്നേഹിതന്മാരും അവരെ തങ്ങളാലാവുംവണ്ണം സഹായിച്ചിരുന്നു. ക്ഷേത്രനാഥൻ ജീവിച്ചിരുന്ന കാലത്ത്, അദ്ദേഹം ഊൎമ്മിളയോടു സ്നേഹമൊന്നും ഭാവിച്ചിട്ടില്ല; അദ്ദേഹത്തിന്നൊഴികെ മററാൎക്കും അവളോടടുക്കുവാനുള്ള സന്ദൎഭം ഉണ്ടായിട്ടുമില്ല; എന്നാൽ അദ്ദേഹം മരിച്ചപ്പോൾ, ഈ ലോകത്തിൽ അവൾക്കു സ്നേഹരൂപത്തിൽ ക്രമാതീതമായ ഐശ്വൎയ്യദാനം ചെയ്തുപോയിരുന്നു. ഈ അനാഥയായ ബാലികയുടെ നേരെ അദ്ദേ

ഹത്തിന്നു തോന്നിയിട്ടുള്ള അതിരററ ഭ[illegible]യുടെ ആതിത്തി അറിഞ്ഞപ്പോൾ, അദ്ദേഹത്തിന്റെ അനേകം സ്നേഹിതന്മാർ അവരുടെ സ്തുതിശബ്ദംകൊണ്ടു സ്വർഗ്ഗത്തെപോലും ഉണർത്തി. എന്നാൽ ഊർമ്മിളയുടെ മനസ്സിൽ തന്റെ ദയാലുവായ രക്ഷിതാവിന്റെ നേക്ക് കലഹത്തിന്നുള്ള ആഗ്രഹം ജനിക്കുകയും ശത്രു വളൎന്ന് ക്രമേണ വൎദ്ധനയെ പ്രാപിക്കുകയും ചെയ്തു. മറെറല്ലാവരേയും പിന്നിലാക്കി, ആവശ്യമുണ്ടെങ്കിൽ കാൽച്ചുവട്ടിലാക്കി, തന്റെ ജീവിതകാലം മുഴുവനും സ്വച്ഛന്ദപ്രഭുത്വത്തോടുകൂടി നടന്നിരുന്ന അദ്ദേഹം ഇന്ന് ഊർമ്മിളയെ ഐശ്വൎയ്യഭാരത്താൽ അമൎത്തിക്കളഞ്ഞിട്ടാണ് തന്റെ നല്ല പേർ ലോകത്തിൽ നിലനിൎത്തിയത്; എന്നാൽ അതിന്നുവേണ്ടി അദ്ദേഹത്തിന്റെ പാദകാണിക്കയായി അവളുടെ കൃതജ്ഞതയെ സമൎപ്പിക്കുവാൻ അവൾക്കു കഴിയുന്നതല്ല. എന്നാലും അത്ര വലിയ വിലകൊടുത്തു വാങ്ങിയ ആ സ്നേഹത്തെ അനുഭവിക്കാതിരിപ്പാൻ അവൾക്കു സാധിക്കുകയുമില്ല.

ഓരോ സമയത്തും, എന്തെങ്കിലും സന്തോഷപ്രദമായ ആഘോഷത്തിന്നുശേഷം, അതിനെ ആലോചിച്ചു രസിക്കുവാൻവേണ്ടി അവരുടെ ഏകാന്തമായ മുറിയിലേക്കു മടങ്ങുകയും, ആ അവസരങ്ങളിലെല്ലാം അവൾ തന്റെ മനസ്സിനെ പരിശോധിച്ചറിയുവാൻ ശ്രമിക്കുകയും പതിവായിരുന്നു. അടച്ചിട്ടിരിക്കുന്ന അവളുടെ ഹൃദയത്തിൽ രാവും പകലും അടിച്ചുകയറുവാൻ തുനിയുന്ന സന്തോഷക്കൊടുങ്കാററിന്റെ ശ്രമങ്ങൾക്കു അതിലേക്കുള്ള പ്രവേശനത്തിൽ അല്പമെങ്കിലും ജയഫലം സിദ്ധിച്ചുവൊ? അവൾ തന്റെ വികാരത്തിന്റെ ആഴം അളന്നപ്പോൾ

ആനന്ദത്തിന്റെ ഒരു ലാഞ്ഛനപോലും അവിടെ കണ്ടില്ല. തന്നെ നശിപ്പിക്കുവാനെന്നപോലെ ദ്രോഹിച്ചുകൊണ്ടിരുന്ന അന്നത്തെ വേദനയ്ക്ക് എന്തു സംഭവിച്ചു? ആ കണ്ണുനീരാകുന്ന ഉറവിന്റെ ഉത്ഭവത്തിൽ ഒരു കല്ലു കൊണ്ടുപോയി അടച്ചതാരാണ്? വ്രണം തീരെ ഉണങ്ങിയിട്ടില്ല എന്ന് അവൾ അറിഞ്ഞിരുന്നു; എന്നാൽ ആ കഠിനമായ വേദനയുടെ അനുഭവം എവിടെ പോയി?

അവൾ സമരേന്ദ്രന്റെയോ രാമസുന്ദരിയുടേയോ വൃത്താന്തമൊന്നും പിന്നെ കേട്ടിരുന്നില്ല. താൻ ആ ലോകത്തിൽനിന്നു തീരെ വിട്ടുപോന്നതായി ഊൎമ്മിളയ്ക്കു തോന്നി. ഈ വീട്ടിൽ ആരും രാമസുന്ദരിയുടേയോ സമരേന്ദ്രന്റെയോ നാമംപോലും ഉച്ചരിച്ചിരുന്നില്ല; മററുവീട്ടുകാരും ആ ഗൃഹനായികയുടെ വിരോധാഭിപ്രായത്തെ മാനിച്ചുംപോന്നു. ഊൎമ്മിളയ്ക്കു ഇടപെടുവാനുണ്ടായിരുന്ന ഗിരിബാലയുടെ സ്നേഹിതരിൽ മിക്കവരും സമരേന്ദ്രനെ അറിയാത്തവരായിരുന്നതിനാൽ, അവരുടെ ഗൃഹങ്ങളിൽ ആയാളെ കണ്ടെത്തുന്നതു് അവൾക്ക് അസാദ്ധ്യമായിരുന്നു. അതിന്നു യാതൊരു കഴിവുമില്ലെന്നു ഊൎമ്മിള അറിഞ്ഞു; എന്നാലും അസാദ്ധ്യത്തെ സുസാദ്ധ്യമായി തിരിഞ്ഞു കാണുന്നതിന്ന് അവൾ കൊതിച്ചിരുന്നു. ഊൎമ്മിള, തന്റെ ശൈശവജീവിതത്തിൽനിന്നു—ആ ഏകാന്തവും സ്നേഹിതാഭാവത്തോടുകൂടിയതുമായ ജീവിതത്തിൽനിന്നു,—വേർപെട്ടു ഈ ജനബാഹുല്യത്തോടുകൂടിയ കല്ക്കത്തയിൽ എത്തി. അവൾ വന്നെത്തിയ ദിവസത്തിൽ വളരെ കണ്ണുനീർ പൊഴിച്ചു; അവളുടെ ഹൃദയമാകുന്ന ആകാശം എന്തോ ഒരു പുതുമയുടെ ആവിർഭാവത്തെ ഓർത്തു്, തെളിമയുള്ളതും പ്രകാശമേറി

യത്നമായി തീൎന്നു. അവൾ, ഒരു ചെടിയിന്മേൽനിന്നു വീണ ഒരു പുഷ്പമെന്നപോലെ കാണപ്പെട്ടു; ദേഹത്തിൽ വല്ല വ്രണമൊ ഉള്ളിൽ സ്നേഹത്തിന്റെ സ്മൃതിയൊ ഒന്നും ഉണ്ടായിരുന്നില്ല. എന്നാലിതെന്താണു്?

വേൎപാടിനാൽ ഊൎമ്മിളയ്ക്കുണ്ടായ ദുഃഖത്തിന്റെ ലാഞ്ഛനപോലും അവളുടെ ബാഹ്യചേഷ്ടകളെക്കൊണ്ടു് ഗിരിബാലയ്ക്കൊ ലളിതന്നൊ കണ്ടുപിടിക്കുവാൻ അവൾ അനുവദിച്ചില്ല; അവൾ തന്നേ സമാധാനിക്കുകയും വീണ്ടും വ്യസനിക്കുകയും ചെയ്തു. ഗിരിബാലയുടെ സംഭാഷണങ്ങളിലും പെരുമാററത്തിലും ഭാവിയിൽ ഊൎമ്മിളയ്ക്കുള്ള ഗൃഹം ഇതുതന്നെയാണെന്നും അവളുടെ സംബന്ധികൾ, വാങ്മൂലം മാത്രമല്ല, പരമാൎത്ഥത്തിലും അവരാണെന്നും ഉള്ളതു കണ്ടുതുടങ്ങി; എന്നല്ല, അതു ക്രമേണ വൎദ്ധിതപ്രായമാകയും ചെയ്തു. അവരുടെ ഭൎത്തൃപുത്രൻ—അഥവാ സ്വപുത്രൻ—വന്നു വല്ല തകരാറും ഉണ്ടാക്കുന്നതിനു മുമ്പായി, മറെറാരു വിധത്തിൽ ഒരു ശങ്കയ്ക്കുപോലും എടകൊടുക്കാതെ ഊൎമ്മിളയെ തന്റെ പുത്രനിൽ ആകൎഷിക്കേണമെന്നു ഗിരിബാല ഉള്ളിലുറച്ചു. എന്നാലും മുൻകരുതലുകളിൽ ഒന്നിനും കുറവുവരരുതെന്നു കരുതി, ഊൎമ്മിളയെ സമരേന്ദ്രനോടുള്ള എല്ലാ ബന്ധത്തിൽനിന്നും തടഞ്ഞുനിൎത്തി; എന്നുമാത്രമല്ല, കാരണമുണ്ടായിട്ടൊ ഇല്ലാതെയൊ തന്റെ മൂത്തമകൻ സുബോധനു പഴയ പരിഷ്കാരത്തിലുള്ള ഒരു പെൺകുട്ടിയെ വിവാഹം ചെയ്വാനുള്ള ആഗ്രഹം ഊൎമ്മിളയെ അറിയിക്കുകയും ചെയ്തു.

ലളിതനും, ഊൎമ്മിളയോടു തനിക്കുള്ള അടുപ്പത്തെ വൎദ്ധിപ്പിക്കുന്നതിനും സന്തോഷപ്രദമാക്കി തീൎക്കുന്നതിനും

ഉള്ള ഉദ്യമത്തിൽ ബദ്ധശ്രദ്ധനായിതീൎന്നു. ശിവസേന
ൻ ആയാൾ കോടതി വിട്ടു വന്നാൽ, ഊൎമ്മിളയുടെ അടുക്കൽ
ചെന്നു സംസാരിച്ചു കൊണ്ടിരിക്കും. മററാരും അവരുടെ
അടുത്തു പോയി പരസ്പരസല്ലാപത്തെ തടസ്ഥപ്പെടുത്താ
തിരിപ്പാൻ, ഗിരിബാല ഏതു വഴിക്കും ശ്രദ്ധിച്ചിരുന്നു.
ഒരു മട്ടു് ലതിയും ആ സ്ഥിതി മനസ്സിലാക്കി; അതിനാൽ
തന്റെ ജ്യേഷ്ഠൻ ഊൎമ്മിളയുടെ സമീപത്തേക്കു ചെ
ല്ലുന്നതു കാണുമ്പോൾ, അവളുടെ പിന്നിയിട്ടിരിക്കുന്ന ത
ലമുടിയും ആട്ടിക്കൊണ്ടു അവിടെനിന്നു ഓടിപ്പോകും.
അവളുടെ ആശയത്തിൽ, കന്നികയെ തന്റെ ജ്യേഷ്ഠത്തി
യമ്മയായി കാണുന്നതിന്നു ഒരു കാലത്തു് അവൾ ആഗ്ര
ഹിച്ചിരുന്നു എന്നതു വാസ്തവം തന്നെ; എന്നാൽ ആ സ്ഥാ
നത്തു ഊൎമ്മിളയായാലും അവൾക്കു വിരോധമൊന്നുമുണ്ടാ
യിരുന്നില്ല. തന്റെ ഗൃഹത്തിൽ യാതൊരാളുടെ സാന്നി
ദ്ധ്യംകൊണ്ടു അവൾക്കു സദാ ഒരു ഭൃത്യയുടെ നിലയിൽ
കൈകൂപ്പി നില്ക്കേണ്ടതായി വരുന്നുവൊ, അവരോടു കൂടി
യുള്ള സഹവാസം അത്ര സൌകൎയ്യപ്രദമല്ലെന്നു അവൾ
ക്കു മനസ്സിലായി. ഊൎമ്മിള കന്നികയെക്കാൾ ചീത്തയൊ?
നേരെ മറിച്ചു്, തന്റെ ബുദ്ധിയുടേയും പഠിപ്പിന്റേയും
വൈഭവം അപ്പോളപ്പോളായി ഊൎമ്മിളയ്ക്കു അനുഭവപ്പെ
ടുത്തിക്കൊണ്ടു സ്വയമേവ കൃതാൎത്ഥതയെ നേടാമല്ലൊ.

ലളിതന്റെ അദ്ധ്വാനങ്ങൾ വളരെ വിജയകരമായി
എന്നു പറഞ്ഞുകൂടാ. ആയാളെ കാണുമ്പോൾ ഊൎമ്മിള
ഓടിപ്പോയിരുന്നില്ല; ആയാളുടെ അഭിപ്രായങ്ങൾക്കു
അവൾ ഉത്തരം പറയാതെ ഇരുന്നിട്ടുമില്ല. എന്നാൽ
അവളുടെ ഹൃദയം മറച്ചിരുന്ന ആവരണം നീക്കുന്നതി

ന്ന അവൾക്ക അശേഷം മനസ്സുണ്ടായിരുന്നില്ല. ലളിതൻ പൊതുവേയുള്ള വൎത്തമാനങ്ങളെ വിട്ടു സ്വകാൎയ്യവിഷയങ്ങളിലേക്ക പ്രവേശിക്കുമ്പോൾ, അവയുടെ മുന്നോട്ടുള്ള ഗതിക്ക വിഷമതരങ്ങളായ വിഘ്നങ്ങളെ എഴുന്നെള്ളിച്ചുകൊണ്ടു അവൾ പെട്ടെന്നു ഗൌരവത്തേയും മുൻകരുതലിനേയും ആശ്രയിക്കുന്നതായി കണ്ടിരുന്നു. ആവക തടസ്ഥങ്ങൾ എളുപ്പത്തിൽ പരിഹരിക്കാവുന്നവയല്ലായിരുന്നുതാനും. ഊൎമ്മിള അപ്പോഴും മുമ്പിലത്തെ പ്രസന്നതയോടുകൂടിതന്നെ സംസാരിച്ചിരുന്നു എങ്കിലും, ആ മാൎഗ്ഗത്തിന്നു പ്രവേശനദ്വാരമില്ലെന്നു മനസ്സിലാക്കുവാൻ അധികംകാലം വേണ്ടിവന്നില്ല. സമരേന്ദ്രന്റെ സാന്നിദ്ധ്യത്തിൽ ഒരു വാക്കിന്റെ സ്ഥാനത്ത് അഞ്ചു വാക്കുകൾ പറയുമ്പോൾ മുഖം ചുവന്നിരുന്ന അവൾക്ക് ഇപ്പോൾ ധാരാളമായി സംസാരിക്കുവാൻ ഞെരുക്കമുണ്ടായിരുന്നില്ല. ആ ശോണവൎണ്ണത്തിന്റെ ഛായപോലും ഇപ്പോൾ അവളിൽ കണ്ടിരുന്നതുമില്ല. അവളുടെ ഹൃദയത്തെ സ്പൎശിക്കുന്നതിന്ന ഒരു കഴിവും ഉണ്ടായില്ല; അവിടെയുള്ള വൎണ്ണങ്ങളെപ്പററി യാതൊരു അറിവും കിട്ടുവാൻ മാൎഗ്ഗമില്ലാതേയുമായി. എന്തോ ഒരു ഗൌരവം ഊൎമ്മിളയുടെ മുഖഭാവത്തിലും പെരുമാററത്തിലും സംഭാഷണങ്ങളിലും പ്രകാശിക്കുന്നതായി മാത്രം കണ്ടിരുന്നു.

അവൾ ആയിടയായി ദീപ്തിയെ കണ്ടിരുന്നില്ല. അവളുടെ ദൃഷ്ടാന്തത്തിൽനിന്നു ഉപദ്രവകരമായ ഭാവിയെ ചിന്തിച്ച്, മാന്യരുടെ എടയിലുള്ള യുവതികളുടെ അമ്മമാരിൽ പലരും അത്യന്തം അസഹ്യതപ്പെടുവാൻ തുടങ്ങി. എന്നാൽ സാധാരണസമ്പ്രദായത്തിൽ ദീപ്തിയെ

ശിക്ഷിക്കുന്നതു എളുപ്പമായിരുന്നില്ല; എന്തുകൊണ്ടെന്നാൽ, അവളിൽ സഹജമായുണ്ടായിരുന്ന ധൈര്യം ഒരു കവചമെന്നപോലെ അവളെ സകല ഉപദ്രവങ്ങളിൽനിന്നും രക്ഷിച്ചിരുന്നു. അവളെ ധാരാളമായി ദുഷിച്ചു പറയുന്നതു കൂടാതെ അവൾക്കു എതിരായി എന്തെങ്കിലും പ്രവൃത്തിക്കുന്നതിന്നു ഒരു വഴിയുമുണ്ടായിരുന്നില്ല. തന്റെ വീട്ടിലുള്ളവരാരും ദീപ്തിയോടു പെരുമാറുന്നതു് അവൾക്കിഷ്ടമില്ലെന്നു ഗിരിബാല ഊൎമ്മിളയെ ധരിപ്പിച്ചിരുന്നതുകൊണ്ടു ആ സംഗതിയെപ്പററി നിൎബ്ബന്ധിക്കുന്നതിൽ ഊൎമ്മിളയ്ക്കു ക്ലേശമുണ്ടായി. എന്നാൽ, ദീപ്തിയുടെ ജീവിതത്തിൽ തന്റേതിനോടു എവിടേയൊ സാദൃശ്യമുണ്ടെന്നു അവൾക്കു തോന്നിയതു മുതല്ക്കു്, ഊൎമ്മിളയുടെ വിചാരങ്ങൾ ആ വഴിക്കു മാത്രമെ തിരിഞ്ഞുള്ളു.

ഐശ്വൎയ്യത്തേയും സ്നേഹിതന്മാരേയും, എന്നുവേണ്ട, സകല ലൌകികചിന്തകളേയും കരയ്ക്കു വിട്ടു് വിസ്താരമേറിയ ആ അജ്ഞാതസമുദ്രത്തെ കടക്കുന്നതിന്നു അവരുടെ രണ്ടു പേരുടേയും ഹൃദയം അതിയായി ആഗ്രഹിച്ചിരുന്നു. എന്നാൽ ദീപ്തിയുടെ മാൎഗ്ഗം പ്രേമത്താൽ പ്രകാശിതവും, ഊൎമ്മിളയുടേതു് അതിൽ ഇനിയൊന്നു മുങ്ങുന്നതായാൽ മരണമൊഴികെ മറെറാരു ശരണവും ഇല്ലാത്തതുമായിരുന്നു.

ഗ്രീഷ്മൎത്തുവിന്റെ അവസാനകാലമടുത്തു. ലോകം മുഴുവനും അതിദുസ്സഹമായ ഉഷ്ണത്താൽ മോഹാലസ്യത്തിൽ പെട്ടു കിടക്കുന്നതുപോലെ കാണപ്പെട്ടു. വഴിയുടെ എതിർഭാഗത്തായി ഇടിഞ്ഞു പൊളിഞ്ഞു കിടക്കുന്ന ഒരു വീട്ടിന്റെ വളപ്പിൽ രണ്ടു കവുങ്ങുവൃക്ഷങ്ങൾ അവയുടെ കത്തിക്കരിഞ്ഞ തല ഉയൎത്തി, ആകാശത്തു വല്ല മൂലയി

ലും മഴക്കാറു കൂട്ടുന്നുണ്ടോ എന്നു നോക്കിക്കൊണ്ടു നില്ക്കുന്നുണ്ടായിരുന്നു. ഊർമ്മിള കയ്യിൽ ഒരു നോട്ടുപുസ്തകവുമായി എന്തൊ എഴുതുവാൻ പുറപ്പെടുന്നതുപോലെ ഇരുന്നിരുന്നു; എന്നാൽ അവളുടെ അന്തർല്ലോകത്തിൽ വസിച്ചിരുന്ന വിചാരങ്ങളെ ശേഖരിച്ചു പ്രത്യക്ഷപ്പെടുത്തുന്നതിനുള്ള ശക്തി ബാഹ്യലോകത്തിലുള്ള ഭാഷയ്ക്കുണ്ടായിരുന്നില്ല. അവൾ മുഷിഞ്ഞ്, ഏടുകളിൽ എഴുതിയിട്ടുള്ളവയെല്ലാം ഓരോന്നായി അമർത്തി വെട്ടിപ്പോയിരുന്നതുകൊണ്ട് ഭാഷയോടു അവൾക്കു തോന്നിയ നീരസത്തെ നല്ലവണ്ണം പ്രകാശിപ്പിച്ചിരുന്നു. ആ സമയത്തു് ലതി ബദ്ധപ്പാടോടും സന്തോഷത്തോടും കൂടി ഓടിവന്നു് ഇപ്രകാരം ധാര മുറിയാതെ വാഗ്പ്രവാഹം ചെയ്തു. “നോക്കു, ഊർമ്മിളച്ചേച്ചീ! ഇന്നു കനികയുടെ ചെറിയമ്മയുടെ മകളുടെ കല്യാണമാണ്. അവരുടെ ദിനക്കാരത്തിയായ ആ കറുത്ത ജ്യേഷ്ഠത്തിയെ ഓർമ്മയില്ലേ? ആ! അതുതന്നെ. നമ്മളെല്ലാവരും പോകുന്നുണ്ടെന്നാണ് അമ്മ പറഞ്ഞത്. എത്ര നന്നായി! എന്റെ പുതിയ കാശിപ്പട്ടുകൊണ്ടുള്ള സാരി ഇന്നലെ എത്തിയിട്ടേയുള്ളു. ആ വലിയ മഞ്ഞപ്പീത്തയോടു കൂടിയത്! എന്താണ് ഊർമ്മിളച്ചേച്ചി ഉടുക്കാൻ പോകുന്നത്?”

ഊർമ്മിള പുസ്തകം അടച്ചുവെച്ചു വസ്ത്രങ്ങളുടെ വിവരണത്തിൽ ഏർപ്പെട്ടു. ആ വഴിയെ പോയിരുന്ന നരൻ അവരുടെ സംഭാഷണം കേട്ടിട്ട് ആയാളുടെ അമ്മയുടെ അടുത്തു ചെന്നു പറഞ്ഞു—“ഞാൻ എന്റെ ജീവകാലത്തിനിടയ്ക്കു് പെൺകുട്ടികളെപ്പോലെ ഇത്ര വിഡ്ഢികളായിട്ടു് ആരേയും കണ്ടിട്ടില്ല. അവർ ഞൊറിവെച്ച കുപ്പായങ്ങളേയും സാരികളേയും കുറിച്ചല്ലാതെ ഒന്നും സംസാരിക്കാ

നില്ല. ഞാൻ എന്റെ ക്ലാസ്സിൽനിന്ന് അടിക്കുപ്പായത്തെയൊ മേൽക്കുപ്പായത്തെയൊ പററി രണ്ടു ദിവസം അടുപ്പിച്ചു പറഞ്ഞാൽ മതി; മററു കുട്ടികൾ എന്റെ 'ചെവി പിടിച്ചു കടലുകാട്ടും."

ഉച്ച തിരിഞ്ഞപ്പോൾ, മഴക്കാറുകൊണ്ടു ദിക്കെല്ലാം ഇരുണ്ടു. കാര്യത്തിന്റെ കിടപ്പു കണ്ടപ്പോൾ ലതിക്കു കരച്ചൽ വരുവാൻ തുടങ്ങി. ഗിരിബാല അവളോടിങ്ങനെ സമാധാനം പറഞ്ഞു, "കാറുണ്ടെങ്കിലെന്താണ്? നമുക്കു ഒരു വണ്ടിയിൽ പോയിവരാമല്ലൊ. അവരുടെ വീടു വലിയതാണ്. നമുക്കു ഒട്ടും നനയാതെ മുകളിൽപോയി നില്ക്കാം, പിന്നെ എന്തിനാണിത്ര വ്യസനിക്കുന്നത്?"

എന്നാൽ ലതിയുടെ വ്യസനം ഇതുകൊണ്ടുപോയില്ല. അവളെ കല്യാണത്തിന്നു പോകുന്ന കാര്യത്തിൽ തടയുകയില്ലായിരിക്കാം. ചളിയിലും മണ്ണിലും ഇറങ്ങി നടന്ന് കാശിപ്പട്ടുകൊണ്ടുള്ള ആ സാരി കേടുവന്നാലൊ? ആ വ്യസനത്തിന്നു ഒരു വിലയുമില്ലെന്നൊ? അവൾക്കു അതു കാരണം വലിയ കുണ്ഠിതം തോന്നി; അതേ സമയത്തു തന്നെ അവളുടെ അമ്മയുടെ സ്ഥിതിയും അപ്രകാരമായിത്തീർന്നു. ഒരു ധനികഗൃഹത്തിലെ വിവാഹത്തിന്നു പോകുമ്പോൾ അവസ്ഥയ്ക്കു തക്കവണ്ണമുള്ള വസ്ത്രം ധരിക്കണം. ഓരോ സന്ദർഭത്തിലും ഒരാൾക്ക് എത്രത്തോളം വസ്ത്രം ധരിക്കാം? രാവിലെ എന്തു നിറത്തിലുള്ളതാണ് ഉപയോഗിക്കേണ്ടത്? രാത്രിയിലൊ? എത്രപ്രായം മുതല്ക്കാണ് ഒരു പെൺകുട്ടി അവളുടെ വസ്ത്രാഗ്രത്തെ ശിരസ്സുമൂടിയിടേണ്ടത്? ഇങ്ങനെ പലേ സംഗതികളെയും കുറിച്ചു അവൾക്ക് പരിജ്ഞാനമുണ്ടായിരുന്നു. ഊർമ്മിളയുടെ വസ്ത്രധാരണത്തി-

ന്റെ ഭാരവാഹിത്വവും അവൾ കയ്യേററു. ഒരു നിമിഷനേരത്തേക്കു ഊർമ്മിളയുടെ മനസ്സിൽ അസഹ്യതയുടെ ഒരു ബലമായ വികാരഭേദമുണ്ടായി; എന്നാൽ അടുത്ത നിമിഷത്തിൽ അതു ആലസ്യമായി തിരിഞ്ഞു. വേണ്ടില്ല, അതാണ് നല്ലത്. അവൾ ഏർപ്പെട്ടുകൊണ്ടിരുന്ന ചിത്രശലഭങ്ങളോടുകൂടിതന്നെ ഇനിയും പെരുമാറിക്കളയാം; അല്ലെങ്കിൽ പരകാര്യാന്വേഷികളായ അനവധി നേത്രങ്ങളുടെ നോട്ടങ്ങളാലും ഊഹിച്ചുണ്ടാകുന്നവയായ അനേകം ചോദ്യങ്ങളാലും അവളുടെ ജീവിതം അസഹ്യതരമാക്കിത്തീർക്കും.

ലതിയുടെ അത്യുത്സാഹത്തിന്റെ ഫലമായി ഊർമ്മിളയ്ക്കും ലതിക്കും വധൂവരന്മാരുടെ വളരെ അടുത്തു് ഇരിക്കുവാൻ സാധിച്ചു. ലതി ഊർമ്മിളയെ തൊട്ടുകൊണ്ടു് പറഞ്ഞു — "ഊർമ്മിളച്ചേച്ചി, ദീപ്തിച്ചേച്ചി അതാ അവിടെ ഇരിക്കുന്നുണ്ട്, നോക്കൂ; അവർ ആരെയാണ് കല്യാണം കഴിക്കാൻ പോകുന്നതെന്നറിയാമോ? ആ തൂണിന്റെ അടുത്തായി നില്ക്കുന്ന ഒരു ചെറുപ്പക്കാരനെ കണ്ടോ? ആ! ആ സൌന്ദര്യമുള്ള ആളല്ല, കണ്ണട വെച്ചു നല്ല കറുപ്പായിട്ടൊരാളില്ലേ? ആയാളെയാണ്. അതേ, ചേച്ചീ! നിങ്ങൾക്കു് ആയാളെ സുന്ദരനെന്നു തോന്നുന്നുണ്ടോ! കന്യകയുടെ ജ്യേഷ്ഠൻ അതിലും എത്ര നല്ല ആളാണ്? എന്തായാലും എനിക്കു ആയാളെയാണ് ബോധിച്ചതു്."

ദീപ്തിയുടെ ഭാവിഭർത്താവിനെ നോക്കിയ ശേഷം ഊർമ്മിളയുടെ നേത്രങ്ങൾ മററാരെയോ തിരയുന്ന മാതിരി കുറെനേരത്തേക്കു് ആ മുറിയിലെല്ലാം ഒരു സഞ്ചാരം കഴിച്ചു. എന്നാൽ ആയാളെ കണ്ടെത്തുമില്ല! കാർമ്മേഘങ്ങൾ ക്രമേണ മുകളിൽ വന്നുകൂടി. വിവാഹക്രിയ അവസാനിച്ചു

പ്പോൾ അതിഥികളെല്ലാം ഭക്ഷണം കഴിഞ്ഞു വേഗത്തിൽ മടങ്ങിപ്പോവാനുള്ള ശ്രമംകൊണ്ടു തമ്മിൽ തിക്കിത്തിരക്കി ത്തുടങ്ങി. ഗിരിബാല, ആ തടിച്ച സ്വരൂപവുംകൊണ്ട്, ചങ്ങാതിമാരെയെല്ലാം തള്ളിനീക്കി ആദ്യത്തെ പന്തിയിൽ ചാടിവീണു. ലതി വീട്ടു വിട്ടാൽ വല്ലതും പേരിനു മാത്രം കഴിക്കുകയെ പതിവുള്ളു. അതനുസരിച്ച് അവളുടെ ഭക്ഷണം ഇരിക്കുമ്പോഴേക്കുതന്നെ കഴിഞ്ഞു; അതിനു ശേഷം ഊർമ്മിളയോട് അവിടെ കൂടിയിരിക്കുന്ന സ്ത്രീകളുടെ ഉടുപ്പുകളെപ്പററി വിവരിക്കുവാൻ തുടങ്ങി.

ലതിയും ഊർമ്മിളയും എഴുന്നേററ്, വന്നുംപോയുമിരിക്കുന്നവരെ നോക്കിക്കൊണ്ടുനിന്നു. പെട്ടെന്നു ലതി ഊർമ്മിളയെ പതുക്കെ ഒന്നു പിച്ചിക്കൊണ്ടു "നോക്കു, അതു സമരബാബു അല്ലേ?" എന്നു ചോദിച്ചു.

ഊർമ്മിള ഞെട്ടി, പുറകുമൊന്നു നോക്കി. അതേ, അങ്ങനെതന്നെ! അന്നു താൻ തുടരെത്തുടരെ അന്വേഷിച്ചുകൊണ്ടിരുന്നതാരേയോ, ആ ആൾ വന്നപ്പോൾ ആ വിവരം അവളെ അറിയിക്കേണ്ടതിനു മററാരാൾ ആവശ്യമായിരുന്നോ?

സമരേന്ദ്രൻ അപ്പോഴയ്ക്കു അവളുടെ മുമ്പിൽ എത്തിയതിനാൽ അയാൾക്ക് ഊർമ്മിളയെ കാണാതിരിപ്പാൻ നിവൃത്തിയില്ലാതായി. എന്തോ ഒരുതരം ഓളം അവളുടെ ഹൃദയത്തെ ഭേദിക്കുവാൻ എത്തിയതായി ഊർമ്മിളയ്ക്കു തോന്നി. സമരേന്ദ്രൻ സംസാരിക്കുമൊ? ഒന്നു നോക്കുമൊ? അതൊ, ആ അനുഗ്രഹംകൂടി അവളിൽനിന്നു എടുത്തുകളഞ്ഞിരിക്കുമൊ? ആ സംശയങ്ങളെല്ലാം ലതി ചിരിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞവസാനിപ്പിച്ചു. "സമരബാബു!

നിങ്ങൾ വല്ലാതെ നനഞ്ഞു, ഇല്ലേ?" സമരേന്ദ്രൻ അപ്പോൾ അവരെ കണ്ടുവെന്ന ഭാവം വ്യക്തപ്പെടുത്തി. ആയാളുടെ നിരസമായ നോട്ടം ആ സമയത്തു പ്രകാശിച്ചിരുന്ന പുഞ്ചിരി മറച്ചുവെച്ചതുപോലെ കാണപ്പെട്ടു. "ഉവ്വ്, വളരെ; നിങ്ങൾ നനഞ്ഞില്ല, അല്ലേ" എന്നു സമരേന്ദ്രൻ പറഞ്ഞു. അതുവരെ ആയാളിൽ കളിയാടിയിരുന്ന പുഞ്ചിരി ഉടനെ വിട്ടുപോയി; അസഹ്യമായ ആ നോട്ടം മാത്രം ശേഷിച്ചു; ആ ഭാവംകൊണ്ട് ഊൎമ്മിളയുടെ ഹൃദയനാഡിയെ വരട്ടിയ ശേഷം നമസ്കാരം പറഞ്ഞു അവിടെ നിന്നു പോയി.

ഗിരിബാല, തിരക്കിന്റെ നടുവിൽപെട്ടു മുമ്പോട്ടു കടക്കുവാൻ നിവൃത്തിയില്ലാതായിട്ടു ദൂരത്തുനിന്നു വിളിച്ചുപറഞ്ഞു — "ലതീ, വരു. വണ്ടിവന്നു. കതിര 'ബഗളി' എടുക്കുന്നു. വേഗമാകട്ടെ!"

ലതിയും ഊൎമ്മിളയും വേഗം പോയി വണ്ടിയിൽ കയറി. അവർ വണ്ടിയിൽനിന്നു പുറത്തേക്കിറങ്ങുവാൻ എഴുന്നേററപ്പോൾ ഗിരിബാല വിസ്മയത്തോടെ ചോദിച്ചു — "എന്താ ഇതിന്റെ അൎത്ഥം? ഊൎമ്മിളെ നീ ഉറങ്ങുകയായിരുന്നോ? മഴകൊണ്ടു നിന്റെ ഉടുപ്പെല്ലാം നനഞ്ഞതു് കാണുന്നില്ലേ? കാറുകണ്ടാൽ മഴ ഇനിയും കലശലായി പെയ്യുവാൻതന്നെയാണ് വട്ടമെന്നുതോന്നും. എന്റെ കുട്ടികൾ എന്നെ വല്ലാതെ ഉപദ്രവിക്കുന്നു. അവൎക്കു ഊണു വേഗം കഴിച്ചു വന്നുകൂടെ? അതിനു ഭാവമില്ല. അവർ അവിടെ എത്ര നേരമെങ്കിലും ഇരുന്നോളും. നമുക്കു കുറച്ചു തുള്ളികൾ മാത്രമേ കൊള്ളേണ്ടിവന്നുള്ളു. എന്നാൽ അവർ വീട്ടിലെത്തുമ്പോഴയ്ക്കു നല്ല കുളിതന്നെ ക

ഴിച്ചേക്കും. പോവു, ഊർമ്മിളേ! ഉടുപ്പുമാററു, ഇല്ലെങ്കിൽ വല്ല ദീനവും പിടിക്കും.”

ഊർമ്മിള അവളുടെ മുറിയിൽ പോയി. വാതിലടച്ചിട്ട്, ആ ഈറൻവസ്ത്രത്തോടുകൂടി നിലത്തുകിടന്നു നിശ്ശബ്ദമായി കരയുവാൻ തുടങ്ങി. അതുവരെക്കും അവൾ ആരാഞ്ഞുകൊണ്ടിരുന്ന ആ വേദന വീണ്ടും എത്തി അവളുടെ ഹൃദയത്തിന്റെ പ്രവേശനദ്വാരത്തിൽ നില്ക്കുന്നു. അന്ധത്വവും ബധിരത്വവും കൊണ്ടുണ്ടാക്കപ്പെട്ട ഒരു മറശ്ശീല അതുവരെ അതിനെ മൂടിക്കൊണ്ടു തൂങ്ങിക്കിടന്നിരുന്നു. എന്നാൽ അന്നു കിട്ടിയ ഒരു വലിയ അടി കാരണം അതു കീറിപ്പൊളിഞ്ഞു തീരെ ഉപയോഗമില്ലാതായി. രണ്ടു സ്നേഹിതരുടെ ചേർച്ചയ്ക്കുള്ള വിഘ്നം മുഴുവനും നീങ്ങിപ്പോവുകയും ചെയ്തു. ആകാശത്തുള്ള നിശ്ശബ്ദതയ്ക്കും നിശ്ചഞ്ചലതയ്ക്കും പെട്ടെന്നു ഒരുടവു തട്ടി; കഠിനമായ ആരവത്തോടുകൂടി മഴ താഴേ എത്തി. ജനാലകളുടെ തടസ്ഥത്തെ വകവെക്കാതെ മഴ മുറിക്കകത്ത് അടിച്ചുകയറി. അവളുടെ നീണ്ട തലമുടികൾ മുത്തുകൊണ്ട് ഒരു വല കെട്ടിയിട്ടുകൊണ്ടു കവിൾത്തടങ്ങളിൽക്കൂടെ ഒഴുകുകയും പിന്നെ കണ്ണുനീരിനോടു ചേർന്നു താഴെ വീഴുകയും ചെയ്തു. കാററടിച്ചു മുറിയിലുള്ള സാമാനങ്ങളെല്ലാം 'കല കല' ശബ്ദത്തോടെ അങ്ങുമിങ്ങും പറന്നുവീഴുന്നുണ്ടായിരുന്നു. ഊർമ്മിള എഴുന്നേററില്ല. ആ നിശ്ശബ്ദമായ ശിലാതലത്തെ ആലിംഗനംചെയ്തുകൊണ്ട് അതിൽനിന്നുതന്നെ സമാധാനത്തെ ഏല്ക്കുന്നുവൊ എന്നു തോന്നിച്ചു. മനുഷ്യരിൽനിന്ന് അവൾക്ക് ഇനി ഒന്നും ആവശ്യപ്പെടുവാനൊ കിട്ടുവാനൊ ഉണ്ടായിരുന്നില്ല.

ആ സമയത്തു ലളിതനും നരനും തിരിച്ചെത്തി. ലളിതൻ ആയാളുടെ മുറിയിലേക്കോടി. അതുഹേതുവായിട്ടു തങ്ങളുടെ അമ്മയുടെ നീരസാഭിപ്രായങ്ങളെപ്പററി ആലോചിക്കുവാനായിട്ടു നരൻ മാത്രം ശേഷിച്ചു.

ലളിതൻ, വിശേഷവസ്ത്രങ്ങൾ ധരിച്ചിട്ടുള്ള ഊൎമ്മിളയെ തനിയെ കാണുന്നതിനും അവളുടെ ശ്രോത്രങ്ങളിൽ പ്രേമഗീതങ്ങൾ പാടുന്നതിനും താൽപര്യപ്പെട്ടു. എന്നാൽ ഊൎമ്മിള എവിടെയായിരുന്നു? ലളിതൻ തന്റെ നനഞ്ഞ ഉടുപ്പെല്ലാം മാററി, ജനാലയ്ക്കടുത്ത് ഒരു കസാല വലിച്ചിട്ട്, അതിന്മേലിരുന്നു പാടുവാൻതുടങ്ങി. പാട്ടിന്റെ സാരം ഇതായിരുന്നു. "ഭദ്രമാസത്തിലുള്ള ഈ കഠിനവൎഷത്തിൽ എന്റെ വസതി ശൂന്യമായി."

ലളിതന്റെ സ്വരം മധുരമായിരുന്നു. ആയാൾ ഹിന്ദുസ്ഥാനി പാട്ടുകൾ ഒരു ഗുരുനാഥന്റെ അടുക്കൽ ഉപേക്ഷകൂടാതെ കുറച്ചു കാലം അഭ്യസിച്ചിട്ടുണ്ടായിരുന്നു. ആയാളുടെ ഗാനം ഊൎമ്മിളയുടെ അകത്തിന്റെ അടച്ചു കിടന്നിരുന്ന വാതൽ ഭേദിച്ചു, ആ മുറിയിൽ പ്രവേശിച്ചു അവിടം മുഴങ്ങി. ആ രാത്രിയിലെ മഴയും അതോടു ചേൎന്നു പാടുവാൻ ആരംഭിച്ചു "എന്റെ വസതി ശൂന്യമായി, എന്റെ വസതി ശൂന്യമായി."

ഊൎമ്മിള എഴുന്നേററിരുന്നു. അയ്യോ, ദൈവമേ! അവൾ ഇനിയും ഇതു സഹിക്കുന്നതെന്തിനാണ്? അവളുടെ ഹൃദയം തകൎന്നുകഴിഞ്ഞു, എന്തിനാണ് അവളിനിയും ജീവിച്ചിരിക്കുന്നത്? വിധിയുടെ പാതം അവളുടെ ഹൃദയത്തെ വെണ്ണീറാക്കിക്കഴിഞ്ഞു; ഒരിക്കൽകൂടി കരുണകാണിക്കണെ!! അതിരുന്ന ശരീരം പരിതാപത്തിൽ എരിഞ്ഞു

പോയി; എന്നാൽ പിന്നെ ഒരു ഇടിവെട്ട് അതിന്റെ തലയിൽ പതിക്കട്ടെ! ആ കൊടുങ്കാററിൽ ആ വെണ്ണീറും പറന്നു പോകട്ടെ! നിയതിയുടെ ഈ ക്രൂരനൃത്തത്തിനിടയിൽ ഈ ബാലികയായ സതി ഒരു ശിലാപ്രതിമപോലെ ഇരുന്ന് സംഹാരരുദ്രന്റെ നേത്രാഗ്നിയോട് "ഒന്നു കടാക്ഷിക്കണെ! ഒരിക്കൽ മാത്രം മതി; എനിക്കു മറെറാരപേക്ഷയില്ല." എന്ന് ഹൃദയപൂൎവ്വം പ്രാൎത്ഥിച്ചു.

ലളിതൻ രാത്രി വളരെ നേരം ഇതേപാട്ടുതന്നെ പിന്നയും പിന്നയും പാടിക്കൊണ്ടിരുന്നശേഷം, ഒടുവിൽ നിൎത്തി വെളിച്ചമില്ലാത്ത ഊൎമ്മിളയുടെ മുറിയുടെ നേൎക്കുനോക്കിക്കൊണ്ടു ലളിതൻ താഴ്ന്നസ്വരത്തിൽ പറഞ്ഞു— "പ്രേമഗീതം പാടിക്കഴിഞ്ഞു. വേണ്ട ദിക്കിൽ എത്തിയൊ ഇല്ലയൊ എന്നു ആൎക്കറിയാം."

ഒട്ടും താമസിയാതെ എല്ലാ മുറികളിലേയും വിളക്കുകൾ കെട്ടു. പുറത്തു പെയ്തുകൊണ്ടിരുന്ന മഴ അപ്പോഴും തോന്നിട്ടുണ്ടായിരുന്നില്ല; അത് ഒരേ മട്ടിൽ അടിച്ചുമാറുന്നുണ്ടായിരുന്നു. ഭൂമിയിലുള്ള ദുഃഖം ആകാശത്തിന്നുള്ളിൽ ശേഖരിച്ചു വെക്കുന്നതിന്നു കാൎമ്മേഘങ്ങളെ ഏരമേല്പിച്ചു; അതു കാരണം, നിറഞ്ഞൊഴുകുന്ന കണ്ണുനീർപുഴകളാൽ ആകാശം, വളരെ നേരത്തേക്ക് ഊൎമ്മിളയുടെ മൂകനായിരുന്ന പങ്ങാതിയെ തൃപ്തിയാകുംവരെ വെള്ളംകൊണ്ടു മുക്കി.

• മഴയുടെ ഗാനസ്വരം എല്ലാ വീട്ടിലുമുള്ള എല്ലാവരുടേയും കണ്ണുകളെ നിദ്രയിൽ ലയിപ്പിച്ചു. ഒരു ഇരുട്ടുമുറിയിൽ മാത്രം രണ്ടു കണ്ണുകൾ ആ ഘോരാന്ധകാരത്തിന്റെ വഴി നോക്കിക്കൊണ്ടിരുന്നിരുന്നു. മഴയുടെ ഗീതം ഊൎമ്മിളയുടെ ഹൃദയത്തിൽ "എന്റെ വസതി ശൂന്യമായി, എന്റെ വസതി ശൂന്യമായി" എന്നു ആ പല്ലവിതന്നെ ആവൎത്തിച്ചു പാടിയിരുന്നു.

———:0:———

# അദ്ധ്യായം പത്ത്

ഈ ഗൃഹത്തിലും ദിവസങ്ങൾ മുൻഗതിപോലെ പോയിക്കൊണ്ടിരുന്നു. കുറെ ദിവസത്തേക്കു, രാമസുന്ദരി അവരുടെ ഗുണകാംക്ഷികളിൽ ഒരാളുടെ നന്മയ്ക്കുവേണ്ടി കഠിനവാക്കുകൾ കൂടക്കൂടെ ഉപയോഗിക്കാറുണ്ടായിരുന്നു. എന്നാൽ അവർ അതു വേഗം വിട്ടു വളരെ കാലമായി പരിചയിച്ചു പോന്ന വീട്ടുജോലിയിൽതന്നെ വ്യാപൃതയായി. വെപ്പുകാരി ഒന്നു രണ്ടു ദിവസത്തേക്ക് ഇങ്ങനെ പറഞ്ഞു:— "ഒ്അ! അമ്മെ, ആ കുട്ടി വന്നിട്ട് ഈ വീടെല്ലാം പ്രകാശിപ്പിച്ചു. ഇവിടെ എല്ലാ ദിക്കിലും ആ ചുവന്ന കാലടികൊണ്ട് എങ്ങനെ നടന്നിരുന്നു! അവരെപോലെ ഒരാളില്ലാത്ത വീടു വീടാണെന്നു തോന്നുമോ? ഇക്കുറി ഒരു മരുമകളെ കൊണ്ടുവരു, എത്ര നാളാണ് അമ്മ ഇങ്ങനെ തനിയേ കഴിച്ചുകൂട്ടുക?" എന്നാൽ ഒരു മരുമകളെപ്പററിയുള്ള സംസാരം വന്നപ്പോൾ,രാമസുന്ദരിക്ക്, ഇത്ര രസകരമായ ഒരു വിഷയത്തെപ്പററി വിവരിക്കുവാൻ ആ വെപ്പുകാരിക്കു വീണ്ടും ധൈര്യമുണ്ടാകാത്തവിധം മുഖത്ത് ഒരു ഗൌരവം നടിച്ചു.

നിലാമുററത്തു ഒരു മൂലയിൽ പൂത്തൊട്ടിയിലുണ്ടായിരുന്ന ഊർമ്മിളയുടെ പിച്ചകച്ചെടി ഉപേക്ഷയും അശ്രദ്ധയും കാരണം ഒടുവിൽ വാടി നശിച്ചു. അയൽവീട്ടിലുള്ള വികൃതിക്കുട്ടികൾ രാത്രി വന്നു അവളുടെ പനീർച്ചിച്ചകം കടയോടുകൂടെ പുഴക്കിക്കൊണ്ടുംപോയി. അവളുടെ പൂച്ചക്കുട്ടികൾ കുറെ ദിവസത്തേക്കു കലശ്ശലായി കരഞ്ഞുകൊണ്ട്

അവർ വിട്ടുപോയ മുറിയിൽ കിടന്നിരുന്ന കട്ടിലിനടുക്കൽ വന്ന് ഓടിച്ചാടിക്കൊണ്ടിരുന്നു; എന്നാൽ അവയുടെ നിലവിളിയ്ക്കു് ഉത്തരമൊന്നും കിട്ടാതായപ്പോൾ അവയും മറെറാരു പുതിയ സ്ഥാനത്തെ ആശ്രയിപ്പാൻ അന്വേഷിച്ചു പോയി.

മുകളിലേക്കും ചുവട്ടിലേക്കും പോകുന്നവഴിക്ക് ഒരാളുടെ ദൃഷ്ടി ഒന്നാമതായി പതിയുന്നത് ഉർമ്മിളയുടെ ഉറക്ക കിടക്കുന്ന വാതലോടുകൂടിയ മുറിയിലേക്കാണ്. അതിന്നകം ഒഴിഞ്ഞു വായും പിളർന്നു കിടന്നിരുന്നു. ആരും അതിന്നകത്തു പോയിരുന്നില്ല; ഒരു വെളിച്ചവും അവിടെ ആരും കത്തിച്ചിരുന്നില്ല. അതു നടിവരികയുമുള്ള ഒരു ശ്മശാനഘട്ടംപോലെ കിടന്നിരുന്നു. ഒരു ദിവസം, സമരേന്ദ്രൻ, പറമ്പയിൽ പോകുംവഴിക്കു, വാതൽ ഉറക്കെ വലിച്ചടച്ചു് ഓടാമ്പലിട്ടു; ആരും പിന്നെ ആ വാതൽ തുറന്നതുമില്ല.

ഉർമ്മിള വരുംമുമ്പെ ഇവർ രണ്ടു പേരും അവിടെയുണ്ടായിരുന്നു. ഇപ്പോൾ ഉർമ്മിള പോയി; അപ്പോഴും ഇവർ രണ്ടു പേരും ശേഷിച്ചു; എന്നാൽ സ്വല്പസമയത്തേക്ക മാത്രമുണ്ടായിരുന്ന അതിഥിയുടെ ആഗമനത്തിന്റെ ലാഞ്ഛനകളും, അതിൽ ഒരാളുടെ മാത്രമെങ്കിലും, ഹൃദയത്തിൽ നല്ലവണ്ണം പതിഞ്ഞു കിടന്നിരുന്നു; അതിനാൽ ആയാൾക്ക് ഈ ഭവനത്തിന്റെ-സ്വന്തം ഗൃഹലോകത്തിന്റെ-മാത്രമല്ല, ഭൂമിയുടെ മുഴുവനും ആകൃതി മാറിയതായി തോന്നി.

ഈ ഗൃഹലോകത്തിൽ വന്നിട്ടു തന്റെ മാതാവിന്റെ ശുശ്രൂഷകൾ ആയാൾക്കനുഭവിപ്പാൻ അധികം സാധിച്ചിട്ടില്ല. ആയാളുടെ ബന്ധുക്കൾ അവരെ ഉപേക്ഷിച്ചു

പ്രയത്നങ്ങളെക്കൊണ്ട് എങ്ങനെയൊ ആയാളെ ഈ പുരുഷപ്രാപ്തിയിലെത്തിച്ചു. ബാല്യത്തിൽ ആയാൾക്കു ചങ്ങാതിമാരൊന്നും ഉണ്ടായിരുന്നില്ല; എന്നാൽ പുസ്തകങ്ങളുടെ സഹവാസത്തിൽ ആ സന്തോഷരഹിതങ്ങളായ ദിവസങ്ങളെ വല്ലവണ്ണവും നയിച്ചു പോന്നു. പിന്നെ, പുരുഷത്വത്തിൽ പ്രവേശിച്ചു കല്ക്കത്തയിൽ എത്തിയപ്പോൾ, ചങ്ങാതിമാരില്ലാത്ത ന്യൂനത തീർന്നു; ഉള്ളിൽനിന്നുയരുന്നതായ മറെറാരാഗ്രഹം ആയാളെ അസ്വസ്ഥനാക്കുവാൻ തുടങ്ങി. എന്നാൽ, ഈ ആഗ്രഹിക്കുന്ന നിധി എളുപ്പത്തിൽ കിട്ടുവാൻ കഴിയുന്ന ഒന്നല്ലായിരുന്നു. നന്മത്തിൻെറ അന്വേഷണത്തിൽ, ഈ മാനുഷസമുദ്രത്തിൽ ആയാൾ മനസ്സോടെ മുങ്ങുന്നതായാൽ തന്നെ, ആയാൾക്ക് അതിനുള്ള ശക്തിയില്ലായിരുന്നു. ചങ്ങാതിമാരോടുകൂടാത്ത തൻെറ ശൈശവജീവിതം പുരുഷന്മാരോടുള്ള സഹവാസത്തിനു സമർത്ഥനെ അപ്രാപ്തനാക്കി തീർത്തു.

തൻെറ ജീവിതത്തിൽ ആദ്യമായി വന്ന ചേർന്നു വ്രണപ്പെടുത്തുന്നതായ ഒരു അടി കിട്ടുമ്പോൾ, ഒരാൾക്ക് ആ യുദ്ധത്തിനുള്ള ആശയും ധൃതിയും വർദ്ധിക്കുന്നു; എന്നാൽ മറെറാരാൾ കാര്യങ്ങൾ അവയുടെ ഗതിപോലെ നടക്കട്ടെ എന്നു വിട്ടുകൊടുക്കുന്നു. ആയാളുടെ ആവശ്യം എത്രതന്നെ അധികമായിരുന്നാലും സമർത്ഥൻ പിന്തിരിഞ്ഞു എന്നു ആയാൾക്കു ബോധവുമുണ്ടായിരുന്നു. അതു തൻെറ പ്രയത്നങ്ങൾകൊണ്ട് അതിനോടെതിർക്കുവാനുള്ള ശക്തി ആയാൾക്കുണ്ടായിരുന്നില്ല. ദൈവം തരുന്നതായ വെളിച്ചവും കാററുംപോലെ അത് ഒരുപക്ഷെ, എളുപ്പ

ത്തിൽ കിട്ടിയേക്കാം; ഇല്ലെങ്കിൽ അതു ലഭിക്കുന്നതിന്നു വേറെ മാൎഗ്ഗമൊട്ടില്ല താനും. ആയാൾ മുറിയുടെ മൂലയിലേക്കു തിരികെ വന്ന് ഇപ്രകാരം വിചാരിച്ചു:— "ഞാൻ വാതൽ തുറന്നിട്ടിട്ടുണ്ട്. അടുക്കുവാനുള്ള മാൎഗ്ഗത്തെ ഞാൻ അടയ്ക്കുകയില്ല. എന്നാൽ അതു തിരഞ്ഞു കണ്ടുപിടിക്കുവാനുള്ള ശക്തി എനിക്കില്ല."

ആ യുവപാന്ഥൻ ശ്രദ്ധമായി സ്നേഹപൂൎണ്ണങ്ങളായ നോട്ടങ്ങളോടുകൂടി പതുക്കെ നടന്നു തന്റെ ഹൃദയകവാടത്തിന്നടുത്തുവന്നു നിന്നപ്പോൾ സമരേന്ദ്രന്നു ആ സമയത്ത് കാണുവാൻ കഴിഞ്ഞില്ല. ആയാളുടെ ഹൃദയമാകുന്ന നദി നിറഞ്ഞു തീരംമുട്ടി നിന്നപ്പോഴും ആയാൾ മഴയ്ക്കാഗ്രഹിച്ചുകൊണ്ടു മേല്പോട്ടു നോക്കിയിരിക്കുകയായിരുന്നു.

ആത് എങ്ങനെയായാലും മുകളിൽനിന്നു ഉണ്ടായതു് ധാരാസമ്പാതമല്ല. അതൊരു അശനിപാതം മാത്രമായിരുന്നു. ആ ശബ്ദം കൊണ്ട് സമരേന്ദ്രന്റെ ബുദ്ധി തിരിച്ചെത്തി, ആ കഠിനമായ വെളിച്ചത്തിൽ തന്റെ ഹൃദയാന്തൎഭാഗത്തെ തന്നെ സമരേന്ദ്രന്നു കാണ്മാൻ സാധിച്ചു. ആ അപജയപ്രദമായ മുഹൂൎത്തത്തിൽ തന്റെ ജയപ്രദമായ പ്രേമനോട്ടത്തെ ആദ്യമായി ആരോടു കൈമാറിയോ അവൾ, ഉടനെതന്നെ അവളുടെ നേത്രങ്ങൾക്കു നേരെ ഒരു നിമിഷത്തിനുള്ളിൽ തനിക്കുള്ള എല്ലാ മോഹങ്ങൾക്കും ആശകൾക്കും എത്തുവാൻ കഴിയാത്തവിധത്തിൽ ഒരു ആവരണത്തെ വലിച്ചിട്ടു. ആ സമയം തന്നെ സമരേന്ദ്രന്നു ചോദിക്കുവാനും എത്തുവാനും ഉണ്ടായിരുന്ന ആ ആശാസ്ഥാനത്തു ആയാളെ കൊണ്ടാക്കുകയും ചെയ്തു ഇ

എന്തിന്? ഇതിന്ന എന്താവശ്യമാണുള്ളത്? പാഠശാലയിലെ ശമ്പളംകൊണ്ടു മതിയാകാതിരിപ്പാൻ, നിനക്ക പത്തു പന്ത്രണ്ടു കട്ടികളെ വീട്ടിൽ പുലൎത്താനുണ്ടോ?—അതാണ് ഇത്ര മെലിഞ്ഞു വരുന്നത്. എങ്ങനെയാണ് ഈ വേലയെല്ലാം താങ്ങുക? നീ വീട്ടിലേക്കും നേരത്തെ വരുന്നില്ല. അവരുടെ വീട് എവിടെയാണ്?"

"വളരെ വഴി ദൂരത്താണ്,—ആലിപുരത്ത്."

"വേണ്ടാ, എന്റെ കുട്ടി" എന്നു രാമസുന്ദരി അക്ഷമയോടെ പറഞ്ഞു. "അധികം പണം സമ്പാദിക്കാനായിട്ട് ഒരു കുതിരയെപ്പോലെ ഇങ്ങനെ അടിമപ്പെടരുത്. നിനക്ക എന്നെമാത്രമേ പോറേറണ്ടതുള്ളൂ. എനിക്ക കുറച്ചുകൊണ്ടു തൃപ്തിയുമാണ്. ജോലിവിട്ടു."

"ചെറിയമ്മെ! ഈ ലോകത്തിൽ പണംകൊണ്ടു ഭക്ഷണത്തിന്നല്ലാതെ വേറെ അനേകം ഉപയോഗമുണ്ട്; എനിക്കതിന്നാവശ്യമില്ലെങ്കിൽ, പിന്നെ എന്തിനാണ് ഞാൻ വേലയെടുക്കുന്നത്? നിങ്ങൾ എന്നെക്കുറിച്ചു അനാവശ്യമായി പരിഭ്രമിക്കുന്നു. എനിക്ക യാതൊരു സുഖക്കേടും ഇല്ല.

തൎക്കംകൊണ്ടു ഫലമില്ലെന്നു കണ്ടിട്ടു രാമസുന്ദരി പോയി. സമരേന്ദ്രൻ ആയാളുടെ മുറിയിൽ കടന്നു മേശയ്ക്കടുത്തിരുന്നു. ആയാൾക്ക ജോലി വൎദ്ധിച്ചിരുന്നു എങ്കിലും, വേലയെടുക്കുന്നതിൽ മനസ്സിരിക്കുവാൻ ക്രമേണ വിഷമവുമായി. എപ്പോഴെങ്കിലും ആയാൾ അവിടെ വന്നിരുന്നാൽ ആയാളുടെ പാദങ്ങളിൽ ആരുടേയൊ അശ്രുപൂൎണ്ണമായ മുഖത്തിന്റെ സ്പൎശനം പുനരാവൎത്തിച്ചിരുന്നു; തന്റെ ദൃഷ്ടിയിൽനിന്നു ലോകം മുഴുവനും മറച്ചുകൊണ്ടു വ്യ

സനഗ്രസ്തങ്ങളായ ആരുടേയോ നേത്രങ്ങളുടെ ഛായ ആയാളുടെ മുമ്പിലുദിച്ചിരുന്നു. ഊർമ്മിള ഈ ഗൃഹത്തിൽ താമസിച്ചിരുന്നപ്പോഴം, അവരം കുറച്ചു സ്ഥലത്തുമാത്രമേ പെരുമാറിയിരുന്നുള്ളു. എന്നാൽ, അവരം പോയിക്കഴിഞ്ഞപ്പോരം, അവരം കൈവശപ്പെടുത്താത്ത ഒരു ദിക്കും അവിടെ കണ്ടില്ല.

ഊർമ്മിള സമരേന്ദ്രനെ ഏതുവിധത്തിലാണ് കരുതിയിട്ടുള്ളതെന്നു ആയാരംക്കു നല്ലവണ്ണം മനസ്സിലായിരുന്നില്ല. അവളുടെ യാത്രാസമയത്തുണ്ടായ കണ്ണുനീരും ഇപ്പോരം ഉള്ള ആഡംബരത്തോടുകൂടിയ ജീവിതവും തമ്മിൽ വളരെ അന്തരമുണ്ടായിരുന്നു. ആക്കെങ്കിലും മനസ്സിൽ അല്പമായ വേദനയുടെ ഒരു ലാഞ്ഛനപോലുമുണ്ടെങ്കിൽ, ഈ പ്രമോദനദിയുടെ തരംഗങ്ങളിൽ ഇങ്ങനെ കളിയാടുവാൻ സാധിക്കുമൊ? യാത്രചോദിക്കുന്നത്, ഇത്ര നിസ്സീമമായ ഭംഗിയോടെ ചെയ്യാൻ കഴിയുമൊ? എന്നാലും ആ ദിവസത്തെ അശ്രുക്കരം—അഹൊ! അവയുടെ ഭാഷ എത്ര വ്യത്യാസപ്പെട്ടത്! അവരം ഇനി മടങ്ങി വരില്ല. പ്രേമപൂർണ്ണമായ ഒരു ഹൃദയത്തോടുകൂടിയൊ, അതൊ അനാഥയോടു കൂടിയൊ അവരം പോയിട്ടുള്ളത്? ആ രഹസ്യം കണ്ടു പിടിക്കുവാനായി ആയാരം എന്തിനാണ് ഇനിയും ബുദ്ധിമുട്ടുന്നത്?

ഊർമ്മിള ഒടുവിൽ ലളിതനെ വിവാഹം ചെയ്യാൻ തീർച്ചപ്പെടുത്തിയിട്ടുള്ളതിനെപററി ആക്കും സംശയമൊന്നു മുണ്ടായിരുന്നില്ലാ. എല്ലാവരും അതിനെക്കുറിച്ചു ക്രസൽ കൂടാതെ സംസാരിക്കുകയും ചെയ്തിരുന്നു. അവളെ വിവാഹബന്ധത്തിൽ പെടുത്തുവാൻ മരിച്ചവരും ഇരിക്കുന്നവരും ഒരുപോലെ ബദ്ധപ്പെട്ടപ്പോരം അതിൽ നിന്നൊഴിഞ്ഞു

നില്പാൻ ഏതൊരു പെൺകുട്ടിയ്ക്കാണ് ധൈര്യം വരിക? മററെല്ലാവരുടേയും ഒപ്പം സമരേന്ദ്രനും ഇതു വിശ്വസിച്ചു. തന്റെ ഗൃഹം വിട്ടുപോയ ഊർമ്മിളയോടു ആയാളുടെ വിചാരങ്ങളിൽനിന്നു യാത്രപറഞ്ഞയയ്ക്കുന്നതിന്നു സമരേന്ദ്രൻ പഠിച്ച പണിയെല്ലാം നോക്കി. എന്നാൽ ആ രണ്ടു ദിവസത്തെ വിരുന്നുകാരിയെ ബാഹ്യകാര്യങ്ങളിൽ എത്രത്തോളം അധികമായി മറന്നു കളയുവാൻ സമരേന്ദ്രൻ ശ്രമിച്ചുവൊ, അത്രത്തോളം അവളുടെ ഓർമ്മ ആയാളുടെ ഹൃദയത്തിൽ പ്രകാശിക്കുവാനും തുടങ്ങി.

ആ മദ്ധ്യവിലാണ് വിവാഹാലോചനമദ്ധ്യേ സമരേന്ദ്രൻ ഊർമ്മിളയെ വീണ്ടും പെട്ടെന്നു കണ്ടുമുട്ടിയത്. ഒരു നിമിഷത്തേക്കു സമരേന്ദ്രന്റെ മനസ്സിൽ ഒരു ഭയങ്കരമായ തൃഷ്ണ ഉണ്ടായിവശായി. ആ ചെറിയ ബാലികയെ, ഒരു കുട്ടുന്ന് പൂവെന്നപോലെ തത്സമയം എടുത്തു ഓടിക്കൊണ്ടു പോയാലെന്താണ്? അവളില്ലാത്തതുകൊണ്ട് ആയാളുടെ ദിവസങ്ങൾ, രാവുംപകലും ഒരുപോലെ വിഷമയമായി തീർന്നിരിക്കുന്നു. എന്നാൽ അവളെ ലഭിക്കുന്നതു വാസ്തവത്തിൽ അത്ര വിഷമമുള്ള ഒരു കാര്യമാണൊ?

ആയാൾ പ്രത്യക്ഷലോകത്തിലേക്ക് ഒരിക്കൽക്കൂടി തിരിച്ചെത്തി. അവരുടെ മദ്ധ്യത്തിൽ നില്ക്കുന്ന തടസ്ഥം ബാഹ്യമായ ഒന്നു മാത്രമായിരുന്നൊ? അവരെ വേർപെടുത്തിയിട്ടുള്ളതു യാതൊന്നൊ അതിന്നു കുറച്ചുവാരയുടെ വിസ്താരമേയുള്ളു? ക്ഷേത്രനാഥന്റെ മരണപത്രം അതിന്റെ സ്വർണ്ണപക്ഷങ്ങളെ പരത്തി ഊർമ്മിളയെ വശപ്പെടുത്തിയിട്ടില്ലെന്നു സമരേന്ദ്രൻ എങ്ങനെ അറിയും? ഈ സമയത്ത് ആയാൾ കിഴിഞ്ഞു ഖലിതന്റെ കൈകളിൽനിന്ന്

അവളെ തട്ടിപ്പറിച്ചാലും ആ്യയാൾക്ക് ഊൎമ്മിളയെ ലഭിക്കുമോ? സമരേന്ദ്രൻ പിന്തിരിഞ്ഞു പോയി.

കുറച്ചു ദിവസം കഴിഞ്ഞ ശേഷം, ആ്യയാൾ പാഠശാലയിൽനിന്നു മടങ്ങി വന്നു മുകളിലേക്കു പോകുവാൻ തുടങ്ങുമ്പോൾ, ഊൎമ്മിളയുടെ മുറി തുറന്നു കിടക്കുന്നതായും ആരോ അതിൻെറ അകത്തു നടക്കുന്നതായും മനസ്സിലാക്കി. ഒരാൾ തൻെറ ഹൃദയത്തേൽ ഒരു കൊട്ടുതടികൊണ്ടു് ഒരടി അടിച്ചതുപോലെ ആ്യയാൾക്കു തോന്നി! അതാരായിരിക്കാം? കൂട്ടിൽ നിന്നു പറന്നു പോയ പക്ഷി, ചില അപ്രത്യക്ഷങ്ങളായ ബന്ധങ്ങളാൽ ആകൎഷിക്കപ്പെട്ടു തിരിയെ എത്തിയൊ?

ആ്യയാൾ മുകളിൽ വന്നു നോക്കിയപ്പോൾ, നാലഞ്ചു വയസ്സായ ഒരു പെൺകുട്ടി ആ മുറിക്കകത്തു ചുററിനടക്കുന്നതായി കണ്ടു. ആ കുട്ടി എതിർവീട്ടിൽ താമസിക്കുന്ന ഒരു വക്കീലിൻെറ പൌത്രിയായിരുന്നു. അവൾക്കു ഊൎമ്മിളയെ അത്യന്തം സ്നേഹവുമായിരുന്നു; ദിവസത്തിൽ ഒരു പന്ത്രണ്ടു പ്രാവശ്യം ഈ വീട്ടിൽ വന്നു പോകും. ഇന്നെന്തിനാണ് അവൾ വന്നിരിക്കുന്നത്?

"തുനു, എന്താ ഇത്രനാളും കാണാതിരുന്നത്?" എന്നു സമരേന്ദ്രൻ ചോദിച്ചു.

തുനു ആ്യയാളുടെ മുഖത്തേക്കു നോക്കിക്കൊണ്ടു "ഞാൻ എൻെറ അമ്മാമൻെറ അടുക്കലേക്കു പോയിരിക്കയായിരുന്നു. ചെറിയമ്മ എവിടെ?" എന്നു ചോദിച്ചു.

"അവർ ഇവിടെയില്ല" എന്നു സമരേന്ദ്രൻ മുഖംതിരിച്ചുകൊണ്ടു ഉത്തരം പറഞ്ഞു. തുനു ആ്യയാളെ അത്ഭുതത്തോടെ നോക്കിക്കൊണ്ടു നിന്നു. അപ്പോൾ രാമസുന്ദരി

അവിടെ എത്തി, " ആ കുട്ടിക്കു എന്നെ വിശ്വാസമില്ല, അതുകൊണ്ട് അവൾതന്നെ വന്നു വാതൽ തുറന്നു നോക്കുകയാണ്. ചെറിയമ്മ ഇവിടെയില്ലെന്നിപ്പോൾ കണ്ടില്ലെ?" എന്നു ചോദിച്ചു.

തുന കരയുവാൻ തുടങ്ങുന്നതുകണ്ടിട്ടു, സമരേന്ദ്രൻ ആ കുട്ടിയെ എടുത്തു ആയാളുടെ മുറിയിലേക്കു കൊണ്ടുപോയി. ഒരു ഇംഗ്ലീഷ് മാസികയിൽനിന്നു ഒരു ചായമിട്ട ചിത്രം, ഒരു ഉടഞ്ഞ കപ്പിക്കുഴല്, കേടുവന്ന മണിയുടെ ഒരു സപ്രിങ്, ഇതുകളും വേറെ ചില അപൂർവ്വസാധനങ്ങളും സമ്മാനിച്ചിട്ട്, അവളുടെ ചെറിയമ്മയെ കാണാത്തതിലുണ്ടായ ദുഃഖത്തെ മറപ്പിച്ചു വീട്ടിലേക്കു തിരിയെ അയച്ചു. ആയാൾ ഒരു ദീർഘശ്വാസത്തോടുകൂടി ഇപ്രകാരം വിചാരിച്ചു:—"എന്തിനാണു് ആരെങ്കിലും അവരെ കാണുവാനായി ഇനിയും ഇവിടെവന്നു് അന്വേഷിക്കുന്നത്?".

വർഷകാലത്തിലെ ഇരുട്ടു കല്ക്കത്തയിൽ സ്ഥിരമായി കൂടിയതുപോലെ കാണപ്പെട്ടു. അങ്ങനെ ഒരു കാലത്തു ഒരാൾക്കു ചെയ്യുവാനുള്ള ജോലിക്കു മനസ്സുണ്ടാകുന്നില്ല; എന്നാൽ ഏതോ അജ്ഞാതമായ ഒന്നിനെ ഭയപ്പെട്ടുകൊണ്ടു് ആ പ്രവൃത്തിക്കായി തന്റെ ശക്തിയെല്ലാമെടുത്തു് ഉത്സാഹിക്കുന്നു. തന്റെ ജോലിയെക്കാളും, എല്ലാ ആവശ്യങ്ങളെക്കാളും, വാസ്തവത്തിൽ ആലോചനയ്ക്കതീതമായി ഒരു അവ്യക്തമായ അനുഭവം ആയാളുടെ ഹൃദയത്തെ ബന്ധിക്കുവാൻ ശ്രമിക്കുന്നു; അതിൽനിന്നു രക്ഷപ്പെടുവാൻവേണ്ടി തനിക്കു കിട്ടുവാൻകഴിയുന്നവയെല്ലാംകൊണ്ടു ആത്മരക്ഷയ്ക്കായി ആയാൾ ഉദ്യമിക്കുകയും ചെയ്യുന്നു. ഈ തരത്തിൽ, ജോലിയൊന്നും ചെയ്യുന്നില്ല; നേരെ മറി

ച്ചു, ജോലിയിൽനിന്നു വിട്ടൊഴിയുവാൻ ഒരാൾക്കു കഴിയുന്നതുമില്ല.

ഇതുപോലെയുള്ള രസകരമല്ലാത്ത മങ്ങിയ ഒരു ദിവസം വൈകുന്നേരം, സമരേന്ദ്രൻ പഠിപ്പിക്കുവാനുള്ളതെല്ലാം ഉച്ചക്കുതന്നെ കഴിച്ചു, മഴക്കോട്ടും ചുമലിൽ ധരിച്ചുകൊണ്ടു വീട്ടിലേക്കു മടങ്ങുകയായിരുന്നു. ആയാൾക്കു അന്നു നല്ല സുഖമുണ്ടായിരുന്നില്ല, മഴകൊണ്ടു നനയുവാൻ എളുപ്പമുണ്ടെന്നുകണ്ടു്, ആയാൾ ഒരു ട്രാം നില്ക്കുന്ന സ്ഥലത്തേക്കു ബദ്ധപ്പെട്ടു നടന്നു. അന്നവിടെ വലിയ തിരക്കുണ്ടായിരുന്നു. ആ പ്രകാരമുള്ള ഒരു ദിവസത്തിൽ അങ്ങിനെ തിരക്കുണ്ടാവുന്നതിനെക്കുറിച്ചു വിസ്മയിപ്പാനില്ല; എന്നാൽ തിരക്കിന്റെ മദ്ധ്യത്തിൽ കുറെ മാന്യസ്ത്രീകൾ നില്ക്കുന്നതുകണ്ടിട്ടു് അത്ഭുതത്തോടെ മുമ്പോക്കം ചെന്നു. ആ സന്ധ്യാസമയത്തെ മങ്ങിയ വെളിച്ചത്തിൽ ഒന്നാമതായി ആയാൾ കണ്ടതു ഊർമ്മിളയെ ആയിരുന്നു.

ഗിരിബാല വളരെ ആളുകളെ കൂട്ടിക്കൊണ്ടു മൃഗശാല കാണുവാൻ പോയിരുന്നു. ആയിടയായി വീട്ടിലുള്ള തിരക്കുകൊണ്ടു തനിക്കു ഊർമ്മിളയുമായുള്ള സഹവാസത്തിന്നു വളരെ അസൌകര്യം നേരിടുന്നതായി ലളിതൻ പലേവഴിക്കും തന്റെ അമ്മയെ അറിയിച്ചിരുന്നു. അതുകാരണം സന്ദർഭം വരുമ്പോളെല്ലാം അവർ കുട്ടികളേയും കൂട്ടിക്കൊണ്ടു പുറത്തുപോവുക പതിവായിരുന്നു. ഊർമ്മിളയുടെ കാര്യങ്ങളും വേഗം തീർച്ചപ്പെടുത്തേണ്ടതു് അത്യാവശ്യമായി തോന്നി. ഒന്നാമതു്, ഇനിയും താമസിക്കുന്നതിൽ ഭംഗി പോരാ; രണ്ടാമതു്, നാട്ടുപുറത്തുള്ള വാസം തല്ക്കാലം ഒട്ടും സുഖമില്ലാത്തതിനാൽ, താമസിയാതെ കല്ക്കത്തയ്ക്കു

ഷിക്കുവാൻ നോക്കാമെന്നും അവിടെ കുറച്ചുദിവസത്തെ താമസമുണ്ടാകുമെന്നും സുബോധൻ അറിയിച്ചിരുന്നു. എന്നാൽ അന്ന ലളിതന്റെ താല്പര്യംപോലെ, രഹസ്യസല്ലാപത്തിനുള്ള അവസരം കിട്ടിയില്ല. മഴക്കാറിന്റെ നിലകൊണ്ടു വീട്ടിൽ വേഗം എത്തുവാനായി, അവരുടെ സ്വന്താ വണ്ടിക്ക കാത്തുനില്ക്കാതെ ട്രാം കയറി പോകേണ്ടത് ആവശ്യമായി.

ആ വണ്ടിക്ക മുമ്പായി മഴയെത്തി. ലളിതൻ താൻ പുതച്ചിരുന്ന മെഴുശ്ശീല ഉറമ്മിളയുടെ തലയിലും മേലുംകൂടിയിട്ടു കാററടിച്ചുകയറുന്ന മഴ തടയുവാനായി അവളുടെ മുമ്പെ നിന്നു. ലതി, അവളുടെ പട്ടുശീലയിട്ടിട്ടുള്ള കുടയോടുള്ള സ്നേഹം വിടാതെ, ഗിരിബാലയുടെ കുടയിൽ കൂടിനിന്നു; അതു വളരെ അധികം വലിപ്പമുള്ളതുമായിരുന്നു. നരൻ തന്റെ ഗൌരവം നിലനിറുത്തുവാൻ വേണ്ടി തലയിലൊന്നുമില്ലാതെ നിന്നു നനയുവാൻ തുടങ്ങി.

ട്രാം വന്നു, അതിൽ വലിയ തിരക്കുണ്ടായിരുന്നു. എന്നാലും ഈ മഴകൊണ്ടുനിന്നു നനയുവാൻ തരമില്ലല്ലൊ; അതിനാൽ വേണ്ടതിലധികം, മുമ്പുതന്നെ നിറഞ്ഞിട്ടുള്ള ആ വണ്ടിയിലേക്ക ആളുകൾ തള്ളി ഞെരുങ്ങിക്കയറി തുടങ്ങി. ആളുകളുടെ കാൽച്ചെരിപ്പുകളിന്മേലുള്ള മണ്ണും മഴവെള്ളവുംകൂടി ആ വണ്ടിയുടെ ചവിട്ടുപടി വളരെ വൃത്തികെട്ടു കിടന്നിരുന്നു. ഗിരിബാല, ഉപ്പൂററി ഭാഗത്തിൽ വെള്ളിവച്ചിട്ടുള്ള ചെരിപ്പിട്ടുകൊണ്ടു ട്രാമിൽ കയറുമ്പോൾ കാൽ വഴുതി വീണു.

ലളിതന്റെ നേത്രങ്ങൾക്ക ഈ സംഭവം ലോകാ-

വന്നം കിഴമേൽ മറിയുന്നതായി തോന്നി. അപ്പോഠം, ഭൂമി പിളന്നിരുന്നെങ്കിൽ, ആയാഠം അതിൽ ചാടുവാൻ മടിക്കുകയില്ലായിരുന്നു. എന്നാൽ അതു അസംഭാവ്യമാകയാൽ, ആയാഠം തന്റെ അമ്മയെ സഹായിക്കുവാൻ മുമ്പോക്കം ചെന്നു്, അവരെ എഴുനേല്പിച്ച വണ്ടിയിലിരുത്തി കരഞ്ഞുകൊണ്ടുനില്ക്കുന്ന ലതിയേയും കയററി അമ്മയുടെ അടുത്തിരുത്തിയിട്ടു, പരിഭ്രമത്തോടെ ഊമ്മിളയെ നോക്കമ്പോഴയ്ക്കു വണ്ടി ദ്രുതഗതിയായി പുറപ്പെട്ടുകഴിഞ്ഞു. "ഊമ്മിള എവിടെയാണെന്നു വേഗം നോക്കു" എന്നു ഗിരിബാല, അവരുടെ ഉടുപ്പിൽ പററിയിരുന്ന ചളിയെല്ലാം വളരെ ശ്രദ്ധയോടെ കാണാത്ത നിലയിലൊതുക്കി വെക്കുന്നതിനിടയിൽ പരിഭ്രമിച്ചുകൊണ്ടു പറഞ്ഞു.

മഴ അവരെ എല്ലാവരേയും മൂടിക്കൊണ്ടു ഒരു തിരശ്ശീലയിട്ടു. ലളിതൻ വീണ്ടും വണ്ടിയിൽ നിന്നിറങ്ങുവാൻ ഭാവിച്ചപ്പോഠം, നരൻ ഏതോ [മൂലയിലിരുന്നുകൊണ്ടു, "ജ്യേഷ്ഠ! ഊമ്മിളച്ചേച്ചി രണ്ടാംക്ലാസ്സുമുറിയിൽ കയറുന്നതു ഞാൻ കണ്ടു. ഒരു വെള്ളക്കാരത്തിസ്ത്രീയും അവരുടെ ഒന്നിച്ചുണ്ടു്. ഇനിയത്തെ താവളത്തിൽ വണ്ടി നില്ക്കുമ്പോഠം ഞാനവിടെ എറങ്ങി അവരുടെ മുറിയിൽ കയറിക്കോളാം" എന്നു വിളിച്ചുപറഞ്ഞു.

വെള്ളക്കാരത്തിസ്ത്രീയുടെ കായ്യം കേട്ടപ്പോഠം ലളിതൻ ഒരുമട്ടു സമാധാനപ്പെട്ടു് അവിടെ ഇരുന്നു. ആയാളുടെ ഉള്ളിൽ അപ്പോഠം ഒരു ലഹള നടക്കുന്നുണ്ടായിരുന്നു. അയ്യോ! കഷ്ടം. ഇത്ര ലജ്ജാവഹമായ ഒരു സ്ഥിതിയിൽ ആയാഠം മുമ്പൊരിക്കലും പെട്ടിട്ടില്ല. ആ സമയത്തു ആയാഠംക്കു ഗിരിബാലയോടു തോന്നിയിരുന്ന വികാരങ്ങഠം

നിശ്ചയമായും ഒരു പുത്രന്റെ ധർമ്മത്തിനൊത്തവയല്ലായിരുന്നു.

നരൻ പറഞ്ഞതു കുറച്ചൊക്കെ വാസ്തവമായിരുന്നു. വെള്ളക്കാരത്തിയായിരിക്കാം; ഒരു സ്ത്രീകൂടി ആ രണ്ടാംക്ലാസ്സുമുറിയിൽ കയറിയിരുന്നു; എന്നാൽ അവരുടേയും ഊർമ്മിളയുടേയും വണ്ടികയററത്തിനു തമ്മിൽ യാതൊരു സംബന്ധവുമുണ്ടായിരുന്നില്ല. ഗിരിബാല പെട്ടെന്നു വീണപ്പോൾ ഊർമ്മിള പരിഭ്രമിച്ചു. വണ്ടി നീങ്ങിത്തുടങ്ങുന്നതുവരെക്കും 'അതു അവൾക്കുവേണ്ടി കാത്തുനില്ക്കുകയില്ല എന്നുള്ളതാലോചിച്ചില്ല. മഴയുടെ ശക്തികൊണ്ടു അവളുടെ കണ്ണും കാണാത്തമട്ടിലായി. അവൾ പോകണം, എന്നാൽ എങ്ങിനെയാണ്? നാലുഭാഗത്തും പരിചയമില്ലാത്ത മുഖമേയുള്ളു. ഊർമ്മിളയുടെ ഭയചകിതമായ നോട്ടം വഴിയ്ക്കുനില്ക്കുന്ന ജനങ്ങളിൽനിന്നു സഹായത്തെ അന്വേഷിച്ചുകൊണ്ടു അങ്ങുമിങ്ങും പാഞ്ഞിരുന്നു. അപ്പോൾ ആരോ ബലത്തോടുകൂടി അവളെ വലിച്ചു ഇളകിത്തുടങ്ങിയ വണ്ടിയിൽ ആക്കി. ഊർമ്മിള നോക്കിയപ്പോൾ, സമരേന്ദ്രൻ തന്റെ കൈ അപ്പോഴും മുറുക്കിപ്പിടിച്ചുകൊണ്ടു വണ്ടിയിൽ നില്ക്കുന്നതു കണ്ടു.

ഊർമ്മിളയുടെ ഹൃദയത്തിന്റെ സ്പന്ദനം നിന്നു, രക്തം അതിൽകിടന്നു തിളച്ചു തുള്ളുവാൻ തുടങ്ങി. അവൾ വിറക്കുന്നതായി സമരേന്ദ്രനു തോന്നി. ആ മുറിയുടെ ഒരു കോണിൽ ഇരിക്കുവാനായി അവൾക്കു കുറച്ചു സ്ഥലമുണ്ടാക്കിക്കൊടുത്തു. വണ്ടിക്കുള്ളിലുണ്ടായിരുന്ന തിരക്കിന്റെ ആധിക്യത്താൽ മാന്യമായവിധത്തിൽ വേണ്ടുന്ന ട്ട

രം അനുവദിക്കുവാൻ സൌകൎയ്യമുണ്ടായില്ല. അതിനാൽ ആയാളും ഊൎമ്മിളയുടെ സമീപത്തിലിരുന്നു.

അവളുടെ ദേഹം സ്പൎശിച്ചപ്പോൾ സമരേന്ദ്രന്റെ സകല നാഡികൾക്കും ലഹരികൊണ്ടെന്നപോലെയുള്ള ഒരനുഭവമുണ്ടായി. അസംഗതമായി വല്ലതും പ്രവൎത്തിച്ചേക്കുമൊ എന്നു ഭയപ്പെട്ട് ആയാൾ അതിനെ എത്രത്തോളം അടക്കുവാൻ ശ്രമിച്ചുവൊ, അത്രത്തോളം ആയാളുടെ ഉള്ളിൽ കുടികൊണ്ടിരുന്ന തീരെ വ്യത്യസ്തമായ മറെറാരു ശക്തി ആ ലഹരിയെ കൊടുക്കുന്ന വികാരത്തെ വീണ്ടും വീണ്ടും വൎദ്ധിപ്പിച്ചു. തിരിയുന്നതിന്നു സ്ഥലമില്ലെങ്കിലും ആയാൾ പണിപ്പെട്ടു തല തിരിച്ചുപിടിച്ചുകൊണ്ട് ആ വണ്ടിയിലിരുന്നു.

പെട്ടെന്നു ആയാളുടെ ശ്രവണങ്ങൾക്കെട്ടതായി ഒരു സൌമ്യസ്വരം കേട്ടു "ഇന്നു നല്ല സുഖമില്ലേ?"

സമരേന്ദ്രൻ തിരിഞ്ഞു ഊൎമ്മിളയെ നോക്കി ആയാളുടെ ഉഷ്ണിച്ച നിശ്വാസം അവളുടെ മുഖത്തു തട്ടി. ചോദ്യത്തിന്നുത്തരമായി "ഇല്ല." എന്നു പറഞ്ഞു. "ഇന്നു വിശേഷിച്ചു സുഖമൊന്നും തോന്നുന്നില്ല." ഊൎമ്മിളയ്ക്കു എത്ര സാധാരണപോലെ സംസാരിക്കുവാൻ കഴിയുന്നു! ഇത്രയൊക്കെ അദ്ധ്വാനിച്ചിട്ടും ഇതുപോലെ എന്തെങ്കിലും പറയുവാൻ വിചാരിക്കുന്നതിന്നുപോലും ആയാൾക്കു സാധിക്കുന്നില്ല. തന്റെ വായ്കൊണ്ടുച്ചരിക്കുന്നതിന്നു വാക്കുകളെ കണ്ടുപിടിക്കുവാൻ ബലമായി അദ്ധ്വാനിക്കുന്നതെന്തൊ അതു് ഈ ശാന്തതയോടും സമാധാനത്തോടും കൂടിയിരിക്കുന്ന ബാലികയോടു പറയുവാനുള്ളതല്ല. അതുകൊണ്ടു ആയാൾ അതിനെ ഒതുക്കി. ഊൎമ്മിളയ്ക്കു ആ നി

സ്സാരമായ വാചകത്തെ ഉച്ചരിക്കേണ്ടതിന്നു, ലജ്ജ അഭിമാനം മുതലായ എന്തെല്ലാം തടസ്ഥങ്ങളെ കടന്നിട്ടു്, എത്ര വിഷമിച്ചിട്ടു വേണ്ടിവന്നു എന്നു് അയാൾ അറിഞ്ഞില്ല. ഒരുദിവസം അവർ തമ്മിൽ കണ്ടു; സമരേന്ദ്രൻ ഒരു വാക്കു പോലും മിണ്ടിയില്ല. ഇന്നു് അതിന്നു പ്രതിക്രിയയായി അവൾ മിണ്ടാതിരിക്കേണമായിരുന്നു. എന്നാൽ പ്രതിക്രിയയ്ക്കുള്ള അവസരം എവിടെ? എന്തു്? സമരേന്ദ്രന്റെ ശബ്ദം അവൾ കേട്ടിട്ടു് എത്ര വളരെ നാളായി! "ചെറിയമ്മയ്ക്കു സുഖമല്ലേ?" എന്നു ഊർമ്മിള പിന്നെയും ചോദിച്ചു.

"അതെ, അവൾ സുഖം തന്നെ. നിന്നെ അന്വേഷിച്ചു വന്നിരുന്നു."

ഊർമ്മിളയുടെ കണ്ണുകളിൽ വെള്ളം നിറഞ്ഞു; മുട്ടിയ സ്വരത്തിൽ അവൾ പണിപ്പെട്ടു പറഞ്ഞു:—"അപ്പോൾ അവൾ എന്നെ ഇപ്പോഴും ഓർക്കുന്നുണ്ടു് അല്ലേ?"

"അല്ലെങ്കിൽ ആർക്കാണു് നിന്നെ മറക്കാൻ സാധിച്ചിട്ടുള്ളതു്?" സമരേന്ദ്രന്റെ വായിൽനിന്നു് ഈ വാക്കുകൾ ഓർക്കാതെ വീണുപോയി; അതു പറഞ്ഞ ഉടനെ അതേ നിമിഷത്തിൽ തന്നെ ആ വണ്ടിയിൽനിന്നു കീഴോട്ടേക്കു ചാടുവാൻ അയാൾ ആഗ്രഹിച്ചു. ഈ അഭിപ്രായത്തെ ഊർമ്മിളയ്ക്കു കേൾക്കുവാൻ ഇടയാക്കിയതുകൊണ്ടു്, അവനവന്റെ അതിവിഡ്ഢിത്വത്തെ വെളിപ്പെടുത്തുക എന്നല്ലാതെ എന്തു ലാഭമാണുള്ളതു്?

ലജ്ജയുടെ അതിരിനെ പറ്റി അറിയുവാൻ സാധിച്ചിരുന്നു എങ്കിൽ, അയാൾ എന്തു ചെയ്യുമായിരുന്നു എന്നു ഊഹിക്കുവാൻപോലും പ്രയാസം. ഈ നിസ്സാരമായ അഭിപ്രായം തന്റെ സഹചാരിണിയുടെ കണ്ണുകൾക്കു

സ്വൎഗ്ഗത്തിന്റെ ഏതോ പ്രധാനവാതൽ തുറന്നു കാണി ച്ചുകൊടുത്തു എന്ന വസ്തുത അറിയുന്നതിന്നു ഭാഗ്യവശാൽ ആയാൾക്കു മാൎഗ്ഗമൊന്നുമുണ്ടായിരുന്നില്ല തന്റെ ജീ വിതം മൂടിയിരുന്നതും കരകാണാത്തതുമായ അശ്രുസമുദ്രം പെട്ടെന്നു കടന്നതായി അവൾക്കു തോന്നി.

എന്നാൽ ഒരു ആകാശക്കോട്ടപോലെ തന്നെ ഒരു സ്വൎഗ്ഗപുരിയും ക്ഷണനേരംകൊണ്ടു അഗോചരമായ ആ കാശമായി തീരുന്നു. ഏററത്തിൽ വന്നത് ഏറക്കത്തിൽ കൂട്ടതലായി പോയിട്ടുണ്ടാവാം. "മഴ നിന്നു തുടങ്ങി. ഞാൻ മററ വണ്ടിയിൽ കൊണ്ടുപോയാക്കട്ടെ? ലളിതബാബു ഒ രുസമയം പരിഭ്രമിച്ചിരിക്കുന്നുണ്ടാവും." എന്നു സമരേ ന്ദ്രൻ പറഞ്ഞു.

"അങ്ങനെ തന്നെ." എന്നു ഊൎമ്മിള സമ്മതിച്ചു. ആയാളുടെ ആദ്യത്തെ അഭിപ്രായം കേവലം മൎയ്യാദയ്ക്കു വേണ്ടി പറഞ്ഞതല്ലെന്നു വിശ്വസിക്കേണ്ട ആവശ്യമെ ന്താണ്? ആയാൾ ഒരു മന്ദഹാസത്തോടുകൂടി അതേ അ ഭിപ്രായം എത്ര ആളുകളോടു പറഞ്ഞിട്ടുണ്ടാവാം, എത്ര പേർ ആയാളോടു പറഞ്ഞിട്ടുണ്ടാവാം? ആ നിലയ്ക്കു ഒരു സാരമില്ലാത്ത അഭിപ്രായത്തിന്ന് അൎത്ഥം കല്പിച്ചുകൊണ്ട് അവളുടെ ജീവിതത്തിൽ അധികമായ വ്യസനത്തെ വിലി ച്ചിടുന്നതെന്തിനാണ്? അവൾക്കാണെങ്കിൽ അന്വേഷിച്ചു കൊണ്ടുവരാതെതന്നെ വ്യസനത്തിന്നു കുറവൊന്നുമില്ല.

സമരേന്ദ്രൻ വണ്ടിമാറുന്നതിന്നു മുമ്പായി, നരൻ അവളുടെ മുറിയിലേക്കു ചാടിക്കയറി. അവൻ അവളുടെ അടുത്തെത്തി ആളുകളെ തിക്കിനീക്കി അവന്നിരിക്കുവാൻ സ്ഥലമുണ്ടാക്കി, "അമ്മ എന്നെ ഇവിടേക്കു പറഞ്ഞയ

ച്ചു. ജ്യേഷ്ഠൻ അവിടെ നില്ക്കുന്നുണ്ട്. ഇപ്പോൾ വരും, എന്നിട്ടു നമുക്കിറങ്ങാം." എന്നു പറഞ്ഞു.

കുറച്ചു നേരംകൊണ്ട് അവർക്കെത്തുവാനുള്ള താവളത്തിലെത്തി. സമരേന്ദ്രൻ ഇറങ്ങി. ലളിതൻ ഉടനെ വന്നു ഊൎമ്മിളയെ ഇറക്കി. പ്രേമശൃംഖലകളാൽ ബന്ധിക്കപ്പെട്ടിരുന്ന തടവുകാരത്തി തന്റെ തടവു മുറിയിലേക്കു മടങ്ങുകയും ചെയ്തു.

---

# അദ്ധ്യായം ൨൪.

ഒരു ദിവസം ലളിതൻ കോടതിയിൽ നിന്നു മടങ്ങിവന്നിട്ട് ഉടുപ്പുകൾ മാറി നേരെ ഗിരിബാലയുടെ മുറിയിൽ ചെന്നു.

ഗിരിബാല, അയാളെ കണ്ടപ്പോൾ, കട്ടിലിന്മേൽ എഴുന്നേററിരുന്നിട്ട് "എന്താണ്?" എന്നു ചോദിച്ചു.

"അമ്മെ, എന്താ സംഗതി, പറയൂ." എന്നു അയാൾ കട്ടിലിന്മേൽ തന്നെ ചെന്നിരുന്നുകൊണ്ടു ചോദിച്ചു. 'രാവും പകലും ഊൎമ്മിളയുടെ മുറി അടച്ചു കാണുന്നു; അവളെ ഒന്നു കാണുവാൻകൂടി സൌകൎയ്യം തരുന്നില്ല; വല്ലതും ഞാൻ സംസാരിക്കുന്നതായാലൊ, ഒരൊററ വാക്കിലധികം ഒന്നും പറയുന്നില്ല. ഇതിന്റെ എല്ലാം അൎത്ഥം എന്താണ്? എനിക്കിനി ഇതു താങ്ങാൻ സാധിക്കില്ല, ഉടനെ ഞാൻ വീടു വിടേണ്ടതായിവരും."

"ഞാനെങ്ങനെയാണതറിയുന്നത്?" എന്നു ഗിരിബാല മകന്റെ കഷ്ടപ്പാടു കണ്ടിട്ടു വ്യസനിച്ചുകൊണ്ടു പറഞ്ഞു.

"ആ കുട്ടിയുടെ മനസ്സറിയുവാൻ വിഷമമാണ്. കഴിഞ്ഞ കുറച്ചു ദിവസത്തിനിടയ്ക്കു് എന്തു വന്നുപെട്ടു എന്നെനിക്കറിഞ്ഞുകൂടാ. സ്നേഹമൊ ശുശ്രൂഷയൊ കാണിക്കുന്നതിൽ ഞാൻ ഒട്ടും കുറച്ചിട്ടില്ല. അതുകൊണ്ടും അവൾ തൃപ്തിപ്പെടുന്നില്ലെങ്കിൽ, അതിലധികം ഞാനെന്താണ് ചെയ്യുക? ജനങ്ങൾ പലതും പറയുന്നുണ്ട്; അവ ഒരാളുടെ മനസ്സിളക്കുന്നുണ്ടെങ്കിൽ, അത്ഭുതപ്പെടുവാനില്ല; കല്ക്കത്ത എത്ര വിധത്തിലുള്ളതാണെന്നു നിനക്കറിയരുതെ? മററാരാൾക്കു ഉപദ്രവമുണ്ടാക്കിത്തീർക്കാൻ ഒരു സന്ദർഭം കിട്ടിയാൽ, ആളുകൾ, അവരുടെ തല പോയാലും ശരി, അതു വെറുതെ കളയില്ല. കുറച്ചു ദിവസത്തേക്കു ഇവിടം വിട്ടു പോകുന്നതായിരിക്കും നല്ലത്. ആനന്ദബാബു ഗിരിഡിയിലേക്കു പോകുന്ന കാര്യം ഇന്നാൾ പറഞ്ഞതേയുള്ളു. അതത്ര ചീത്തയല്ല."

"അല്ല, അമ്മെ, ഈ മാതിരിയൊന്നും ഇനി പററില്ല. രണ്ടാലൊന്നു തീർച്ചപ്പെടുത്തണം. ഒന്നുകിൽ ഊർമ്മിള ഇവിടെ താമസിക്കട്ടെ, അല്ലെങ്കിൽ പോകട്ടെ. ഇപ്പോൾ എന്റെ നില വെള്ളത്തിലൊ കരയ്ക്കോ എന്നറിയുവാൻ നിവൃത്തിയില്ലാതെയാണ് ഇരിക്കുന്നതു്. നിങ്ങളെല്ലാവരുംകൂടി എന്നെ നല്ല കണിയിലാണ് കൊണ്ടുപോയി ചാടിച്ചതു്! എത്ര കാലത്തേക്കാണ് ഇതുപോലെ കഴിച്ചുകൂട്ടേണ്ടതു്, പറയൂ? ഇന്നു തന്നെ വല്ല വിധത്തിലും ഞാൻ തീർച്ചപ്പെടുത്തുവാനാണ് പോകുന്നതു്."

"നോക്കു, ഈ ഭ്രാന്തുപിടിച്ച കുട്ടിയുടെ വേല!" എന്നു ഗിരിബാല ക്ഷമയില്ലാതെ പറഞ്ഞു. "ഇനി എന്തു പുതിയ അബദ്ധമാണ് അയാൾ ഉണ്ടാക്കുവാൻ പോകുന്നു

ത്? ഒരാളുടെ മനസ്സ് എപ്പോഴും ഒരേ നിലയിലിരിക്കുമൊ? അതിനെ പററി ഇത്ര കോപിക്കാനുണ്ടോ? വേണ്ടില്ല, ഞാൻ തന്നെ ഇന്നു ഉൎമ്മിളയോടു ചോദിച്ചുകളയാം; നി ഇത്ര ദേഷ്യപ്പെടുകയൊന്നും വേണ്ട"

"അതു ശരിയാണ്, കാൎയ്യങ്ങളെല്ലാം വിട്ടുതന്നിട്ട് എന്നെ നല്ല നിലയിലാണ് എത്തിച്ചിരിക്കുന്നത്; പിന്നെ എന്റെ മുഖം പൊക്കി നടക്കാനാവില്ല." എന്നു പറഞ്ഞ് ലളിതൻ ദേഷ്യപ്പെട്ട് അവിടെനിന്നു പോയി.

ഉച്ചതിരിഞ്ഞപ്പോൾ, ഗിരിബാല ഉൎമ്മിളയെ അന്വേഷിച്ചുപോയി. വളരെ തിരഞ്ഞശേഷം, അവളെ നിലാമുററത്തുനിന്നു കണ്ടു. അവൾ അവിടെ കല്ലുകൊണ്ടു പണിതിട്ടുള്ള ചെപ്പാക്കം കുറഞ്ഞ ക്രാതിയിന്മേൽ ചാരികൊണ്ടു നഗരത്തിലെ ഓരോ കെട്ടിടങ്ങൾ നോക്കി നില്ക്കുകയായിരുന്നു.

"കുറച്ചു ദിവസമായിട്ട്, നിന്നെ കണ്ടാൽ, നിനക്കു മനസ്സിന് എന്തോ സുഖക്കേടുണ്ടെന്നു തോന്നുമല്ലൊ." എന്ന് ആ ഗൃഹനായിക, ഉൎമ്മിളയുടെ അടുത്തുചെന്നു അവരുടെ പുറത്തു തലോടിക്കൊണ്ട്, പറഞ്ഞു. "നിനക്ക് ഒരു സുഖക്കേടും ഇല്ലേ? എന്താ എന്നോടു പറയാത്തത്? നോക്കു, എന്റെ കുട്ടി, നിന്നെ എനിക്കു ലതിയെക്കാൾ ഒരുവിധത്തിലും വ്യത്യാസമില്ല; പിന്നെ എന്തിനാണ് എന്നോടിത്ര ലജ്ജ ?"

"എങ്ങനെ? ഇല്ല, എനിക്കു ഒരുസുഖക്കേടും ഇല്ല."

"ദേഹത്തിൽ വേണമെന്നില്ല, അതു കൂടാതെ വല്ല സുഖക്കേടും ഉണ്ടാവും, അമ്മു; നിനക്കു പുറത്തെങ്ങും പോ

വാൻ ഇഷ്ടം കാണുന്നില്ല. ഇന്നു ലളിതന്ന് എന്തു വ്യസനമായിരുന്നു!"

ലളിതൻെറ പേർ കേട്ടപ്പോൾ, ഊർമ്മിള മുഖംതിരിച്ചുനിന്നു. ഇതു ലജ്ജയുടെ ലക്ഷണമാണെന്നു തീരുമാനിച്ചുകൊണ്ട് ഗിരിബാല പിന്നെയും പറഞ്ഞു:—"ഓമനെ, നീ ഒരു കുട്ടിയല്ല, ഞങ്ങൾ നിന്നിൽനിന്നു ഒന്നും ഒളിച്ചുവെക്കുന്നില്ല; നിനക്കു എല്ലാം അറിയുകയും ചെയ്യാം. ഞങ്ങൾ എന്താണ് കാത്തിരിക്കുന്നതെന്നു നിനക്കു മനസ്സിലാകാം. ക്ഷേത്രനാഥൻെറ ഒടുവിലത്തെ ആഗ്രഹം ഞങ്ങളെല്ലാം സമ്മതിച്ചിരിക്കുന്നു. നിൻെറ പെരുമാററംകൊണ്ട്, നിനക്കും അതു മനസ്സാണെന്നാണ് ഞങ്ങൾ കരുതിയിട്ടുള്ളത്. എന്നാൽ, അങ്ങനെയെല്ലാമാണെങ്കിലും, അതു നിൻെറ വായിൽനിന്നു തന്നെ വീണ്ടും കേൾക്കുന്നതായാൽ അധികം നല്ലതാണല്ലോ. അങ്ങനെയായാൽ പിന്നെ അസഹ്യതയ്ക്കു കാരണമില്ല. നീ എന്താണ് പറയുന്നതു?"



ഊർമ്മിള ഉത്തരമൊന്നും പറഞ്ഞില്ല.

"എന്താ പറയുന്നത്", എന്തെങ്കിലും ഉത്തരം പറയൂ." എന്നു ഗിരിബാല നിർബ്ബന്ധിച്ചു. "എനിക്കു തീർച്ചയൊന്നും പറഞ്ഞു തരേണ്ട; ഞാൻ ദിവസവും മണിക്കൂറും ഇന്നുതന്നെ നിശ്ചയിക്കുന്നില്ല. എന്നാലും നിന്നെ ഒരു മകളെപ്പോലെ വളർത്തിക്കൊണ്ടുവന്നു നിനക്കുവേണ്ടി സ്വന്തം ആളുകളെ കൂടി വിട്ടുപോയ ഒരാളുടെ ഇഷ്ടത്തെ നീ നടത്തുവാൻ ഒരുക്കമുണ്ടോ എന്നു എനിക്കു കേൾക്കണം. നിനക്ക് അദ്ദേഹത്തോടുള്ള കടമ എത്രത്തോളമുണ്ടെന്നു ആലോചിക്കുക. നിനക്കു അദ്ദേഹത്തിൽ യാതൊരവകാ

ശവുമില്ല, എന്നാൽ നിനക്കു കിട്ടിയിട്ടുള്ളത് എന്താണെന്നു നോക്കു. ഇത്രവലിയ സ്നേഹത്തിന്നുള്ള പ്രതിഫലമായി നിനക്കു ചെയ്യുവാനുള്ളതു നീ പ്രവൎത്തിക്കുകയില്ലേ?"

"ഞാൻ എന്റെ മുറ ചെയ്യു"മെന്നു ഊൎമ്മിള ഒടുവിൽ തിരിഞ്ഞുനിന്നു പറഞ്ഞു:—"ദയവുചെയ്തു ഇപ്പോൾ ഇനിയൊന്നും പറയാതിരിക്കണെ!"

ഗിരിബാല ഈ ഉത്തരം കൊണ്ടു സന്തോഷിച്ചുവൊ എന്നതല്ല കാൎയ്യം. തല്ക്കാലം പിന്നെ ഒന്നും പറയാതെ അവർ എറങ്ങിപ്പോയി.

ആകാശത്തിന്റെ ആനനത്തിൽനിന്നു ആദിത്യന്റെ അസ്തമനപ്രഭ മുഴുവനും മാഞ്ഞുപോയി. സന്ധ്യാദേവിയുടെ കേശബന്ധത്തിൽനിന്നു കൊഴിഞ്ഞുവീണ ഒരു ചെമ്പകപ്പൂവുപോലെ പശ്ചിമചക്രവാളത്തിന്റെ അതിൎത്തികോണിൽ ഒരു സുവൎണ്ണമേഖലയുടെ ഛായ മാത്രം കിടന്നിരുന്നു. ആ വഴിക്കു നോക്കിക്കൊണ്ടു ഊൎമ്മിള ആ നിലാമുററത്തുതന്നെയിരുന്നു.

അവളുടെ ജീവിതത്തിൽ എത്ര ദിവസങ്ങൾ കഴിഞ്ഞു കൂടി? എന്നിട്ടും അവളുടെ ആനന്ദമഞ്ജുഷ ഈ വിധം ഒഴിച്ചുകളഞ്ഞത് എങ്ങനെയാണ്? സൌഖ്യത്തിന്നും അവരുടെ ശൈശവത്തോടൊ കൌമാരത്തോടൊ യാതൊരു ബന്ധവുമുണ്ടായിരുന്നില്ല. അതുരണ്ടും ഒരു വിധത്തിൽ നന്നായിരുന്നു. അതിന്നു ശേഷം, മറെറാരുദിവസം ആഗതമായി ആ പുതിയ രാജ്യത്തിൽ പ്രവേശിച്ചപ്പോൾ, അവളുടെ ഹൃദയത്തിൽ ആ ഒഴിഞ്ഞുകിടന്നിരുന്ന സിംഹാസനത്തെ അവർ പൂൎണ്ണമാക്കിയിരുന്നു. പ്രഭാതത്തിന്റെ പ്രഥമമായ പ്രകാശത്തോടുകൂടി അവളുടെ തുറന്ന കണ്ണു

കൾക്കുമുമ്പാകെ ഓരോ ദിവസവും എത്തിച്ചേരുമ്പോൾ, അമൃതപ്രവാഹത്തിൽ മുങ്ങിയതുപോലെ ആനന്ദഭരിതമായി തോന്നി. ആ ഉറവിന്റെ ഉത്ഭവത്തെ പററി ആലോചിക്കുവാൻപോലും പുറപ്പെടാതെ, അതിനെ അനുഭവിക്കുവാൻ അവൾ അത്യന്തം താല്പര്യപ്പെട്ടു. മന്ത്രവാദശക്തിയാൽ അപഹൃതചിത്തയായ യുവതി മന്ത്രവാദിയെ അന്വേഷിക്കുവാൻ ആഗ്രഹിച്ചതുമില്ല.

മറെറാരവസരത്തിൽ, ആ ആകർഷണശക്തിയും അവളുടെ ആലോകനപഥത്തിൽനിന്നു മറഞ്ഞു. പിന്നെ, മനസ്സിലാക്കുവാനുള്ള സമയം— തിരിച്ചറിവാനുള്ള കാലം—വന്നു; എന്നാൽ, ഉന്മീല തന്റെ ലജ്ജാനമ്രദൃഷ്ടികളെ ഉയർത്തി, തന്റെ പ്രാണപ്രിയന്റെ മുഖം ഒന്നു നല്ലവണ്ണം നോക്കുന്നതിന്നു മുമ്പായി, ആ വിരഹം അതിന്റെ ദാരുണമായ രൂപത്തിൽ അവളുടെ അന്തരാളത്തിൽ വന്നുനിന്നതു എന്തിനാണ്? അതിന്നുശേഷം, അവൾ നോക്കിക്കൊണ്ടിരിക്കുമ്പോൾ, തന്നെ ആ അമൃതസ്രവം, വററിപ്പോയി; യാതൊന്നു ലോകത്തിൽ മനോഹരമായുണ്ടോ യാതൊന്നു മധുരമായുണ്ടോ അതു വാടി നിലത്തുവീണു; ഒരു വലിയ അസ്ഥികൂടംമാത്രം ശേഷിച്ചു. അവളുടെ ഹൃദയാന്തർഭാഗത്തിലുള്ള ക്ഷേത്രത്തിൽ, ആ മായാമൂർത്തി തന്റെ അഹങ്കാരത്തോടുകൂടിയ പാദന്യാസത്തിന്റെ ശബ്ദം മുഴക്കിയിരുന്നില്ലാ എങ്കിൽ, ഇതും അവൾക്കു സഹിക്കുവാൻ കഴിയുമായിരുന്നു. എന്നാലും, ഇന്ന് അവളുടെ ചരദേവതയുടെ സ്ഥാനത്തു ആ മായദേവതയെ എടുക്കേണ്ടതാണ് അവളുടെ മുറ എന്നു ലോകം വിധിച്ചിരിക്കുന്നു.

കുറച്ചുദിവസംകഴിഞ്ഞാൽ, അവരം ലളിതന്റെ ഭാര്യയായി തീരും; വധൂവസ്ത്രത്തെ ധരിച്ചുകൊണ്ടു തന്റെ പരിചയത്തിൽ പെട്ട ഒരു കന്യക സമരേന്ദ്രന്റെ ഗൃഹത്തിലും എത്തുവാൻ എളുപ്പമുണ്ട്. പിന്നെ സമരേന്ദ്രനെ പററി അവരം ചിന്തിക്കുന്നതു തന്നെ പാപകരമായിരിക്കും. എന്നാൽ അതു പാപമാവട്ടെ പുണ്യമാവട്ടെ, ആ വക വിചാരങ്ങളിൽനിന്നു വല്ല മോചനത്തിന്നും അവരംക്കു മാർഗ്ഗമുണ്ടൊ?

ആ സമയത്ത്, അവിചാരിതമായി, ദീപ്തിവന്നു ഊർമ്മിളയുടെ അടുക്കൽ ഇരുന്നു. ഊർമ്മിള അത്ഭുതത്തോടെ നോക്കുന്നതു കണ്ടിട്ട്, അവരം പറഞ്ഞു:-"ഓമനെ, മററന്നാളാണ് ഞാൻ എന്റെ വലിയ ഭാഗ്യം പരീക്ഷിക്കുവാൻ പോകുന്നത്. അതുകൊണ്ടു ഞാൻ ഇന്ന് എല്ലാവരോടും യാത്ര പറയുവാൻ എറങ്ങിയിരിക്കുകയാണ്. ഇന്നത്തെ കഴിഞ്ഞാൽ, ഒരു സമയം നമ്മരം തമ്മിൽ കാണുകയില്ലെന്നു വരും; എന്നാലും നിങ്ങളുടെ വിവാഹത്തിന്നുള്ള ക്ഷണനത്തിൽ എന്നെ വിട്ടുകളയരുതെ! എന്റെ വിവാഹത്തിന്ന് ആരെയെങ്കിലും ക്ഷണിക്കുവാനുള്ള സൌകര്യമുണ്ടാകുമെന്നു തോന്നുന്നില്ല; ഉണ്ടെങ്കിൽ ഞാൻ നിങ്ങളെ വിളിക്കുമായിരുന്നു."

ഊർമ്മിള ദീപ്തിയുടെ കൈ പിടിച്ചുകൊണ്ടു പിന്നേയും മിണ്ടാതെ ഇരുന്നു. ദീപ്തിയുടെ വിവാഹത്തിൽ മംഗളാഘോഷങ്ങളുടെ ചിഹ്നമൊന്നും പുറമെ ആരും കാണുന്നതല്ലാ. എന്നാൽ ആ കല്യാണമൂർത്തിതന്നെ ആ വധൂവരന്മാരുടെ ഹൃദയത്തിൽ എത്തി സകല അഭാവങ്ങളേയും നിശ്ശേഷം തീർക്കും. ഊർമ്മിളയുടെ വിവാഹം ആഘോ

ഷിക്കപ്പെടുന്നു എങ്കിലോ ധനികനായ ഒരാളുടെ വിവാഹത്തിരക്കിന്റെ പ്രതിദ്ധ്വനി ഇന്ദ്രപുരിയിലുള്ളവരുടേ കണ്ണുകളെക്കൂടി അടച്ചുകളയും; എന്നാൽ ആ ലഹളയിൽ എന്തു കേൾക്കും? ഒരു ഭൂതത്തിന്റെ ഘോരമായ അട്ടഹാസം മാത്രം!

"ഓമനെ" എന്നു ഊൎമ്മിള പിന്നേയും മിണ്ടാതെ ഇരിക്കുന്നതു കണ്ടിട്ടു ദീപ്തി വിളിച്ചു. "ഇതു പററില്ല, ഇനി ഇങ്ങനെ മിണ്ടാതെയിരുന്നുകൂട. നമുക്കു സംസാരിക്കുവാൻ ഇനിയൊരവസരം കിട്ടില്ല. ഏതായാലും പതിവായിട്ടുള്ള അനുമോദനമെങ്കിലും പറയൂ. നിങ്ങളുടെ വായിൽനിന്നു വീഴുന്നവ കേവലം പുറമെ പറയുന്ന മംഗിവാക്കുകളായിരിക്കയില്ലെന്നു എനിക്കറിയാം."

"എന്റെ വായിൽനിന്നു വീഴുന്ന ആശീൎവ്വാദങ്ങൾകൊണ്ടു ആരും അനുഗ്രഹിക്കപ്പെടുന്നില്ല." എന്നു ഊൎമ്മിള ദീപ്തിയുടെ കൈ വിട്ടുകൊണ്ടു പറഞ്ഞു. "ഞാൻ ഒന്നും പറയുകയില്ല ഇല്ലെങ്കിലും നിങ്ങൾക്കു മനസ്സിലാവും."

"എന്താണിങ്ങനെ പറയുന്നത്, ഊൎമ്മിളെ?" എന്നു ദീപ്തി അത്ഭുതത്തോടെ ചോദിച്ചു.

ഊൎമ്മിള മുഖംതിരിച്ചുകൊണ്ട് "സ്വന്തം ജീവിതത്തിലെ ഭാഗ്യവും സത്യവും, ഭയംകൊണ്ടു ബലികഴിക്കുന്ന ഒരാളിൽനിന്നു വീഴുന്ന വാക്കുകൾ ശാപംപോലെ തോന്നാനേയുള്ളു എന്നതു തീൎച്ചയാണ്," എന്നു പറഞ്ഞു.

ദീപ്തി കുറെ നേരം മിണ്ടാതെയിരുന്നു, ഊൎമ്മിളയുടെ വാക്കുകളുടെ അൎത്ഥം ധരിക്കുന്നതുപോലെ കാണപ്പെട്ടു. അതിനുശേഷം അവരീവിധം, പറഞ്ഞു:—എന്താണ് ഇത്രവേഗം കണ്ടിതപ്പെടുന്നത്? ആക്കെങ്കിലും അവനവ

ൻെറ ഉള്ള് എപ്പോഴും സൂക്ഷ്മമായറിയുവാൻ സാധിച്ചു എന്നു വരുമൊ? സമയം വരുമ്പോൾ, നിങ്ങൾക്കു ധൈര്യക്ഷയമൊന്നും ഉണ്ടാവില്ലെന്നും നേർവ്വഴി തിരഞ്ഞെടുക്കുവാൻ എളുപ്പമായിരിക്കുമെന്നമാണ് എൻെറ വിശ്വാസം."

"ഇല്ലാ, കേട്ടൊ;" എന്നു ഉൗർമ്മിള എഴുന്നേററുകൊണ്ടു പറഞ്ഞു; "എനിക്കു സാദ്ധ്യമാവില്ല. എൻെറ ജനനത്തിന്നു മുമ്പായിതന്നെ അത്രവലിയ ഒരു കൃത്യത്തിൻെറ ഭാരം എന്നാൽ ചുമത്തപ്പെട്ടിട്ടുണ്ട്. എല്ലാം ത്യജിക്കാതെ എനിക്കു അതിൽനിന്നു മോചിക്കുവാൻ തരമില്ല. എന്നാൽ അതിനെ മോചിക്കുക എന്നൊ നിശ്ചിപ്പിക്കുക എന്നൊ എന്താണ് പറയേണ്ടതെന്നു നിശ്ചയമില്ല."

"ഇന്നെനിക്കു എത്ര വീട്ടിലാണ് പോവാനുള്ളതെന്നു പറഞ്ഞാൽ ഒട്ടേടില്ല," എന്നു ദീപ്തി വിഷയം മാററിക്കൊണ്ടു പറഞ്ഞു. "എന്നാലും എനിക്കു കാണുവാനുള്ള ആളുകൾ എൻെറ പോക്കിനെ പററി എൻെറ അസാധാരണമായ നില്ലജ്ജതയുടേയും ധൈര്യത്തിൻെറയും ഒരു ഉദാഹരണമായി കരുതുകയല്ലാതെ മറെറാന്നും ചെയ്യില്ല. സാരമില്ല. അതുകൊണ്ടു എനിക്ക് വ്യത്യാസമൊന്നും വരാനില്ല. എൻെറ പുതിയവീട്ടിലേക്കു ഞാൻ ക്ഷണിച്ചാൽ വരുമൊ? അതൊ ലളിത ബാബുവിൻെറ ഭാവിഭാര്യ അവിടെ പോകുന്നതിന്നു തടയപ്പെടുമൊ?"

"എന്തിനാണ് പിന്നെയും ആ പേർതന്നെ പറയുന്നത്?" എന്നു ഉൗർമ്മിള എടറിയ സ്വരത്തിൽ ചോദിച്ചു. "ഞാൻ വാസ്തവത്തിൽ അങ്ങിനെയാകുംവരെയ്ക്കും ആരുടേയും അടിമയല്ലെന്നും ഉൗർമ്മിള മാത്രമാണെന്നും വിചാരിക്കയെങ്കിലും ചെയ്യട്ടെ." ഉൗർമ്മിളയുടെ നേത്രങ്ങ

ളിൽനിന്നു അശ്രുധാര ഒഴുകിത്തുടങ്ങി. ദീപ്തിക്കു് ഒടുവിൽ കാൎയ്യം വ്യക്തമായി മനസ്സിലാക്കാറുമായി. അവർ എഴുന്നേററ് മിണ്ടാതെ ഊൎമ്മിളയുടെ തല തലോടുവാനാരംഭിച്ചു. സമാധാനിപ്പിക്കുന്ന എന്ന നാട്യത്തിൽ വല്ല മിഥ്യാവാക്കുകളും ഉച്ചരിക്കുന്നതിന്നു് അവൎക്കു ലേശവും താല്പൎയ്യമുണ്ടായിരുന്നില്ല. വളരെ നേരം കഴിഞ്ഞിട്ടു്, അവർ ഇങ്ങനെ പറഞ്ഞു. "ഞാൻ പോകുന്നു, ഓമനെ. നിങ്ങളെ അനുഗ്രഹിക്കുന്നതിന്നു എനിക്കവകാശമൊന്നുമില്ല. എന്നാലും എനിക്കു വയസ്സു കൂടും, അതുകൊണ്ടു ഞാൻ പോകുംമുമ്പെ നിങ്ങളെ തള്ളിക്കളഞ്ഞു മായയെ എടുക്കുകയില്ല എന്നു പറയുന്നു." ദീപ്തി പോയി.

ഊൎമ്മിള താഴെ എറങ്ങിയ ഉടനെ, ലളിതൻ അവളെ നോക്കി ചിരിച്ചുകൊണ്ട് അടുക്കലേക്കു വരുന്നതു കണ്ടു. എന്തൊ അപകടത്തിൻെറ ആസന്നമായ അനുമാനത്തെ ഭയന്നിട്ടെന്നപോലെ, ഊൎമ്മിള മുറിയിൽ കടന്നു വാതലടച്ചു. ദീപ്തിയുടെ അനുഗ്രഹം വ്യൎത്ഥമായി തീരും. അതു നിറവേററുവാനുള്ള സന്ദൎഭം വന്നില്ലാ. എന്നാൽ ഒരാൾ തനിക്കു കഠിനമായ ഇടിവുതട്ടുന്നതിന്നു മുമ്പായി തൻെറ തല ഉയൎത്തി മുകളിലേക്ക് ഒന്നവസാനമായി നോക്കുന്നതിന്നു ആഗ്രഹിക്കുന്നു. അവളുടെ മുറിയിൽ ഇരുന്ന്, ഊൎമ്മിള തൻെറ കഴിഞ്ഞുപോയ കാൎയ്യങ്ങളെ കുറിച്ചു ചിന്തിക്കുവാൻ തുടങ്ങുകയും, ആ സ്മരണകളിൽ ലയിക്കുന്നതിന്നു തൻെറ മനസ്സിനെ വിട്ടുകൊടുക്കുകയും ചെയ്കയാൽ തല്ക്കാലം നടക്കുന്നവയെക്കുറിച്ചു ഓൎമ്മവെച്ചില്ല.

ഊൎമ്മിള തന്നിൽനിന്നൊഴിയുവാനാണ് ഓടിപ്പോ

യതെന്നു ലളിതൻ അറിഞ്ഞു. ആയാളുടെ മുഖം കോപം കൊണ്ടു ചുവന്നു. ഊൎമ്മിളയുടെ മുറി ചവിട്ടി തുറന്നു അവളെ പുറത്തു വലിച്ചിട്ടു ഈ മാതിരി പ്രവൃത്തികളുടെ അൎത്ഥമെന്തെന്നു ചോദിച്ചാലെന്താണ്? എന്നുകൂടി ആയാൾക്കു തോന്നി. കുറച്ചു ദിവസം കഴിഞ്ഞാൽ താൻ വിവാഹം ചെയ്വാൻ പോകുന്ന ഒരു പുരുഷനെ ഈ വിധം അവമാനിക്കുകയും വേദനപ്പെടുത്തുകയും ചെയ്യുന്നതിനാൽ ഊൎമ്മിളയ്ക്കു എന്താണു് കിട്ടുവാനുള്ളത്? എന്നാൽ ഒരാളുടെ ഇച്ഛകളെ അനുസരിക്കുന്നതു എപ്പോഴും ഒക്കുന്നതല്ല, അതിനാൽ ലളിതനു പിന്തിരിയേണ്ടിവന്നു.

പിറേറന്നാൾ രാവിലെ ലളിതൻ ഉണൎന്നമാത്രയ്ക്കു ഊൎമ്മിളയെ തിരഞ്ഞുപോയി. ഭാഗ്യവശാൽ അവളെ തനിച്ചു കാണുവാൻ എടയാകയും ചെയ്തു. "എനിക്കു ചിലതു പറയുവാനുണ്ടു്. ഞാൻ അതിനായിട്ടാണു് ഇന്നലെ വന്നതു്, എന്നാൽ അപ്പോൾ നിങ്ങൾക്കു സമയമുണ്ടായില്ല. ഇപ്പോളുണ്ടോ?" എന്നു ആയാൾ ചോദിച്ചു.

"പറയൂ." എന്നു ഊൎമ്മിള ലളിതന്റെ സ്വരത്തിലുണ്ടായിരുന്ന നീരസത്തെ ശ്രദ്ധിക്കാതെ പറഞ്ഞു.

ലളിതൻ അവളുടെ അടുക്കലേക്കു ഒരു കസാല തള്ളി നീക്കിയിട്ടു കൊടുത്തു. "ദയവുചെയ്തു ഇരിക്കുക. എനിക്കു പറയുവാനുള്ളതു ഒരു നിമിഷംകൊണ്ടു പറഞ്ഞുതീൎക്കാവുന്നതല്ല." എന്നു ആയാൾ പറഞ്ഞു.

ഊൎമ്മിള ഇരുന്നു. ലളിതനും അവളുടെ അടുക്കലേക്കു് ഒരു കസാല നീക്കിയിട്ടിരുന്നു. "ഇതിന്നുമുമ്പുതന്നെ പറഞ്ഞിരുന്നെങ്കിൽ, അധികം നന്നാകുമായിരുന്നേനെ. താമസം അതിനുള്ള തടസ്ഥങ്ങളെ വൎദ്ധിപ്പിക്കുന്നു. നിങ്ങ

ളുടേയും എൻേറയും വിവാഹത്തിന്നുള്ള ഒരുക്കങ്ങൾ ചെ
യ്യുന്ന വിവരം നിങ്ങൾക്കറിയാമല്ലൊ. എന്നെ സംബ
ന്ധിച്ച ഞാനധികമൊന്നും പറയുവാൻ വിചാരിക്കുന്നില്ല.
എന്നാൽ ഇത്രമാത്രം പറയാം. അവരുടെ ആഗ്രഹപ്രകാ
രം കാൎയ്യം നടക്കുന്നതായാൽ, അതൊരു വലിയ ഭാഗ്യമായി
ഞാൻ എന്നൊന്നും കരുതുന്നതാണ്. നിങ്ങളുടെ അഭി
പ്രായം എന്താണ്? ഞങ്ങൾ എല്ലാവരുടേയും ഈ താല്പ
ൎയ്യം ഫലപ്രദമായി തീരുമൊ? എല്ലാം നിങ്ങളുടെ വാക്കിൽ
ഇരിക്കുന്നു."

ഊൎമ്മിള കുറെനേരത്തേക്കു ഒന്നും മിണ്ടിയില്ല. പി
ന്നെ എഴുനേററുകൊണ്ട് പറഞ്ഞു:—"എൻെറ മറുപടി
പിന്നെ പറയാം. എനിക്കു പല സംഗതികളും ആ
ലോചിക്കുവാനുണ്ട്."

ലളിതനും എഴുനേററു നിന്ന് കുറച്ചുസഹ്യതയോടെ
പറഞ്ഞു:—"ഇനി എത്രകാലം ആലോചിക്കണം? ഈ നാ
ളൊക്കെ കഴിഞ്ഞിട്ടും അതവസാനിച്ചില്ലെ? ഈ വഴിയെ
പോകുന്നതിന്നു നിങ്ങൾക്ക് ഇത്ര ഭയം തോന്നുന്നുണ്ടൊ?"

ഊൎമ്മിള ഉത്തരമൊന്നും പറയാതെ കടന്നുപോയി.
അവൾ വക്കത്തെത്തി. ഇനി ഒളിവിന്നൊന്നും തരമില്ല,
കണ്ണടച്ചു നില്ക്കാൻ തരവുമില്ല. രണ്ടുഭാഗത്തുനിന്നുമുള്ള
വിളി അത്രത്തോളം അടിയന്തരമായി തീൎന്നു. കേട്ടില്ലെന്നു
വെക്കുവാൻ യാതൊരു നിവൃത്തിയുമില്ല. അവൾക്കു പോ
ണം. എന്നാൽ ഏതു വഴിയേ?

---

# അദ്ധ്യായം ൧൫.

അന്നു സമരേന്ദ്രൻ മഴകൊണ്ടു നനഞ്ഞു വീട്ടിലെത്തിയ ഉടനെ ആയാൾക്കു പനി പിടിപെട്ടു. രാമസുന്ദരി അവരുടെ ചുരുക്കം ചില ബന്ധുക്കൾ കല്ക്കത്തയിലുണ്ടായിരുന്നവക്കു വേഗത്തിൽ എഴുതി അറിയിച്ചു. ആയാളെ ശുശ്രൂഷിക്കുന്നതിൽ വല്ല വീഴ്ചയും നേരിട്ടേക്കുമൊ എന്നു വിചാരിച്ചുള്ള പരിഭ്രമംകൊണ്ട് അവക്കു വേണ്ടപോലെ കുളിയും ഊണുംതന്നെ ഇല്ലാതായി.

സമരേന്ദ്രൻ ദീനമായി വീണതോടുകൂടി തന്റെ സംശയങ്ങൾക്കെല്ലാം അവസാനമായി എന്നു ആയാൾ വിചാരിച്ചു. രാവും പകലും ആയാൾ ചുമന്നുവരുന്ന ഭാരം ആയാളുടെ ഹൃദയത്തിൽനിന്നു നീക്കം ചെയ്തതായി കാണപ്പെട്ടു. ആയാൾക്കു കഷ്ടപ്പാടുകളിൽനിന്നെല്ലാം നിവൃത്തികിട്ടി. ഇനി ഒന്നുകൊണ്ടും ബുദ്ധിമുട്ടുവാനില്ല. തനിക്കു എഴുനേല്ക്കേണ്ടതായിവരുമൊ, നടക്കേണ്ടതായി വരുമൊ, ജോലിയുടേയും വേദനയുടേയും ഭാരം ചുമക്കേണ്ടതായി വരുമൊ? എന്നെല്ലാമുള്ള വിചാരങ്ങളും പിന്നെ ഇല്ലാതായി. "തല്ക്കാലത്തേക്കു എനിക്കവധി കിട്ടി," എന്നു ആയാൾ വിചാരിച്ചു.

ദീനക്കാരെ കാണ്മാൻ പോകുന്നതു ഒരു നാട്ടുമര്യാദയാണ്. അതിനാൽ സമരേന്ദ്രന്റെ സ്നേഹിതന്മാരിൽ മിക്കവരും അവരുടെ മുറ നിവ്വഹിച്ചു. ഓരോ അവസരങ്ങളിലും ആയാൾ കാൽപെരുമാററംകേട്ടു വാതലിന്നു നേരെ നോക്കുമ്പോൾ, ആരെയാണ് കാണ്മാൻ ഉദ്ദേശിച്ചിരുന്ന

തെന്നു ആയാൾമാത്രമല്ലാതെ മററാരും അറിഞ്ഞില്ല; എന്നാൽ ഈ ആഗ്രഹം സാധിക്കുന്നതല്ലെന്നും ആയാൾക്കു അറിയാമായിരുന്നു. എന്നാലും ആയാളുടെ ഹൃദയം ന്യായത്തെ തിരസ്കരിച്ച് അതിൻെറ തല പിന്നെയും ഉയർത്തിപിടിച്ചുകൊണ്ടു പറഞ്ഞു:– "അങ്ങനെ ഒരു കാര്യം അസാദ്ധ്യമാണൊ? അവക്കു വന്നുകൂടെ? ഞങ്ങൾ ഒരേ പട്ടണത്തിലാണ് താമസിക്കുന്നത്. എന്താണ് അവരെ തടയുവാനുള്ളത്?" താൻ തന്നെയാണ് അതിന്നു വലിയ തടസ്ഥമെന്നു മനസ്സിലാക്കിയിരുന്നുവെങ്കിൽ, ആയാൾ അത്ഭുതം കൊണ്ടു പരവശപ്പെട്ടുമായിരുന്നു.



ആയാളുടെ ദീനംകൊണ്ടുള്ള കഷ്ടപ്പാടുകളിൽനിന്നു വല്ലതും ആശ്വാസം നല്കുന്നതിന്നായി എല്ലാവരും താല്പര്യപ്പെട്ടു. ആയാൾ ആരുടെയോ മൃദുവായ കരംകൊണ്ടു തൻെറ നെററിതലോടിയാലുണ്ടാകുന്ന ഒരു സുഖത്തെ സങ്കല്പംകൊണ്ടനുഭവിക്കുന്നതിന്നായി കണ്ണടച്ചു കിടക്കുക പതിവായിരുന്നു. ആ സ്പർശനം വാസ്തവമായിരുന്നെങ്കിൽ, ആയാളുടെ വേദനയെല്ലാം അതുകൊണ്ടസ്തമിക്കുന്നത് ആശ്ചര്യമല്ല. ഇരുപത്തിനാലു മണിക്കൂറിന്നിടയ്ക്കു ഒരിക്കൽപോലും കാണ്മാനാഗ്രഹിക്കാത്തവരിൽ ചിലർ അകത്തു കടന്നും മററു ചിലർ വാതുക്കൽ നിന്നും യോഗക്ഷേമങ്ങൾ അന്വേഷിക്കുകയും, അവക്കു രോഗം പിടിപെട്ടപ്പോൾ ഉണ്ടായ സ്വന്തം കഷ്ടപ്പാടുകളെ പററി വിവരിക്കുകയും ചെയ്തുകൊണ്ടു രാവും പകലും സമരേന്ദ്രനെ ഉപദ്രവിച്ചു.

ഒടുവിൽ ക്ഷീണിച്ച് ആയാൾ രാമസുന്ദരിയെ വിളിച്ചു "രാജ്യത്തുള്ളവരെയെല്ലാം എൻെറ മുറിയിൽ ഇങ്ങനെ

കൂട്ടിക്കൊണ്ടു വരാതിരുന്നാൽ കൊള്ളാം; അവൎക്ക് അതു ഉപദ്രവമായേക്കാം; എനിക്കു ഗുണമൊട്ടില്ലതാനും; ഞാൻ മരിക്കുകയാണെങ്കിൽ, അഞ്ചോ എട്ടോ ദിവസം കഴിഞ്ഞേ അതുണ്ടാകയുള്ളൂ; ആ വൎത്തമാനം അവർ അറിയുകയും ചെയ്യും. പിന്നെ എന്തിനാണ് അവർ ഇത്ര ബദ്ധപ്പെട്ടുന്നത്?" എന്നു ചോദിച്ചു.

സമരേന്ദ്രന്റെ അസഹ്യതയ്ക്കുള്ള യഥാൎത്ഥകാരണം അറിയുവാൻ രാമസുന്ദരിക്കു അധികതാമസം വേണ്ടിവന്നില്ല, അതിനാൽ അവർ ഊൎമ്മിളയെ മനസാ ശകാരിച്ചുകൊണ്ടു അവിടെനിന്നെഴുന്നേറ്റുപോയി.

ഏതായാലും അക്കുറി മരിക്കുവാൻ സമരേന്ദ്രന്റെ ശിരസ്സിലെഴുതിയിട്ടുണ്ടായിരുന്നില്ല. പത്തുപതിമൂന്നു ദിവസം കഴിഞ്ഞപ്പോൾ എങ്ങനേയോ എഴുന്നേററിരിക്കാറുമായി. പിറേറദിവസംതന്നെ രാമസുന്ദരി ഒരു പുതപ്പും പുതച്ചുകൊണ്ട് ആയാളുടെ മുറിയിൽ വന്നു പറഞ്ഞു:–"അയ്യോ, സമര! എനിക്കും പനി തുടങ്ങിയിരിക്കുന്നു. നീ ഇവിടെ തനിച്ചേയുള്ളൂ എന്നു മാത്രമല്ല ദീനത്തിൽനിന്നെഴുന്നേല്ക്കുന്നതേയുള്ളൂ. എന്നെ നോക്കുവാൻ നിന്നെക്കൊണ്ടാവില്ല, കുട്ടി. നീ ഒരു വണ്ടികൊണ്ടുവരുവിച്ച് എന്നെ അനുജന്റെ അടുക്കലേക്കയയ്ക്കു. എന്നാൽ പിന്നെ അവിടെ എന്നെ നോക്കുന്നതിൽ അശ്രദ്ധയൊന്നുമുണ്ടാവില്ല. നീ എന്തു പറഞ്ഞാലും അവർ നമ്മുടെ കൂട്ടത്തിൽപെട്ടവരാണ്. ആപത്തിൽ നമ്മളെ ഉപേക്ഷിക്കുകയില്ല."

സമരേന്ദ്രൻ മുഖമൊന്നു നീട്ടി. "ഓഹോ, നിങ്ങളുടെ ആളുകൾ എത്ര നല്ലവരാണെന്നു എന്റെ ദീനത്തിനി

ടയും തെളയിച്ചുകഴിഞ്ഞിട്ടുണ്ട്. അതിനെക്കുറിച്ചു ഒട്ടും വിചാരപ്പെടേണ്ട. വേഗം പോയി കിടക്ക. ഈ മൂന്നലി വസപ്പനിക്ക കിടക്കുവാൻ വൈകിക്കുന്നതു് അപകടമാണ്. ഡാക്ടർ മഹിമന്നു ഞാൻ ഇപ്പോഠം തന്നെ എഴുതാം. ശുശ്രൂഷയും ഉടനെതന്നെ ഒരാളെ ശട്ടംകെട്ടി തരുവാൻ ആയാഠംക്ക വിഷമമുണ്ടാവില്ല."

രാമസുന്ദരിക്ക തക്കിക്കുവാൻ ആഗ്രഹമുണ്ടായിരുന്നാലും ശക്തിയില്ലായിരുന്നു. അതിനാൽ അവർ മുറിയിൽപ്പോയി കിടന്നു. സമരേന്ദ്രൻ ശുശ്രൂഷിക്കുവാനുള്ള ആളുകഠംക്കും മററാവശ്യങ്ങഠംക്കും വൈദ്യനെഴുതി അയച്ചിട്ടു മറുപടിക്ക കാത്തിരുന്നു. ഗൌരവമുള്ള കാൎയ്യമാണെന്നും അതുകൊണ്ടു വൈദ്യൻ വീട്ടിലില്ലെങ്കിൽ എവിടെയാണെന്നന്വേഷിച്ചു് അവിടെ പോയി ആ എഴുത്തു കൊടുക്കണമെന്നും ആയാഠം ശിഷ്യനെ ഏല്പിച്ചു.

മഹിമചന്ദ്രൻ വീട്ടിലുണ്ടായിരുന്നില്ല. നേരം പാതിയാകയാൽ ഗിരിബാല ആളെ അയച്ചിട്ടു പോയിരുന്നു. സമരേന്ദ്രൻെറ എഴുത്തു കിട്ടിയപ്പോഠം ആയാഠം രോഗിയെ നോക്കിക്കൊണ്ടു നില്ക്കുകയായിരുന്നു. എഴുത്തു പൊട്ടിച്ചു വായിച്ചിട്ട് ആയാഠം പറഞ്ഞു:-"ആ മനുഷ്യൻ നല്ല കഷ്ടത്തിലാണ് വീണിരിക്കുന്നത്. താൻതന്നെ സ്വസ്ഥനാകും മുമ്പെ ഇതാ മറെറാരാഠം ദീനത്തിൽ കിടപ്പായി."

"മററാരാണ് ദീനത്തിൽ കിടപ്പായത്?" എന്നു ഗിരിബാല ചോദിച്ചു.

"നമ്മുടെ സ്നേഹിതൻ സമരൻെറ ചെറിയമ്മ. ആയാഠംതന്നെ നല്ലവണ്ണം സുഖമായി എഴുന്നേററിട്ടില്ല. അതിന്നുപുറമെ ഇതും വന്നുപെട്ടു; ആ വീട്ടിൽ വേറെ ആരും

ട്ടില്ലതാനും. ശുശ്രൂഷയ്ക്കുവേണ്ടി ഒരാളെ അയയ്ക്കുവാനും അയാൾ എഴുതിയിട്ടുണ്ട്. ഇതു സാരമില്ല, നരൻെറ കാര്യത്തിൽ പരിഭ്രമിക്കുവാൻ ഒന്നുമില്ലാ; പനി ഇനി വന്നില്ലെന്നു വരണം. ആ കുട്ടികൾ എഴുന്നേല്ക്കാറായാൽ കുറച്ചു ദിവസത്തേയ്ക്കു കല്ക്കത്തയിൽ താമസിക്കുവാൻ നോക്കു."

"അതെ ഞാനും അതു വിചാരിച്ചിട്ടുണ്ട്. എൻെറ ഭർത്താവ് എഴുതിയിട്ടുണ്ട്. ഞങ്ങൾ ഇതിനുമുമ്പെ പോകുമായിരുന്നു. അപ്പോഴയ്ക്കു നരനു രണ്ടാമത്തു പനിവന്നു. അതു മാറിയാൽ ഉടനെ ഞങ്ങൾ പോകും."

സമരേന്ദ്രൻെറ പേർ കേട്ടപ്പോൾ ഊർമ്മിള വേഗം വന്നു വാതലിന്നടുക്കെ നിന്നു. ഡാക്ടർ പുറത്തേക്കു പുറപ്പെട്ടപ്പോൾ അവൾ അവിടെ നിന്നു പോകയും ചെയ്തു.

അന്നുമുഴുവനും ആ കുറച്ചു വാക്കുകൾ അവളുടെ ഹൃദയത്തിൽ മുള്ളുപോലെ തറയ്ക്കുവാൻ തുടങ്ങി. സമരേന്ദ്രൻ ദീനം, രാമസുന്ദരിക്കു ദീനം, വീട്ടിലാരുമില്ല. ഊർമ്മിളയുടെ മനോദർപ്പണത്തിൽ ആ രണ്ടുപേരും ദീനം പിടിച്ചു കിടക്കുന്ന കിടപ്പ് എത്രത്തോളം അസാദ്ധ്യമായ തരത്തിലെല്ലാം പതിഞ്ഞുകണ്ടു എന്നുള്ളതു വിവരിക്കുവാൻ പ്രയാസം. ആ വീടുമുഴുവനും നരൻെറ രോഗശുശ്രൂഷയ്ക്കായി ഏർപ്പെട്ടിരിക്കുന്നു. ഊർമ്മിളയെ പ്രത്യേകം നോക്കുവാനൊ, അവളുടെ ആവശ്യങ്ങളെ അന്വേഷിക്കുവാനൊ അവിടെ ആരുമില്ല. അന്നു വൈകുന്നേരം അവൾ ഭക്ഷണത്തിന്നു ചെന്നില്ല.

വെളുപ്പാൻ കാലത്ത് ഒരു ചീത്ത സ്വപ്നം കണ്ട് അവൾ ഉണർന്നു. അവൾ ഇവിടെ വന്നതിന്നുശേഷം സമരേന്ദ്രനെ സ്വപ്നം കണ്ടതു അസാദ്ധ്യമായിട്ടായിരുന്നു. എന്നാൽ

അവർ ആയാളെ ഇത്തരത്തിൽ കണ്ടതെന്തുകൊണ്ടാണ്? എഴുന്നേററിരുന്നപ്പോൾ അവളുടെ മുഖം കണ്ണുനീരിനാൽ നനഞ്ഞിരുന്നു.

അന്നു നരന്നു ലേശവും പനിയുണ്ടായില്ല. ഗിരിബാല സന്തോഷിച്ചു ഇപ്രകാരം പറഞ്ഞു—"ഇനി ഇതു വരില്ലെങ്കിൽ ഞാൻ ജയിച്ചു; അങ്ങനെയാണെങ്കിൽ, രണ്ടോ മൂന്നോ ദിവസത്തിനകത്തു യാത്രയ്ക്കു് ഏർപ്പാടാക്കാം. അതിപ്പോൾ കരുതാനില്ല. ഇന്നു ഉച്ചതിരിഞ്ഞു ആനന്ദബാബുവിൻെറ മകനെ പോയി കാണണം. സ്വന്തംവീട്ടിൽ സുഖക്കേടായിട്ടും കൂടി ദിവസവും ഇവിടെവന്നു അന്വേഷിച്ചിരുന്നു. ആ ചെറുക്കൻ കനായിയെ നരൻെറ അടുത്തിരുത്താം; ഊർമ്മിളയും വീട്ടിലുണ്ടാവും. ആവശ്യം വന്നാൽ അവളും വേണ്ടതു നോക്കിക്കൊള്ളും."

ഉച്ചതിരിഞ്ഞപ്പോൾ അവർ പുറത്തുപോയി. ...തിയും ഒരു ലഹളയെല്ലാമുണ്ടാക്കി അവളുടെ കൂടെ പോയി. ഊർമ്മിള നിലാമുററത്തുചെന്നു. അവർ കനായിയോടു "ആവശ്യമുള്ളപ്പോൾ എന്നെ വിളിച്ചോളു" എന്നു പറഞ്ഞിട്ടുണ്ടായിരുന്നു.

ആരെങ്കിലും നോക്കുന്നതായാൽ, ആകാശത്തിൻെറ മീതെ ഒഴുകിപ്പോകുന്ന കാർമ്മേഘങ്ങളെ ആശ്രയിച്ചു് അവയുടെ പിന്നിൽ മറഞ്ഞുകൊണ്ടു് ആദിത്യൻ യാത്രചെയ്യുന്നതു കാണാമായിരുന്നു. ഊർമ്മിള ആ വഴിയേ നോക്കിക്കൊണ്ടിരുന്നു. വലത്തുഭാഗത്തുള്ള വ്യവസായശാലയുടെ പൊകക്കുഴലുവിട്ടുകാണാവുന്ന ആ ഇടിഞ്ഞുപൊളിഞ്ഞ വീടു സമരേന്ദ്രൻേറതാണെന്നു ആരോ ഒരു ദിവസം അവളോടു പറഞ്ഞിട്ടുണ്ടായിരുന്നു. ഇന്നാകട്ടെ ആയാൾ, ആരും അരികത്തില്ലാതെ

അവിടെ ദീനമായി കിടക്കുന്നു. ആയാളുടെ ഉപദ്രവങ്ങൾക്കിടയ്ക്കു ഒഴിക്കലെങ്കിലും ഊൎമ്മിളയെപ്പററി വിചാരിക്കുമൊ? എന്നാൽതന്നെ എന്താണ്? ആ രോഗത്തെ ആകൎഷിച്ചെടുത്തു തന്റെ ദേഹത്തിലാക്കുവാൻ ഊൎമ്മിള വിചാരിച്ചാൽ ഒരു വിധത്തിലും കഴിയുകയില്ല. അവൾക്കു സാധിക്കുമായിരുന്നെങ്കിൽ ഒരു വലിയ സംഗതി തീൎച്ചപ്പെടുമായിരുന്നു. അത്ഭുതകൃത്യങ്ങളുടെ കാലം ഇനി ഒരിക്കലും വരില്ലെ? പഴയകാലങ്ങളിൽ ദൈവം പ്രേമത്തെ ഇത്ര അശക്തമാക്കി തീൎത്തിട്ടില്ല. ഇത്ര 'ക്രൂര' പിടിപ്പിച്ചിട്ടുമില്ല. മരണത്തിനെപ്പോലും ജയിക്കുവാനുള്ള ശക്തി അന്നു പ്രേമത്തിനുണ്ടായിരുന്നു. സാവിത്രി! മരണത്തെ ക്രൂടിജയിച്ചു അന്നത്തെ അവിടുത്തെ ആ ശക്തി ഇന്നിപ്പോൾ എവിടെ? ഭവതി വിട്ടുപോയപ്പോൾ ഈ കണ്ടകപൂൎണ്ണമായ ലോകത്തിലേക്ക് എത്തിയിട്ടുള്ള നിൎഭാഗ്യവതികളായ സ്ത്രീകളുടെ സഹായത്തിന്നായി ആ ശക്തി ഒരണുപോലും നീക്കിവെച്ചിട്ടില്ലെ?

കനായി മുകളിൽവന്നു പറഞ്ഞു "കൊച്ചമ്മെ, ചെറിയ യജമാനൻ കടലക്കവറുത്തതും മഞ്ഞിൻകട്ടിയും കിട്ടുവാനായിട്ടു കിടന്നു ലഹള കൂട്ടുന്നു. എന്നെ അടിക്കാൻ വരുന്നു. ഇത്തിരി നേരത്തേക്കു താഴേ വന്നാൽ കൊള്ളാം."

ഊൎമ്മിള ചുവട്ടിലേക്കു ചെന്നു, നരന്റെ മുറിയിൽ പോയി പറഞ്ഞു:— "കഷ്ടം, നര! ഇങ്ങനെ കണ്ടതൊക്കെ തിന്നാൻ ശാഠ്യംപിടിക്കാൻ പാടുണ്ടോ? ഇത്രവലുതായിട്ടും ചെറിയ കുട്ടികളെപ്പോലെ കാട്ടുന്നതെന്താണ്? ഡാക്ടർ വരുന്നതുവരെ ക്ഷമിക്കു ആയാളോടു ഞാൻ പറയാം."

"ഉഛ്, ഇല്ലെ," എന്നു നരൻ പരിഹാസമായി ചിരിച്ചുകൊണ്ടു പറഞ്ഞു. "ഇന്നു ഡാക്ടർ വരുമ്പോൾ പറയും ഇല്ലെ! ആയാളുടെ ദിനക്കുറിൽ ഒരാൾ ചാവാൻകിടക്കുന്നു എന്നും അതുകൊണ്ടു ഇന്നു മുഴുവനും അവിടെ താമസിക്കേണ്ടതായി വന്നേക്കാമെന്നും ആയാൾ അമ്മയ്ക്കെഴുതിയിട്ടുണ്ടു്. ആട്ടെ, എനിക്കു കടലവറുത്തതു വേണ്ടെങ്കിൽ, പിന്നെ കുറച്ചു 'ഐസ്' തിന്നാമതെ. കനായി രണ്ടു പൈസക്കു 'ഐസ്' വേഗം വാങ്ങിക്കൊണ്ടു വരൂ".

ആരോ ഊർമ്മിളയെ ആ നിലയിൽ കഴിച്ചിട്ടുള്ളപോലെ തോന്നി. ആരാണിതു്? ആരുടെ സ്ഥിതിയാണു് ഇത്ര നിസ്സഹായാവസ്ഥയിലെത്തിയിരിക്കുന്നത? സമരേന്ദ്രന്റേതായിരിക്കുമൊ? അല്ലല്ല, അതാവാൻ തരമില്ല. ഉടനെ അവൾ തന്നെത്താൻ ചോദിച്ചു, "എന്തുകൊണ്ടായിക്കൂടാ?" ഊർമ്മിളയുടെ ജീവിതത്തിൽ ദൌർഭാഗ്യം വരുവാൻ പാടില്ലെന്നു വിശ്വസിക്കുന്നതിനു സൽഭാഗ്യം ഇടവിടാതെ പ്രകാശിച്ചിരുന്നൊ? അതങ്ങനെയാണെങ്കിലൊ? അവൾ അനങ്ങാതെ ഈ തടവുമുറിയിൽ ഇരിക്കേണമൊ? മരണഛായയിൽപെട്ടു അവളുടെ ലോകത്തിന്റെ പ്രകാശം മറയ്ക്കുന്നതിനുമുമ്പായി അതൊന്നുകൂടി അവൾക്കു നോക്കിക്കൂടെന്നൊ?

ഒരു ദിവസം വൈകുന്നേരം സമരേന്ദ്രൻ ആയാളുടെ മുറിയിൽ ഒരു ചാരുകസാലമേൽ അനങ്ങാതെ കിടന്നിരുന്നു. വൈകുന്നേരം വരെയ്ക്കും വരുന്നതിനു സാധിക്കുകയില്ലെന്നും അപ്പോൾ പരിചാരികയെയും ഒരുമിച്ചു കൊണ്ടുവന്നുകൊള്ളാമെന്നും മഹിമൻ എഴുതി അയച്ചിട്ടുണ്ടായിരുന്നു. സമരേന്ദ്രൻ ആയാളുടെ വരവും കാത്തിരിക്കുകയായിരുന്നു. മഴക്കാറു കാരണം ഈ സായാഹ്നത്തിലു

ള്ള ഇരുട്ട് രോഗംകൊണ്ടു മുമ്പെതന്നെ ക്ഷീണിച്ചു വലഞ്ഞ ആയാളുടെ മനസ്സിന്ന് ഇടിവുതോന്നിച്ചു. അടുത്ത മുറിയിൽ രാമസുന്ദരി വേദനകൊണ്ടു 'മുക്കുകയും മൂളുകയും' ചെയ്യുന്നതും കേൾക്കാമായിരുന്നു. അസഹ്യത കാരണം ആയാളുടെ മനസ്സ് അകത്തും പുറത്തും ഒരുപോലെ ഇരുട്ടടഞ്ഞ ആ തടവുമുറിയിൽനിന്നു രക്ഷപ്പെടുവാനുള്ള താല്പര്യംകൊണ്ടു അധികമധികം അസ്വസ്ഥമായിത്തീൎന്നു. എങ്കിലും അതിന്നുള്ള നിവൃത്തിമാൎഗ്ഗമൊന്നും കണ്ടില്ല.

ഒരു വണ്ടി വന്നു നില്ക്കുന്ന ശബ്ദം കേട്ടു. ക്രമേണ കോണിപ്പടിയിന്മേൽ കാൽപെരുമാററവും കേട്ടു; സമരേന്ദ്രൻ ഡാക്ടരെ കാണ്മാനായി ധൃതിയോടെ വാതുക്കലേക്കു നോക്കി. എന്നാൽ അതു ഡാക്ടരല്ലായിരുന്നു.

ആയാൾ എഴുന്നേററിരുന്നു. തന്റെ കണ്ണുകളെത്തന്നെ തനിക്കു വിശ്വാസമില്ലാതായി. അതിനിടയ്ക്കു ഊൎമ്മിള മുകളിൽ എത്തി ആയാളുടെ കാല്ക്കൽവീണു. അവൾ എടറിയ ശബ്ദത്തിൽ ബുദ്ധിമുട്ടിക്കൊണ്ടു പറഞ്ഞു, "അപ്പോൾ നിങ്ങൾക്കു സുഖമാണല്ലെ?"

സമരേന്ദ്രൻ ഊൎമ്മിളയെ കണ്ടിട്ട് അത്യന്തം അത്ഭുതപ്പെട്ടു. ഇപ്രകാരം അവൾ തനിയെ വരുവാൻ സംഗതിയെന്ത്? വന്നതുതന്നെ എന്തിനാണ്? അവളുടെ ദേഹമാസകലം ഏതോ വികാരാധിക്യത്താൽ വിറയ്ക്കുന്നുണ്ടായിരുന്നു. സമരേന്ദ്രൻ അസഹ്യതയോടെ പറഞ്ഞു. "എനിക്കു സുഖമാണ്! എന്നാൽ നിങ്ങളെ കണ്ടാൽ നല്ല സുഖമുണ്ടെന്നു തോന്നുന്നില്ലല്ലൊ? എന്താണ് പററിയത്? തനിച്ചാണൊ വന്നത്, അതൊ വല്ലവരും കൂടെയുണ്ടൊ? എഴുന്നേല്ക്കു, ഒരു കസാലയിന്മേൽ ഇരിക്കു; എന്താ നിലത്തിരിക്കു

ന്നത്?" സമരേന്ദ്രൻ എഴുന്നേററു മാറിനിന്നു എന്നാൽ ആയാളുടെ ചോദ്യങ്ങൾക്ക് ഒന്നിനും ഒരുത്തരവും പറയാതെ ഊർമ്മിള ചാരുകസാലമേൽ തലയും വെച്ചു കരയുവാൻ തുടങ്ങി.

സമരേന്ദ്രന്റെ അത്ഭുതം നാലിരട്ടി വർദ്ധിച്ചു. ഇതെല്ലാം എന്തിന്നു വേണ്ടിയാണ്? ഈവക അവസരങ്ങളിൽ എന്തു പ്രവർത്തിക്കേണമെന്നു ആയാൾക്കു നിശ്ചയമുണ്ടായിരുന്നില്ല. ഊർമ്മിള ചോദ്യങ്ങൾക്കൊന്നും ഉത്തരം പറഞ്ഞിട്ടില്ല, എന്നാൽ തക്കകാരണമില്ലാതെ ഈ മാതിരി ഒരു ലഹളയുണ്ടാക്കുന്ന സ്വഭാവം അവൾക്കില്ല. എന്തോ ഏതാണ്ടു സംഭവിച്ചിട്ടുണ്ട്, എന്നാൽ അതെന്താണ്?

"അസാരം സമാധാനിക്കു, എന്നിട്ടു എന്താണുണ്ടായതെന്ന് എന്നോടു പറയു." എന്നു സമരേന്ദ്രൻ അവളുടെ അടുത്തു ചെന്നു പറഞ്ഞു. "എന്നാലാവുന്നമട്ടെല്ലാം ഞാൻ സഹായിച്ചുതരാം. ചെറിയമ്മയ്ക്കു സുഖമില്ല, അല്ലെങ്കിൽ അവരെ അറിയിക്കുന്നത് ഒരു സമയം അധികം സൌകര്യമായിരുന്നേനെ. അതിന്ന് ഇപ്പോൾ തരമില്ലാത്തതുകൊണ്ടു എന്നോടു പറയണം."

ഊർമ്മിള തല പൊക്കിയില്ല; എങ്ങനെയെങ്കിലും സമാധാനപ്പെടുവാനുള്ള ശക്തിയും അപ്പോൾ അവളിൽനിന്നു നിശ്ശേഷം വിട്ടുപോയിരുന്നു.

"സമരബാബു ഇവിടെയുണ്ടോ?" എന്നു താഴെനിന്നു ആരോ വിളിച്ചു ചോദിച്ചു.

സമരേന്ദ്രൻ എന്തെങ്കിലും ഉത്തരം പറയുന്നതിന്നുമുമ്പായി ഊർമ്മിള ഇടിവെട്ടുകൊണ്ടതുപോലെ ഞെട്ടിഎഴുന്നേററു, ആ മുറി വിട്ടോടി കോണിപ്പടിയുടെ മുകളിൽ ചെ

